# രാമായണം ചമ്പു

വ്യാഖ്യാതാ:
വടക്കുംകൂർ
രാജരാജവർമ്മ

# രാമാർജ്ജുനീയം — ചമ്പു

## (സവ്യാഖ്യാനം)



# രാമാഞ്ജനീയം-ചമ്പു

(സവ്യാഖ്യാനം)

വ്യാഖ്യാതാ

**വടക്കുംകൂർ രാജരാജവർമ്മരാജാ**

(കവിതിലകൻ-സാഹിത്യരത്നം-വിദ്യാഭൂഷണം)




വിതരണം

നാഷനൽ ബുക്ക്സ്റ്റാൾ

കോട്ടയം

വില ക. 2.00

## വടക്കുംകൂറിന്റെ കൃതികൾ

ഉത്തരഭാരതം (മഹാകാവ്യം)
രാഘവാഭ്യുദയം ,,
രഘുവീരവിജയം ,,
ദ്രൗണീപ്രഭാവം ,,
അന്യോക്തിമുക്താലത ,,
ചെല്ലൂർനാഥോദയം ഭാഷാചമ്പു
രാമാഞ്ജനീയം ,,
ഭാഷാശുകസന്ദേശം (സവ്യാഖ്യാനം)
ജഗദ്ഗുരു ശ്രീശങ്കരാചാര്യർ
ശ്രീകാളിദാസൻ
ക്ഷേമേന്ദ്രൻ
സാഹിത്യമഞ്ജൂഷിക (മൂന്നു ഭാഗങ്ങൾ)
സാഹിത്യഹൃദയം
സാഹിതീസർവ്വസ്വം
മേല്പുത്തൂർ നാരായണഭട്ടതിരി
മഹാകവി
കരുണാലഹരി
മഹാഭാരതപ്രവേശിക
ശ്രീവാല്മീകി
കേരളീയസംസ്കൃതസാഹിത്യചരിത്രം (മൂന്നു ഭാഗങ്ങൾ)
ശൈലീപ്രദീപം
മഹച്ചരമം
കൃഷ്ണഗാഥ (അവതാരിക–ശുദ്ധപാഠം വ്യാഖ്യാനം
എന്നിവയോടുകൂടിയതു്)
സാഹിത്യകൗസ്തുഭം
നാരായണീയം വ്യാഖ്യാനം
വിദുരവാക്യം ,,
സനത്സുജാതീയം ,,
മഹാകവി ഉള്ളൂർ
കൈരളീമാഹാത്മ്യം (ഉപന്യാസസമാഹാരം)
സാഹിത്യനിധി ,,
സംസ്കൃതസാഹിത്യം ,,



1–1000

# അവതാരിക

## പ്രാരംഭം

ഇപ്പോൾ പുസ്തകാകൃതിയിൽ പ്രസിദ്ധപ്പെടുത്തുന്ന 'രാമാ ജ്ജുനീയം,' ഭാഷയിലെ ഒരു വിശിഷ്ടമായ ചമ്പൂപ്രബന്ധമാകുന്നു. ചമ്പുക്കളുടെ പ്രഭാവം ചരമദശയെ പ്രാപിച്ചുതുടങ്ങിയ കാലത്താണു പ്രസ്തുത കൃതി നിമ്മിക്കപ്പെട്ടതെന്നു വിചാരിക്കണം. കൊല്ലവഷം 650—നും 850—നും മദ്ധ്യമാണു ചമ്പുക്കളുടെ കാലം. ഭാഷയിലെ പഴയ ചമ്പുക്കളിൽ ഒട്ടധികം എണ്ണവും ഈ കാലത്താണു രചിക്കപ്പെട്ടതെന്നു തീച്ച്യാകുന്നതിൽ പിശകില്ല. ഏകദേശം മുന്നൂറിനകം ചമ്പുക്കൾ ഇക്കാലത്തു് ഉണ്ടായിരിക്കുന്നതായി കാണുവാൻ കഴിയും. അവയിൽ പ്രാധാന്യം ഏറിയ പല കൃതികളെയും അടുത്തകാലത്തു പണ്ഡിതന്മാരായ ഭാഷാഭിമാനികൾ മുദ്രണം ചെയ്തു പ്രകാശിപ്പിച്ചിട്ടുണ്ടു്. അവയ്ക്കു ചുരുങ്ങിയകാലത്തിനിടയ്ക്കു സഹൃദയസമുദായത്തിൻെറ അന്യാദൃശമായ പ്രീതിയേയും ബഹുമതിയേയും സാഹിത്യത്തിൽ സമുന്നതമായ സ്ഥാനത്തെയും നേടുന്നതിനു സാധിച്ചു. ഈ സംഗതി അവയുടെ മാഹാത്മ്യത്തിനു് ഒരു നല്ല തെളിവാകുന്നു. രാമായണം, ഭാരതം, നൈഷധം, കല്യാണസൗഗന്ധികം, നാരായണീയം, തെങ്കൈലനാഥോദയം, കൊടിയവിരഹം, രാജരത്നാവലീയം, ചെല്ലൂർനാഥോദയം, കിരാതം എന്നിവ മുദ്രിതഗ്രന്ഥങ്ങളുടെ കൂട്ടത്തിൽ ഉൾപ്പെടുന്നു. പ്രത്യേകം പുസ്തകാകൃതി കൈക്കൊള്ളാത്ത പ്രബന്ധങ്ങൾ അനവധിയാണു്. അന്ധകാരപൂണ്ണങ്ങളായ നിലവറകളുടെ കോണുകളിൽ അഗണ്യമായി തള്ളപ്പെട്ടുകിടക്കുന്നവയും ജീണ്ണങ്ങളും ആയ താളിയോലഗ്രന്ഥങ്ങളെ ആശ്രയിച്ചു കീടപടലത്തോടു മല്ലിട്ടു ജീവിതമരണങ്ങളുടെ നടുവിൽ കഴിഞ്ഞുകൂടുന്നവയും ധാരാളമാണു്. അവയിലേക്കു ഭാഷാപ്രണയികളുടെ ശ്രദ്ധാദരഭരിതമായ ദൃഷ്ടി പതിയുന്നതിനു കാലം അതിക്രമിച്ചിരിക്കുന്നു.

110 പദ്യങ്ങളും മൂന്നു ഗദ്യങ്ങളും ഒരു ദണ്ഡകവും ഉൾക്കൊള്ളുന്നതും സാമാന്യം വലിയതും ആയ ഒരു പ്രബന്ധമാകുന്നു രാമാർജ്ജുനീയം. ഇതു് (1098 തുലാം—വൃശ്ചികം മുതൽക്കുള്ള) മംഗളോദയം മാസികയുടെ ഏതാനും ലക്കങ്ങളിൽ പ്രസിദ്ധപ്പെടുത്തിയിട്ടുള്ള ഒരു കൃതിയാകയാൽ സഹൃദയലോകത്തിനു പരിചിതമാകുന്നു. എന്നാൽ പുസ്തകാകൃതി കൈക്കൊള്ളാത്തതാകയാൽ ദുർല്ലഭം എന്നതാണു് ഇതിൻെറ നില. മംഗളോദയത്തിൽനിന്നും തൃപ്പൂണിത്തുറ ഈട്ടുവഴ്യിലെ താളിയോലഗ്രന്ഥത്തിൽനിന്നും പകർത്തിയതാണു് ഈ രാമാർജ്ജുനീയം ചമ്പു. തദധികൃതന്മാരോടു് എനിക്കു നിസ്സീമമായ കൃതജ്ഞതയുണ്ടു്. അതു പ്രകാശിപ്പിച്ചുകൊള്ളുന്നു. 90-നുമേലുള്ള പദ്യങ്ങളും ഗദ്യവും താളിയോലഗ്രന്ഥത്തിൽനിന്നു പകർത്തിയിരിക്കുന്നവയാകുന്നു. അച്ചടിച്ച ഭാഗത്തിലും അല്ലാത്തതിലും പാഠവൈകല്യങ്ങൾ ചുരുക്കമല്ലാതെ സംഭവിച്ചിട്ടുണ്ടു്. അവയെ നിവൃത്തിയുള്ളിടത്തോളവും പരിശോധിച്ചു നേരെയാക്കിയിരിക്കുന്നു. അതിനു സാധിക്കാത്ത ചില ഭാഗങ്ങളും ഇല്ലായ്കയില്ല. കൃതി സംസ്കൃതപ്രയോഗബഹുലമാകയാൽ അവ്യുല്പന്നന്മാർക്കു് അതിനോടു വൈമുഖ്യം നേരിടും. ഞാൻ അവരുടെ ഉപയോഗത്തെക്കരുതി ഒരു വ്യാഖ്യാനം നിർമ്മിച്ചു ചേർത്താണു് രാമാർജ്ജുനീയം പ്രസിദ്ധപ്പെടുത്തുന്നതു്. ഈ ചമ്പുവിനു മുദ്രിതങ്ങളായ അതിൻെറ സഹോദരഗ്രന്ഥങ്ങളുടെ കൂട്ടത്തിൽ ഒരു മാന്യമായ സ്ഥാനം ലഭിക്കുമെന്നാണു് എന്റെ വിശ്വാസം.

## മണിപ്രവാളശാഖ

'ഒരമ്മ പെറ്റതെല്ലാം തൊപ്പിയിട്ട തൊപ്പിയിട്ട' എന്നു് ഒരു പഴഞ്ചൊല്ലു മലയാളികളുടെയിടയിൽ നടപ്പുണ്ടു്. അതുപോലെയാണു പഴയ ഭാഷാചമ്പുക്കളുടെയും സ്ഥിതി. അവ ആകൃതിയിലും പ്രകൃതിയിലും ഏകച്ഛായാവഹങ്ങളാകുന്നു. ഭാഷയുടെ രീതി, കാവ്യശൈലി, ആശയകല്പനം, പ്രസ്ഥാനം, നിരങ്കുശത്വം, വാഗ്വിലാസത്തിൻെറ പ്രഭാവം, ദോഷം മുതലായവയുടെ കാര്യത്തിൽ വിസ്മയകരമായ ഒരു ഐക്യം അവയിൽ കാണാം. അവയിൽ ശ്രദ്ധവച്ചു ചിന്തിക്കുന്ന സഹൃദയ

ന്മാർ ചമ്പുക്കൾ എല്ലാം ഏകോദരസഹോദരങ്ങൾ എന്നു തീൎച്ചപ്പെടുത്തുന്നതായാൽ അതിൽ അസാംഗത്യമുണ്ടാകുന്നതല്ല. എങ്കിലും ഭിന്നകാലങ്ങളിൽ ഭിന്നകവികൾ നിൎമ്മിച്ചിരിക്കുന്നവയാണു പഴയ ചമ്പുക്കൾ എന്ന് അഭിപ്രായപ്പെടണം. എന്നാൽ ഏതുകാലത്ത് അവ രചിക്കപ്പെട്ടു എന്നും കൎത്താക്കന്മാർ ആരെല്ലാമെന്നും വ്യക്തമായി നിശ്ചയിക്കുന്നതിനു വേണ്ട ലക്ഷ്യങ്ങൾ ഇന്നും അലഭ്യങ്ങളായിട്ടിരിക്കുന്നതേയുള്ളു. അക്കൂട്ടത്തിൽ അജ്ഞാതകൎത്തൃകമായ ഒരു പ്രബന്ധമാണു രാമാൎജ്ജുനീയവും.

മലയാളഭാഷയിലെ വിശിഷ്ടതയേറിയ സാഹിത്യശാഖകളിൽ പ്രാധാന്യവും അഭിവൃദ്ധിയും കൈവന്നിരിക്കുന്ന ഒന്നാകുന്നു മണിപ്രവാളം. 'മധുരമധുരഭാഷാസംസ്കൃതാന്യോന്യസമ്മേളനസുരഭില'യായ 'കാവ്യവാണീവിഭ്രതി'യാണ് അതിന്റെ ഉടല്. അതിൽനിന്നു സംഭവിക്കുന്ന സൗഭാഗ്യവും അഭിരാമത്വവും ആണ് അതിന്റെ ജീവൻ. നന്നായാൽ ഇത്രയും മനോഹരവും അല്ലെങ്കിൽ 'മിശ്രവും' (വൈരസ്യജനകം) ആയ ഒരു ഭാഷാരീതി വേറെയില്ല. രണ്ടിനങ്ങളിലും ധാരാളം ഗ്രന്ഥങ്ങൾ ഭാഷയിൽ ഉണ്ടായിട്ടുണ്ട്. മുക്തകം, ദേവസ്തുതി രാജസ്തോത്രം, നായികാവൎണ്ണനം (ശൃംഗാരശ്ലോകം) എന്നിങ്ങനെ ലഘുരൂപങ്ങളിൽ മുളച്ചു വളൎന്നുതുടങ്ങിയ മണിപ്രവാളപ്രസ്ഥാനത്തിന്റെ സൗഭാഗ്യം പൂൎണ്ണമായ വികാസത്തെ പ്രാപിച്ചു സകല സഹൃദയജനമനോമോഹനമായവിധം പരിലസിച്ചുകാണുന്നതു രാമായണാദി ചമ്പുക്കളിൽ ആകുന്നു. അതിനെ ആശ്രയിച്ചു ഭാഷയിലെ പദ്യകാവ്യശാഖയ്ക്കു സംഭവിച്ചിരിക്കുന്ന അഭിവൃദ്ധി എത്രയെന്നു നിൎണ്ണയിക്കാവുന്നതല്ല.

മണിപ്രവാളം എന്ന കാവ്യശാഖ സംഭവിക്കുകയും അഭിവൃദ്ധിയെ പ്രാപിക്കുകയും ചെയ്തിരിക്കുന്നതു കേരളത്തിൽ മാത്രമാകുന്നു. അതിനു പല കാരണങ്ങളും ഉണ്ട്. സംസ്കൃത മലയാളഭാഷകളിലെ വൎണ്ണമാലയുടെ പരമമായ ഐക്യമാണ് അവയിൽ മുഖ്യം. രണ്ടു ഭാഷകളിലെയും വൎണ്ണം രണ്ടെന്നു തോന്നാത്തവിധം (ഒന്നെന്നപോലെ) ഇണങ്ങി ശോഭിക്കും. വൎണ്ണങ്ങളുടെ അപൂൎണ്ണതയും വികലതയും കൊണ്ടു ചെന്തമിഴ്,

തെലുങ്ക്, ഹിന്ദി മുതലായ ഭാഷകൾക്ക് ഇവിടെ പറഞ്ഞ ഇണക്കം സംഭവിക്കാവുന്നതല്ല. അവയിൽ സംസ്കൃതവൃത്തങ്ങളെ ആശ്രയിച്ച് കൃതികൾ നിർമ്മിക്കുക അസാദ്ധ്യം. അധികം ബുദ്ധിമുട്ട സഹിക്കുന്നതായാൽ ഒന്നോ രണ്ടോ പദ്യങ്ങളോ കൃതികളോ അവയിൽ ഉണ്ടാക്കുവാൻ കഴിഞ്ഞേക്കാം! അവ മണിപ്രവാളം എന്ന് അഭിമാനിക്കുകയും ചെയ്യാം. എന്നാൽ അതിന്നു തീരെ അർത്ഥമില്ല. കേരളത്തിൽ ഭാഷാസംസ്കൃതങ്ങൾക്ക് എന്നപോലെ നൈസർഗ്ഗികവും സർവ്വാംഗസുന്ദരവും ആയ ചേർച്ചയും, അതിനെ അടിസ്ഥാനമാക്കി ഒരു കാവ്യശാഖയും, അതിൽ ശതകണക്കിനു പ്രബന്ധങ്ങളും ചെന്തമിഴ്, തെലുങ്ക്, ഹിന്ദി എന്നീവക ഭാഷകളിൽ ഉണ്ടായിട്ടുണ്ടോ എന്നാണു നോക്കേണ്ടതു്. അപ്രകാരം ചിന്തിക്കുമ്പോൾ ഇല്ല എന്നു വ്യക്തമായി ഗ്രഹിക്കുവാൻ സാധിക്കും. രാമായണം, രാജരത്നാവലീയം, കാമദഹനം, ചന്ദ്രോത്സവം എന്നീവക കൃതികൾക്കും മണിപ്രവാളം എന്ന് അഭിമാനിക്കുന്ന ദ്രാവിഡാദിഭാഷകളിലെ പ്രബന്ധങ്ങൾക്കും തമ്മിൽ പകലിനും രാത്രിക്കും എന്നതുപോലെ വ്യത്യാസം ഉണ്ടെന്നു നിഷ്പ്രയാസം കാണാം. രണ്ടും ഒരേ വർഗ്ഗമെന്നു സിദ്ധിക്കുന്നില്ല.

മണിപ്രവാളം മലയാളത്തിൽ മാത്രമല്ല, ദ്രാവിഡാദി ഭാഷകളിലും നടപ്പുണ്ടെന്നും സംസ്കൃതപദയോഗംകൊണ്ട് ഏതു ഭാഷയിലും അതു സംഭവിക്കുമെന്നും ചില പണ്ഡിതന്മാർ പറയുന്നു. അവരുടെ അഭിപ്രായം സ്വീകാര്യമായിരിക്കുന്നില്ല. അനാദിയായ പ്രാചീനകാലംമുതല്ക്കു ഭാരതത്തിലെ ദേശഭാഷകളിൽ എല്ലാം, സംസ്കൃതപദങ്ങൾ പ്രാകൃതവും അപ്രാകൃതവും ആയ രൂപം കൈക്കൊണ്ടു കടന്നുകൂടി സ്ഥാനം ഉറപ്പിച്ചിട്ടുണ്ട്. ഇപ്രകാരം സംസ്കൃതപദപ്രവേശം സംഭവിക്കാത്തതായി ഒരു ഭാഷയും കാണുകയില്ല. തമിഴിലും അത്തരം പദങ്ങൾ ധാരാളം ഉണ്ട്. ഏതുതരം കൃതിയിലും അവയ്ക്കു സ്ഥാനം ലഭിച്ചിരിക്കും. എന്തിനു കൃതികളിലേക്കു പോകുന്നു? സാധാരണജനങ്ങളുടെ വ്യവഹാരത്തിൽക്കൂടി അവയ്ക്കു പ്രധാന സ്ഥാനം കൈവന്നിരിക്കുന്നു. അവയെ വർജ്ജിക്കുക, ഏതു ഭാഷയ്ക്കും സാദ്ധ്യമല്ല. അപ്പോൾ സംസ്കൃതപദപ്രയോഗത്താൽ, മണിപ്രവാളം അല്ലാതെ ഒരു പ്രബന്ധവും ഒരു ഭാഷയിലും സംഭ

വിച്ചിട്ടില്ല എന്നു വന്നുകൂടുന്നു. വടക്കൻപാട്ട്, തെക്കൻപാട്ട്, കിളിപ്പാട്ട്, വഞ്ചിപ്പാട്ട്, പാനപ്പാട്ട്, ആട്ടക്കഥകൾ എന്നിവയൊക്കെ മണിപ്രവാളമായിബ്ഭവിക്കുന്നു. രാമചരിതാദികളേക്കാൾ കൂടുതലായി സംസ്കൃതപദയോഗംകൊണ്ടു മണിപ്രവാളമാകുവാൻ അർഹത അദ്ധ്യാത്മരാമായണഭാരതാദി(കിളിപ്പാട്ടു)കൾക്കും കല്യാണസൗഗന്ധികാദി തുള്ളൽപാട്ടുകൾക്കും ഉണ്ടെന്നു സമ്മതിക്കേണ്ടതായി വരും. അങ്ങനെ വരുന്നതു സർവ്വഥാ അസംഗതം.

കേരളഭാഷാസംസ്കൃതങ്ങളുടെ യോഗത്തിൽ മണിപ്രവാളസംജ്ഞ രൂഢിയെന്നും, അന്യങ്ങളായ ചോളാദിഭാഷകളിൽ അതു് അയുക്തമെന്നും ലീലാതിലകകാരൻ പറയുന്നു. ആചാര്യന്റെ അഭിപ്രായം അത്യന്തം സ്വീകാര്യമാകുന്നു. മണിപ്രവാളത്തിനു് അനേകം ലക്ഷണങ്ങളും ധർമ്മങ്ങളും പ്രത്യേകമായിട്ടുണ്ടു്. വൃത്തം സംസ്കൃതമായിരിക്കണം എന്നതു് അവയിൽ പ്രഥമഗണനീയമാകുന്നു. രണ്ടു ഭാഷകളിലെയും പദങ്ങൾ തമ്മിൽ ചേർന്നാൽ മാത്രം പോരാ, ആ യോഗത്തിനു സഹൃദയാവർജ്ജകമായ രമണീയതയും സിദ്ധമായിരിക്കണം. സംസ്കൃതപദങ്ങളെ (ക്രിയകളും അവ്യയങ്ങളും ഉൾപ്പെടെ) വിഭക്തിപ്രത്യയത്തോടുകൂടി ഉപയോഗിച്ചിരിക്കേണ്ടതാണു്. സംസ്കൃതീകൃതഭാഷയേയും കൈക്കൊള്ളണം. ഈ ലക്ഷണങ്ങൾ തികഞ്ഞവയും തന്നിമിത്തം ഹൃദ്യതയുടെ ഉച്ചശൃംഗത്തിൽ എത്തിയിരിക്കുന്നവയും ആണു് ചമ്പുക്കളും ചന്ദ്രോത്സവാദി കൃതികളും. അഹൃദ്യമായവിധം സംസ്കൃതമലയാളങ്ങൾ ചേർന്നാൽ സംഭവിക്കുന്ന ഭാഷ മിശ്രമായിരിക്കും. സംസ്കൃതവൃത്തവിരചിതമെന്നു വന്നാലും അതു മണിപ്രവാളം ആകുന്നതല്ല. അതുകൊണ്ടു ചോളകന്നടഹിന്ദ്യാദി ഭാഷകളിലും മണിപ്രവാളം ഉണ്ടു് എന്ന അഭിപ്രായം അടിസ്ഥാനരഹിതം ആകുന്നു.

"തമിഴും തെലുങ്കും കന്നടവുമെല്ലാം സംസ്കൃതവുമായിച്ചേർന്നു മണിപ്രവാളമുണ്ടാകുമല്ലോ. സംസ്കൃതം എല്ലാ ഭാഷകളോടും ചേരുമെന്നുള്ളതുകൊണ്ടു് എല്ലാ ദേശങ്ങളിലും മണിപ്രവാളമുണ്ടു്. പിന്നെയെങ്ങനെയാണു് മണിപ്രവാളത്തിൽ

ചോളഭാഷയില്ലെന്നു പറഞ്ഞതു്.'' ശരിതന്നെ. ചോളാദിഭാഷകളിൽ വിഭക്ത്യന്തസംസ്കൃതപദങ്ങൾ ചേൎന്നു കാണുന്നുണ്ടു്. ചില ദേശങ്ങളിൽ മുക്തകരൂപത്തിലോ പ്രബന്ധരൂപത്തിലോ അങ്ങനെ രചിച്ചിട്ടുള്ള ഭാഷാകാവ്യം പ്രചരിക്കുകയും ചെയ്യുന്നു. എന്നാൽ അവയ്ക്കു പത്തുപാട്ടു് എന്നും പദം എന്നും മറ്റുമല്ലാതെ ഒരിക്കലും മണിപ്രവാളം എന്ന പേരില്ല. അതു കേരളഭാഷാസംസ്കൃതയോഗത്തിൽ മാത്രം രൂഢിയായിത്തീൎന്നിട്ടുണ്ടു്. പാണ്ഡ്യഭാഷാപ്രബന്ധങ്ങളിൽ പദം മുതലായ പേരുകളോ കൎണ്ണാടകപ്രബന്ധങ്ങളിൽ വെൺപാവു്, കലിത്തുറ ഇത്യാദി പേരുകളോ ഇല്ലാത്തതുപോലെ ചോളകൎണ്ണാടകാദിപ്രബന്ധങ്ങളിൽ മണിപ്രവാളം എന്ന പേരും വരില്ല.

മലനാട്ടുതമിഴും സംസ്കൃതവും തമ്മിൽ ചേരുന്നതുപോലെതന്നെയാണു് ആ ഭാഷകളും സംസ്കൃതത്തോടു ചേരുന്നതെന്നുള്ളപ്പോൾ എന്തുകൊണ്ടു് ആവക പ്രബന്ധങ്ങൾക്കു മണിപ്രവാളമെന്നു പറഞ്ഞുകൂടാ—കൊള്ളാം. ''നാലു കാലുണ്ടു്, രണ്ടു കണ്ണുണ്ടു്, രണ്ടു ചെവിയുണ്ടു്, ഒരു വാലുണ്ടു്''—ഇങ്ങനെ പല കാൎയ്യങ്ങളിലും വ്യത്യാസമില്ലാതിരിക്കെ കുതിരയെ എന്തുകൊണ്ടു പശുവെന്നു പറഞ്ഞുകൂടാ! ആടയില്ലാത്തതുകൊണ്ടാണു് അങ്ങനെ പറയാത്തതു് എന്നു വരികിൽ മലനാട്ടുതമിഴ്പ്പദങ്ങളില്ലാത്തതുകൊണ്ടാണു ചോളപ്രബന്ധങ്ങൾക്കും മറ്റും മണിപ്രവാളം എന്ന പേരില്ലാത്തതു്. അതല്ല ചോളഭാഷാഗ്രന്ഥങ്ങൾക്കും മറ്റും മണിപ്രവാളമെന്നു പറയുമെന്നിരിക്കട്ടെ, എന്നാൽത്തന്നെയും കേരളഭാഷയും സംസ്കൃതവും ചേൎന്നുള്ള മണിപ്രവാളത്തിലോ കന്നടവും സംസ്കൃതവും ചേൎന്നുള്ള മണിപ്രവാളത്തിലോ തമിഴ്വാക്കുകൾ ഉണ്ടായിരിക്കയില്ല.''* (ലീലാതിലകം വ്യാഖ്യാനം)

ആചാൎയ്യന്റെ ഈ അഭിപ്രായം യുക്തിയുക്തവും സാരവത്തുമാകയാൽ സ്വീകാൎയ്യമാണു്. അന്യഭാഷകളിലെ മണിപ്രവാളം ആ പേരിനെ അൎഹിക്കുന്നില്ല. അതു മണിപ്രവാളബ്രുവം മാത്രമാണു്.

---

* ഇളങ്കുളം കുഞ്ഞൻപിള്ള, എം. എ. (പ്രൊഫസർ)

## ഭാഷാചമ്പുക്കൾ

കേരളത്തിൽ മണിപ്രവാളസരണിക്കു നല്ല അഭിവൃദ്ധി ലഭിച്ചിട്ടുണ്ടെന്നു മുൻപു സൂചിപ്പിച്ചുവല്ലോ. അതിന്റെ മണിമകുടമാകുന്നു ചമ്പുപ്രബന്ധസമുദായം. അതു സംഭവിച്ചു വളന്ന കാലത്തു് ഈ നാട്ടിൽ സംസ്കൃതവിദ്യാഭ്യാസത്തിനു മേല്ക്കുമേൽ പ്രചാരവും ആദരവും ഉണ്ടായിരുന്നു. അതുപോലെ, സംസ്കൃതത്തിലെ പുരാണേതിഹാസാദികളായ മഹാപ്രബന്ധശാഖകൾക്കും നാടകാദിരൂപകങ്ങൾക്കും അപരിമിതമായ പ്രചാരം ലഭിച്ചിരുന്നു. രാമായണാദിഭാഷാചമ്പുക്കളിൽ കേവലം സംസ്കൃതങ്ങളായ ഗദ്യപദ്യങ്ങൾക്കും, ഭോജചമ്പു, ബാലഭാരതം മുതലായ സംസ്കൃതകാവ്യങ്ങളിലെ ഭാഗങ്ങൾക്കും ഒരു നല്ല സ്ഥാനം കിട്ടുന്നതിന്നു് അതാണു കാരണം. ഏതായാലും സംസ്കൃതമലയാളങ്ങൾ ഭംഗിയായി കൂടിക്കലന്നുണ്ടായ ഈ ഭാഷാരീതി പ്രകൃത്യാ സഹൃദയന്മാരായ മലയാളികൾക്കു ഹൃദ്യതരമായി അനുഭവപ്പെട്ടു എന്നതു തീച്ചയാണു്. അതിനു ലഭിച്ച അന്യാദൃശമായ പരിപുഷ്ടിയിൽനിന്നു് ഈ വസ്തുത വെളിപ്പെടുന്നു.

(1) പുരാണങ്ങളെയും (2) കല്പിതകഥകളെയും അടിസ്ഥാനമാക്കി, പൂവ്വകാലത്തു രണ്ടുവിധം ചമ്പുക്കൾ വിരചിക്കപ്പെട്ടിരിക്കുന്നു. അവയിൽ പ്രഥമവിഭാഗത്തിൽ അന്തഭവിക്കുന്നവ ഭക്തിപ്രധാനങ്ങളാണു്. ഔചിത്യാനുസരണം ധമ്മങ്ങളെപ്പററിയുള്ള പ്രതിപാദനവും അവയിൽ അടങ്ങിയിരിക്കും. ശ്രോതൃഹൃദയത്തെ ഈശ്വരാഭിമുഖമാക്കിച്ചെയ്തും അതിൽ ധമ്മബോധം ജനിപ്പിച്ചു വളത്തിയും ജനങ്ങളെ ഉഭയലോകക്ഷേമപാത്രമാക്കുകയെന്നതാണു് അവയുടെ മുഖ്യമായ ഉദ്ദേശം. ഈ സംഗതി ഗ്രന്ഥാരംഭത്തിൽ കവികൾ വ്യക്തമാക്കിയിട്ടുള്ളതാകുന്നു. രാമായണം, മഹാഭാരതം, ഭാഗവതം എന്നിവയിലെ കഥകളെ പൂണ്ണതയേനയും, അംശം അംശമായും ഗ്രഹിച്ചു് അനേകം പ്രബന്ധങ്ങൾ നിമ്മിക്കപ്പെട്ടിട്ടുണ്ടു്. ഭക്തിയേയും ബഹുമുഖങ്ങളായ ധമ്മങ്ങളേയും ഉപദേശിച്ചു ഫലിപ്പിക്കുന്നതിനു പുരാണകഥകൾക്കു് അനന്യസാധാരണമായ കഴിവു നിസർഗ്ഗസിദ്ധമാണു്. കവികൾ അധികമായി

പുരാണകഥകളെ അടിസ്ഥാനമാക്കി കൃതികൾ രചിക്കുന്നതിന്ന് അതാണു കാരണം. ഭാഷയിൽ നിർമ്മിതങ്ങളായിരിക്കുന്ന ചമ്പുക്കളിൽ ആകൃതിയുടെ ബൃഹത്വംകൊണ്ടും കാവ്യഗുണങ്ങളുടെ പരിപുഷ്ടികൊണ്ടും മുൻകാലത്തു ലഭിച്ചിരുന്ന പ്രചാരംകൊണ്ടും സഹൃദയബഹുമതികൊണ്ടും പ്രഥമസ്ഥാനത്തു നില്ക്കുന്നതു രാമായണചമ്പുവാകുന്നു. ഭാരതം, ചെല്ലൂർനാഥോദയം, നൈഷധം, തെങ്കൈലനാഥോദയം എന്നു തുടങ്ങിയവയ്ക്ക് അടുത്ത സ്ഥാനം കൊടുക്കാം. ഭാഗവതകഥ സമഗ്രമായി ചമ്പുരൂപേണ നിർമ്മിച്ചിട്ടുണ്ടെന്നു തോന്നുന്നില്ല. കംസവധം മുതലായ ചില കഥകളെക്കുറിച്ചു കൃതികൾ കണ്ടുകിട്ടിയിട്ടുണ്ട്. ചമ്പുക്കളിൽ ഭക്ത്യുല്ലാസംകൊണ്ടു മുന്നിട്ടുനില്ക്കുന്നതു രാമായണത്തെയും ഭാരതത്തെയും ആസ്പദമാക്കി രചിച്ചിരിക്കുന്നവയാണ്. ഉണ്ണിയച്ചീചരിതം, ഉണ്ണിയാടിചരിതം, ഉണ്ണിച്ചിരുതേവിചരിതം എന്നിവ അടുത്തകാലത്തു കണ്ടെടുത്തു പ്രസിദ്ധപ്പെടുത്തിയിരിക്കുന്നവയാകുന്നു. അവയിലെയും, കൊടിയവിരഹം, രാജരത്നാവലീയം എന്നിവയിലെയും കഥകൾ കല്പിതങ്ങളാകുന്നു. ഭക്തിവൈരള്യംകൊണ്ടായിരിക്കാം, അവയ്ക്കു പ്രചാരം കുറഞ്ഞുപോയി.

ഭാഷയിൽ ചമ്പുക്കളുടെ ഉൽപത്തിക്കും അഭിവൃദ്ധിക്കും ചാക്യാന്മാരോടും പാഠകക്കാരോടും നല്ല കടപ്പാട് ഉണ്ടെന്ന വസ്തുത മറക്കാവുന്നതല്ല. അതു കൃതജ്ഞതയോടുകൂടി ഭാഷാഭിമാനികൾ സ്മരിക്കേണ്ടതാകുന്നു. ഭക്തിപ്രധാനങ്ങളായ കൃതികളെ പഴയകാലത്തു ചാക്യാന്മാരും പാഠകക്കാരും കൂത്തിനും പാഠകത്തിനും ഉപയോഗിച്ചുവന്നു. ഭക്തിപ്രചുരങ്ങളായതുകൊണ്ടും, സഹൃദയാലംകൃതമായ രംഗത്തെ ആനന്ദകല്ലോലിതമാക്കി ചെയ്യുന്നതിന്നു വിശേഷേണ സാമർത്ഥ്യം സിദ്ധിച്ചിട്ടുള്ളതുകൊണ്ടും ആണ്, അവർ കഥനത്തിന്നു ഭാഷാചമ്പുക്കളെ സ്വീകരിച്ചതു്. വാസ്തവത്തിൽ ഇക്കാര്യത്തിൽ സംസ്കൃതചമ്പുക്കളെക്കാൾ അനേകംമടങ്ങ് അധികം പാടവം ഭാഷാപ്രബന്ധങ്ങൾക്കുണ്ടെന്നതു് അനുഭവംകൊണ്ടു് അവർ അറിഞ്ഞിട്ടുണ്ട്. മനോധർമ്മസമ്പന്നന്മാരും വചോവിലാസഭാസുരന്മാരും വിദഗ്ദ്ധന്മാരും ആയ ചാക്യാന്മാർ കൈകാര്യം ചെയ്യുമ്പോഴാണ്, അരങ്ങിൽ ചമ്പുക്കൾ എത്ര ഭംഗിയായി ശോഭിക്കുമെന്ന്

അറിയുവാൻ സാധിക്കുന്നതു്. സാധാരണനിലയിൽ വായിക്കുമ്പോൾത്തന്നെ ചമ്പുക്കൾ രസഭ്രയിഷ്ഠങ്ങളും ഹൃദയാവജ്ജകങ്ങളും എന്നു സിദ്ധിക്കുന്നു. ആ സ്ഥിതിക്കു് നിപുണന്മാരായ ചാക്യാന്മാർ അവ ഉപയോഗിക്കുമ്പോൾ രംഗവാസികൾക്കുണ്ടാകുന്ന ആഹ്ലാദം എത്ര മഹത്തായിരിക്കും? വാസ്തവത്തിൽ ചാക്യാന്മാരുടെ മുഖത്തുനിന്നാണു് ചമ്പുക്കൾ കേൾക്കേണ്ടതും അർത്ഥം ഗ്രഹിക്കേണ്ടതും.

ചാക്യാന്മാരും പാഠകക്കാരും ഭാഷാകൃതികളായ ചമ്പുക്കളെ കഥനത്തിനു് ഉപയോഗിച്ചുവന്നിരുന്നില്ലെന്നു ചിലർ ശക്തിയോടുകൂടി വാദിക്കുന്നു. അവരുടെ അഭിപ്രായം ഇവിടെ ഉദ്ധരിച്ചുചേർക്കുന്നതു് ഉപയോഗമായിരിക്കും. *"ഇങ്ങനെ ചാക്യാന്മാരുടെ പ്രബന്ധകഥനരീതിയെ അനുകരിച്ചുണ്ടാക്കപ്പെട്ടവയാണു് ഭാഷാപ്രബന്ധങ്ങൾ. അങ്ങനെയല്ലാതെ ഈ ഭാഷാപ്രബന്ധങ്ങളിൽ ഒന്നെങ്കിലും ചാക്യാന്മാരോ പാഠകക്കാരോ അതേവിധത്തിൽത്തന്നെ രംഗത്തിൽ പ്രയോഗിച്ചിട്ടുള്ളതായി ആരും പറഞ്ഞുകേട്ടിട്ടില്ല. 'മേല്പത്തൂർ' നാരായണഭട്ടതിരിപ്പാട്ടിലെ സംസ്കൃതപ്രബന്ധങ്ങളുണ്ടാകുന്നതിനുമുൻപിൽ പുനം മുതലായവരുടെ ഭാഷാപ്രബന്ധങ്ങൾതന്നെയായിരുന്നു രംഗത്തിൽ പ്രബന്ധം പറയുന്നവർ ഉപയോഗിച്ചിരുന്നതെന്നു് ഈയ്യിടെ ചിലർ പറഞ്ഞുതുടങ്ങിയിട്ടുണ്ടു്. അങ്ങനെ അഭിപ്രായപ്പെടുന്നവർ താഴെപ്പറയുന്ന ചോദ്യങ്ങൾക്കെല്ലാം വിശ്വാസ്യമായ സമാധാനം പറവാൻ ബാദ്ധ്യതയുള്ളവരാണെല്ലോ? പുനത്തിന്റെ ഗ്രന്ഥങ്ങൾ ഉണ്ടാകുന്നതിനുമുമ്പിൽ രംഗോപജീവികൾ ഉപയോഗിച്ചിരുന്ന ഭാഷാപ്രബന്ധങ്ങൾ ഏതെല്ലാമായിരുന്നു? അവയെല്ലാം ഇപ്പോൾ എവിടെ? അഥവാ പുനത്തിന്റെ കാലത്തിനുമുൻപു പ്രബന്ധകഥനസമ്പ്രദായംതന്നെ മലയാളത്തിൽ ഉണ്ടായിരുന്നില്ലെന്നുണ്ടോ?" ഈ ചോദ്യങ്ങൾ അധികമൊന്നും കഴമ്പുള്ളവയല്ല. ചാക്യാന്മാർ ഭാഷാപ്രബന്ധങ്ങളിൽ ഒന്നെങ്കിലും കൂത്തിനുപയോഗിച്ചുവന്നിരുന്നില്ല എന്ന അഭിപ്രായം പരിത്യാജ്യമായിരിക്കുന്നു. ആദികാലത്തു (ഭാഷാപ്രബന്ധങ്ങൾ നിർമ്മിക്ക

* 'രാമായണം' ഭാഷാചമ്പുപ്രബന്ധം. രാവണോദ്ഭവം. അവതാരിക പുറം 8-9. (പണ്ഡിതൻ കെ. പരമേശ്വരമേനോൻ)

പ്പെട്ടന്നതിന്ന മുമ്പ്) ചാക്യാന്മാർ സംസ്കൃതത്തിലെ പുരാണങ്ങളിൽനിന്നും ഭോജാദിചമ്പുക്കളിൽനിന്നും പദ്യങ്ങൾ ചൊല്ലി അവരുടെ ശൈലിയിൽ അർത്ഥം പറഞ്ഞു് രംഗവാസികളെ രസിപ്പിച്ചുവന്നു. അവർ ഭോജചമ്പു, ഭാരതചമ്പു, ബാലഭാരതം മുതലായവയിലെ പദ്യങ്ങളെ പ്രധാനമായി സ്വീകരിച്ചു്, അങ്ങനെ കുറെക്കാലം കഥനം നിർവ്വഹിച്ചുപോന്നു. ആ രീതി നന്നെങ്കിലും പൊതുവെ അരങ്ങിന്നു മതിയാകാതെ വന്നു. അപ്പോളാണു് ഭാഷാചമ്പുക്കളുടെ ഉദ്ഭവം. അവ ചാക്യാന്മാൎക്കുവേണ്ടിമാത്രം ഉണ്ടാക്കപ്പെട്ടിരിക്കുന്നവയാണു്. പാഠകക്കാരും അവ കൈക്കൊണ്ടു. ഇത്രയും പ്രതിപാദിച്ചതിൽനിന്നു ചാക്യാന്മാർ കഥനത്തിന്നു്, ഭാഷാപ്രബന്ധങ്ങൾ ഉണ്ടാകുന്നതിന്നുമുമ്പു് പുരാണേതിഹാസങ്ങളിൽ നിന്നു് യഥോചിതം പദ്യങ്ങൾ സ്വീകരിച്ചുവന്നു എന്നു വ്യക്തമായിരിക്കുമെന്നു വിശ്വസിക്കുന്നു. അവയെഴുതിയിരിക്കുന്ന ഗ്രന്ഥങ്ങൾ ഇപ്പോഴും ഉണ്ടു്. ചമ്പുക്കളുടെ ഉത്പത്തിയോടുകൂടി പഴയ കഥനരീതിക്കു മാററം നേരിട്ടു. മേല്പത്തൂർ മഹാകവിയുടെ പ്രബന്ധങ്ങൾ ലബ്ധപ്രചാരങ്ങളായപ്പോൾ ചാക്യാന്മാർ ഭാഷാചമ്പുക്കളെ ഉപേക്ഷിച്ചു. അതോടുകൂടി പാഠകക്കാരും അവയെ തിരിഞ്ഞുനോക്കാതെയായി.

ക്ഷേത്രങ്ങളിൽ ആഢ്യബ്രാഹ്മണരുടെ സദസ്സിൽ ഭഗവൽകഥാപ്രസംഗത്തിന്ന ഭാഷാപ്രബന്ധങ്ങൾ ഉപയോഗിക്കുന്നതു യുക്തമല്ലെന്നും, അതിന്നു് ആരും സമ്മതിക്കുകയില്ലെന്നും പറയുന്ന അഭിപ്രായവും അന്തസ്സാരവിരളമായ ഒന്നെന്നു വിചാരിക്കണം. അമ്പലങ്ങളിലെ സദസ്സുകളിൽ ബ്രാഹ്മണർ മാത്രമല്ല, ക്ഷത്രിയന്മാർ, നായന്മാർ മുതലായ എല്ലാ വൎഗ്ഗക്കാരും സംബന്ധിക്കുക പതിവാണു്. അവരുടെയും ഹിതത്തെ പ്രധാനമായി ഗണിച്ചുകൊണ്ടാണു് കൂത്തു നടത്തിവരുന്നതു്. ബ്രാഹ്മണൎക്കു സംസ്കൃതഗ്രന്ഥപരിശീലനംകൊണ്ടു വിജ്ഞാനലാഭത്തിന്ന വഴിയുണ്ടു്. എന്നാൽ അന്യവൎഗ്ഗക്കാൎക്കു് അതു് അത്രതന്നെ ഉയൎന്നനിലയിൽ ഇല്ലാതെയിരുന്നു. ഈ സംഗതി വിചാരിച്ചാൽ ബ്രാഹ്മണരുടേതിനെക്കാൾ തദിതരന്മാരുടെ വിജ്ഞാനവിനോദങ്ങളെ മുഖ്യമായി കരുതിയാണു് ഭഗവൽകഥാകഥനാത്മകമായ കൂത്തു ഏൎപ്പാടു് ഉണ്ടായതെന്നു

വിശദമാകും. അവരുടെ പ്രീതിക്കുവേണ്ടി ഭാഷാപ്രബന്ധങ്ങളെ ഉപയോഗിച്ചുവന്നു എന്നാണു വിചാരിക്കേണ്ടതു്. കേരളബ്രാഹ്മണക്കുവേണ്ടി മാത്രമാണു കൂത്തു് ഏർപ്പെടുത്തിയതെന്നും, അവർ മററു വർഗ്ഗക്കാരുടെ രുചി നോക്കുക പതിവില്ലെന്നും, മലയാളഭാഷയെ അനാദരിച്ചു തള്ളിയിരുന്നു എന്നും മററുമുള്ള അഭിപ്രായങ്ങൾ അതിക്ഷുദ്രങ്ങളും സത്യവിരുദ്ധങ്ങളും ആകയാൽ തത്സംബന്ധമായി ഒന്നും പറയണമെന്നു വിചാരിക്കുന്നില്ല.

## ചാക്യാന്മാരും ചമ്പുക്കളും

ചാക്യാന്മാർ ഭാഷാപ്രബന്ധങ്ങളെ കഥനത്തിനു ഉപയോഗിച്ചുവന്നിരുന്നു എന്നതിനു യാതൊരുവിധത്തിലും നിഷേധിക്കുവാൻ നിവൃത്തിയില്ലാത്ത പല ലക്ഷ്യങ്ങളും ഉണ്ടു്. അവയെ കണ്ടില്ലെന്നു നടിക്കുന്നതുകൊണ്ടു ഫലമില്ല. അവയിൽ ചിലതിനെക്കുറിച്ചു പ്രതിപാദിക്കാം:

1) ചാക്യാന്മാർ സദസ്സിൽ ഇരിക്കുന്ന ഒരു സ്നേഹിതനോടു പറയുന്നരീതിയിലാണു കഥാപ്രസംഗം ആരംഭിക്കുന്നതു്. അതോടുകൂടി കഥാസൂചനവും ചെയ്യുന്നു. ആ രീതി ഭാഷാചമ്പുക്കളിലും നിയമേന കാണുന്നു:

“വ്യാപ്തേ വിദ്വജ്ജനൗഘൈരമിതസുകൃതലഭ്യേ
 നരേന്ദ്രാദൃതേസ്മി-
ന്നാസ്ഥാനേ വന്നനേരം പ്രിയസഖ! ഹൃദയം
 മേല്ക്കുമേലേ കൃതാർത്ഥം;
രൗദ്രം കൊന്നാഹവേ ഹേഹയപതിമഖില-
 ക്ഷത്രിയക്ഷോഭസിന്ധൗ
പൂർത്തിം ചെയ്താ മഹേന്ദ്രേ തപസി നിരതനാം
 ഭാർഗ്ഗവന്നെന്നപോലെ” (രാമാർജ്ജുനീയം)

എന്ന പദ്യം നോക്കുക. ഇതിലെ പൂർവ്വാർദ്ധത്തിൽ സദസ്സിന്റെ മാഹാത്മ്യത്തെയും ‘പ്രിയസഖ’നെ കണ്ടതിനാലുണ്ടായ സന്തോഷത്തെയും പ്രതിപാദിച്ചു, ഉത്തരാർദ്ധത്തിൽ, പ്രബന്ധത്തിലെ കഥ പരശുരാമന്റെ കാർത്തവീര്യാർജ്ജുനവധം എന്നു സൂചനം ചെയ്തിരിക്കുന്നു. സംസ്കൃതചമ്പുക്കളിൽ ഒന്നിലെ

ങ്കിലും ഈ സമ്പ്രദായം കാണുന്നില്ല. അതു് ഉപേക്ഷിക്കുവാൻ പാടില്ലാത്ത ഒരു ധർമ്മം (അംഗം—ലക്ഷണം) എന്ന നിലയിൽ എങ്ങനെ ഭാഷാചമ്പുക്കളിൽ ഉണ്ടായി? ഈ ചോദ്യത്തിനു് 'ചാക്യാന്മാരുമായുള്ള ബന്ധം'കൊണ്ടു് എന്നല്ലാതെ മറ്റേതു വിധം പറയുന്ന സമാധാനവും അസംഗതമായിരിക്കും.

2) ഭാഷാരാമായണാദി(ചമ്പു) കൃതികളിൽ ഭോജചമ്പു മുതലായ സംസ്കൃതഗ്രന്ഥങ്ങളിൽനിന്നു് അനേകം ഗദ്യപദ്യങ്ങൾ എടുത്തു ചേർത്തിട്ടുണ്ടു്. ചാക്യാന്മാർ ഭാഷാപ്രബന്ധങ്ങൾ ഉപയോഗിച്ചുവന്നിരുന്നു എന്നതിനു് അതും ബലമേറിയ ഒരു തെളിവാണു്. കഥ പറയുന്ന സന്ദർഭത്തിൽ സംസ്കൃതപ്രബന്ധങ്ങളിൽനിന്നു യുക്തവും വിശിഷ്ടവും എന്നു തോന്നുന്നഭാഗം ഉദ്ധരിച്ചു് അർത്ഥംപറയുക അവരുടെ പതിവാണു്. അപ്രകാരം ഉദ്ധൃതങ്ങളായ പദ്യങ്ങളെ പിന്നീടു ഉണ്ടാകുന്നവരുടെ ഉപയോഗത്തിനുവേണ്ടി അവർ ഗ്രന്ഥങ്ങളിൽ എഴുതി സൂക്ഷിച്ചുപോന്നു. ഭാഷാചമ്പുക്കളിൽ ഇതര(സംസ്കൃത) കൃതികളിലെ ശ്ലോകങ്ങൾ കടന്നുകൂടി സ്ഥാനം ഉറപ്പിച്ചതു് ഈവിധത്തിൽ ആകുന്നു. കഥനത്തിനു് അധികമായി ഉപയോഗിക്കുന്ന രാമായണാദി കൃതികളിൽ ഇതര നിബന്ധനങ്ങൾ കൂടുതലായും, അവർ കൈക്കൊള്ളാത്തവയിൽ കുറവായും കാണുന്നതിനു് ഇതാണു കാരണം. ഭാഷയിലെ രാമായണം, ഭാരതം എന്നീ പ്രബന്ധങ്ങളിലാണു്, അന്യകൃതികളിലെ അംശങ്ങൾ ആധിക്യേന കാണുന്നതു്. അതിൽനിന്നു ചാക്യാന്മാർ അവയെ ഇതര പ്രബന്ധങ്ങളെക്കാൾ കൂടുതലായി ഉപയോഗിച്ചിരുന്നു എന്നു വിചാരിക്കണം. ചമ്പുക്കളിൽ അന്യഗ്രന്ഥങ്ങളിലെ പദപാദപദ്യങ്ങൾ കാണുന്നവ തൽകർത്താക്കന്മാരായ കവികൾതന്നെ എടുത്തു ചേർത്തതാണെന്നുള്ള അഭിപ്രായം അസംഗതവും അസ്വീകാര്യവും ആകുന്നു. അവകൊണ്ടു കൈകാര്യംചെയ്തുവന്ന ചാക്യാന്മാരാണു് അപ്രകാരം ചെയ്തതെന്നു് ഒരു സന്ദേഹവും കൂടാതെ പറയാം.

3) പല പ്രബന്ധങ്ങൾക്കും പഴയകാലത്തു ഭാഷാവ്യാഖ്യാനം ഉണ്ടായിട്ടുണ്ടു്. അതു ചാക്യാന്മാരുടെ ഉപയോഗത്തെ മുഖ്യമായി കരുതി നിർമ്മിച്ചിരിക്കുന്നതാണു്. അവക്കു പ്രത്യേകമായി ഒരു ഗദ്യശൈലിയുണ്ടു്. അതിനെ ആശ്രയിച്ചാണു്

അത്തരം വ്യാഖ്യാനങ്ങൾ രചിക്കപ്പെട്ടിരിക്കുന്നതു്. പഠിപ്പു കുറയുന്ന ചാക്യാന്മാർക്കു് അതു്, അതുപോലെ പഠിച്ചു് അരങ്ങത്തു പ്രയോഗിച്ചാൽ ഒരുവിധം വിജയം നേടാം. പലരും അങ്ങനെ ചെയ്യുന്നവരും ഉണ്ടു്. ചാക്യാന്മാർ ശ്ലോകാർത്ഥം പറയുന്നതിനു് ഈ വ്യാഖ്യാനങ്ങൾ പരമാശ്രയങ്ങളാണു്. അവ ഇന്നും ഉപയോഗിച്ചുവരുന്നു. ഭാഷാചമ്പുക്കളും കഥനത്തിനു കൈക്കൊണ്ടിരുന്നു എന്നതിനു്, ഈ വ്യാഖ്യാനങ്ങൾ നല്ല തെളിവാകുന്നു.

4) സംസ്കൃതചമ്പുക്കൾക്കു ഭഗവൽഭക്തിയുമായി പ്രത്യേകം പറയത്തക്കതായ ഒരു ബന്ധമില്ല. ഭോജചമ്പു, ഭാരതചമ്പു, നളചമ്പു മുതലായവ നോക്കിയാൽ ഈ സംഗതി വെളിവാകും. എന്നാൽ പഴയ ഭാഷാപ്രബന്ധങ്ങളുടെ സ്ഥിതിയിതല്ല. അവ ഭക്തിപ്രധാനങ്ങളാകുന്നു. തൽകർത്താക്കന്മാർ പുരാണങ്ങളിൽനിന്നു ശിവവിഷ്ണ്വാദി ദേവമാഹാത്മ്യപ്രതിപാദകങ്ങളായ കഥകളെ സ്വീകരിക്കുന്നതിനു കാരണം അവർക്കു ഭക്തി അടിസ്ഥാനമായി നില്ക്കുന്നു എന്നതാണു്. സംസ്കൃതപ്രബന്ധങ്ങൾക്കില്ലാത്ത ഈ സ്വഭാവം ഭാഷാചമ്പുക്കൾക്കു് ഏതുവിധം സംഭവിച്ചു എന്ന ചോദ്യത്തിനു് ചാക്യാന്മാരുടെ ഉപയോഗത്തിനുവേണ്ടി അവ നിർമ്മിക്കപ്പെട്ടതുകൊണ്ടു് എന്നു മാത്രമേ സമാധാനമുള്ളു. രാമായണാദി ചമ്പുക്കളിൽ കഥാരംഭഭാഗങ്ങളിൽ ഭക്തിമാഹാത്മ്യത്തെ കീർത്തനംചെയ്യുകാണുന്നതിൽനിന്നു ശ്രോതാക്കളുടെ ഭക്തിലാഭത്തെ കരുതിയാണു് അവ ഉണ്ടാക്കിയിരിക്കുന്നതു് എന്നു വെളിവാകും. ഭാഷാരാമായണചമ്പു അടിമുതൽ മുടിവരെ ഭക്തിയിൽ മുഴുകിയിരിക്കുന്ന കൃതിയെന്നു പറയണം. അതിലും അന്യചമ്പുക്കളിലും അതിമനോഹരങ്ങളായ അനേകം ഭഗവൽസ്തോത്രങ്ങൾ ഉണ്ടു്. അവയും പ്രബന്ധങ്ങളുടെ ഭക്തിപ്രചുരതയ്ക്കു തെളിവാണു്.

ചാക്യാന്മാരുടെ കഥനം ഭക്തിമയം എന്നു മുൻപു പ്രതിപാദിച്ചുവല്ലോ. ഇക്കാര്യത്തിൽ ചമ്പുക്കൾക്കും കഥാപ്രസംഗത്തിനും നല്ല യോജിപ്പുണ്ടു്. ''പുരുഷാർത്ഥ ചതുഷ്ടയത്തെ സാധിപ്പാനായിക്കൊണ്ടു ത്രൈലോക്യനാഥനായിരിക്കുന്ന ശ്രീപരമേശ്വരനെ സർവ്വദാ ഹൃദയകമലകർണ്ണികാമദ്ധ്യത്തിൽവച്ചു ഭക്തിപുരസ്സരമാകുംവണ്ണം ഉപാസിച്ചുകൊള്ളണം. എന്നതു

കൂടാതെകണ്ടു് അസാരങ്ങളായി അനിത്യങ്ങളായി അല്പസുഖപ്രദങ്ങളായി അത്യന്തദുഃഖപ്രദങ്ങളായിരിക്കുന്ന വിഷയങ്ങളിൽ സാരബുദ്ധ്യാ ഭ്രമിച്ചു കാലക്ഷേപം ചെയ്തുപോയാൽ ദുരിതം ആർജ്ജിക്കുകയല്ലോ ഒരു ഫലപ്രാപ്തിയുള്ളൂ. അകൃതസുകൃതന്മാൎക്കു് അസുലഭമായിപ്പോന്നല്ലോ മനുഷ്യജന്മമാകുന്നതു്. സകല പുരുഷാൎത്ഥസാധനമാകയുമുണ്ടു്. അങ്ങനെയെല്ലാമിരിക്കുന്ന മനുഷ്യജന്മത്തെ ലഭിച്ചവാറു പക്ഷം അതിനെ നിരൎത്ഥമാക്കിക്കളയാതേകണ്ടു സൎവ്വാത്മനാ ഒരു ഈശ്വരനെ ഭക്തിയോടുകൂടി വിശ്വസിച്ചുസേവിച്ചു സഫലമാക്കിക്കൊള്ളുണം. അതിനു് ഏതൊരു ഈശ്വരനെ സേവിക്കേണ്ടു എന്നു വിചാരിക്കേണ്ടിവരുമ്പോൾ ചന്ദ്രചൂഡനെ സേവിക്കേവേണ്ടൂ.'' എന്നു കഥാപ്രസംഗാരംഭത്തിൽ ചാക്യാന്മാർ കഥനത്തിന്റെ ഉദ്ദേശാദികളെ വെളിപ്പെടുത്തിക്കൊണ്ടു പറയുക സാധാരണമാണു്. കഥ വൈഷ്ണവമെങ്കിൽ 'ശ്രീപരമേശ്വര'ന്റെ സ്ഥാനത്തു് 'ശ്രീനാരായണൻ' എന്നോ മറ്റോ മാററും. ചാക്യാന്മാരിൽനിന്നു ചമ്പുക്കളിലേക്കു പകൎന്നതാണു് ഈ ഭക്തിയെന്നതിനു സംശയമില്ല.

5) മണിപ്രവാളത്തിൽ വിരചിതങ്ങളായ കൃതികളെ പഴയകാലംമുതല്ക്കു ചാക്യാന്മാർ ഉപയോഗിച്ചുവന്നിരുന്നു.

''നാത്യന്തം സംസ്കൃതേനൈവ
നാത്യന്തം ദേശഭാഷയാ
കഥാഗോഷ്ഠീഷു കഥയൻ
ലോകേ ബഹുമതോ ഭവേൽ''

എന്നു ലീലാതിലകത്തിൽ പറഞ്ഞിരിക്കുന്നതു് അനുഭവസിദ്ധമാകുന്നു. ഇവിടെ 'കഥ'യ്ക്കു ഭഗവൽകഥകൾ എന്നും 'ഗോഷ്ഠീഷു' എന്ന പദത്തിനു ചാക്യാന്മാരുടെ സദസ്സുകൾ എന്നും അൎത്ഥം ഗ്രഹിക്കണം. ഭാഷാചമ്പുക്കൾ തനി സംസ്കൃതങ്ങളല്ല; തനി മലയാളവും. രണ്ടു ഭാഷകളും ചേൎന്നുണ്ടായ മനോഹരമായ മണിപ്രവാളമാണു്. അതുകൊണ്ടു് അവ ചാക്യാന്മാരുടെ അരങ്ങുകളിൽ അത്യന്ത രസപ്രദങ്ങളായിബ്ഭവിച്ചു.

ചാക്യാന്മാരുടെ കഥനരീതിയെ അനുകരിച്ചു് ഉണ്ടാക്കിയവയാണു ഭാഷാപ്രബന്ധങ്ങൾ എന്ന അഭിപ്രായം നിൎമ്മൂലമാകുന്നു. അങ്ങനെ ഒരു അനുകരണം ഭാഷാചമ്പുകൎത്താക്ക

ന്മാർ ചെയ്യുമെന്ന വിശ്വസിക്കാവുന്നതല്ല. അവർ അപ്രകാരം ഒരനുകരണം എന്തിനുവേണ്ടി ചെയ്യണം?

ഭാഷാചമ്പുക്കളെ ചാക്യാന്മാരും പാഠകക്കാരും ഉപയോഗിച്ചുവന്നിരുന്നില്ല എന്ന അഭിപ്രായത്തെ മഹാകവി ഉള്ളൂർ ശക്തിയോടുകൂടി എതിർത്തിട്ടുണ്ടെന്നുകൂടി ഇവിടെ സ്മരിക്കേണ്ടതാകുന്നു. മുൻപ് ഉദ്ധരിച്ച പരമേശ്വരമേനവൻെറ അഭിപ്രായത്തെ ഉള്ളിൽ വച്ചുകൊണ്ടാണ് ഉള്ളൂർ അങ്ങനെ ചെയ്തിരിക്കുന്നതു്. "ചാക്യാന്മാരെപ്പോലെ നമ്പ്യാന്മാരും പണ്ടു കൂത്തു നടത്തിവന്നിരുന്നു എന്നും അതിനു തമിഴെന്നു പേർപറയുന്ന ചില ഭാഷാപ്രബന്ധങ്ങളാണ് ഉപയോഗിച്ചിരുന്നതെന്നും അത്തരത്തിലൊരു പ്രബന്ധമാണ് അഭിമന്യുവധം എന്നും മുൻപു പ്രസ്താവിച്ചിട്ടുണ്ടല്ലോ. പുനവും മററും സരസങ്ങളായ മണിപ്രവാളപ്രബന്ധങ്ങളെ നിർമ്മിച്ചപ്പോൾ നമ്പ്യാന്മാർ പഴയ പ്രബന്ധങ്ങളെ പരിത്യജിച്ചു് അവയെ രംഗത്തിൽ പ്രയോഗിച്ചുതുടങ്ങി എന്നൂഹിക്കുന്നതിൽ എന്തു്അനൗചിത്യമാണുള്ളതു്? ഇക്കാലത്തു് അവരും മററു പാഠകക്കാരും മേല്പത്തൂരിൻെറയും മററും പ്രബന്ധങ്ങളാണ് ഉപയോഗിക്കുന്നതു് എന്നുള്ളതു ശരിതന്നെ; എന്നാൽ അതു പിന്നീടുണ്ടായ ഒരു പരിഷ്കാരം മാത്രമാകുന്നു എന്നാണു തോന്നുന്നതു്. സഹൃദയന്മാർക്കു വായിച്ചു രസിക്കുവാൻവേണ്ടി മാത്രമാണു രാമായണാദി ഭാഷാചമ്പുക്കൾ നിർമ്മിതങ്ങളായതെങ്കിൽ അവയിൽ ഭോജചമ്പുവിലെയും മററും രീതിക്കു വിപരീതമായി ആരംഭത്തിൽ ഒരു കഥാസൂചനാശ്ലോകവും അതിൽ പ്രായേണ ലോകതത്വപ്രതിപാദനവും ഘടിപ്പിച്ചിരിക്കുന്നതിൻെറ താല്പര്യമെന്തു്? ആ ശ്ലോകങ്ങളിൽ 'പ്രഗുണനരപതിപ്രൗഢവിപ്രേന്ദ്രപൂർണ്ണേ രംഗമദ്ധ്യേ' എന്നു ബന്ധശ്ലോകകാരനും,

"ശാസ്ത്രാമ്നായേതിഹാസസ്മൃതിഷു വിവിധകാ-
    വ്യോല്ക്കരേ നാടകേഷു
ശ്ലാഘ്യേ സാരസ്വതേ വാക്പരിചിതിഷു പരാം
    കോടിമാടീകമാനേ
ഗംഭീരേസ്മിൻ സമാജേ സുമഹതി നവസ-
    ന്ദർഭമാല്യോപഹാര-

പ്രക്രാന്തസ്യാസ്യ മേ ദാസ്യതി വൃഷപുരനാ-
ഥാനുകമ്പാവലംബം''

എന്നു തൈങ്കൈലനാഥോദയകാരനും, 'വ്യാഘ്രേവിഭ...സ്വാസ്ഥാനേ' എന്നു രാമാർജ്ജുനീയകാരനും മററും ഉപന്യസിക്കുന്നതിനുള്ള ആവശ്യം എന്ത്? കഥാമദ്ധ്യത്തിലും ചില അവസരങ്ങളിൽ തോഴനെ അഭിസംബോധനംചെയ്യുകാണുന്നുണ്ട്. ഇതിൽനിന്നെല്ലാം പ്രസ്തുത പ്രബന്ധങ്ങൾ പാഠകക്കാർ രംഗത്തിൽ പ്രയോഗിച്ചിരുന്നു എന്നുതന്നെയാണ് അനുമാനിക്കേണ്ടിയിരിക്കുന്നത്.'' (ഭാഷാചമ്പുക്കൾ പുറം 85–86) അടിസ്ഥാനബലം കൈവന്നിരിക്കുന്നതാണ് ഈ അഭിപ്രായം.

മഹാകവി തുടന്നു പറയുന്നു: ''ഇതിനുംപുറമെ ഒരു തെളിവുംകൂടി കാണിക്കാം. പാഠകകഥാമാലിക എന്നൊരു പഴയ ഗ്രന്ഥം ഞാൻ വായിച്ചിട്ടുണ്ട്. ചില പാഠകകഥകളുടെ മൂലവും അവയുടെ പ്രവചനത്തിനായി വിസ്തരിച്ചുള്ള വ്യാഖ്യാനവും മററുചിലവയുടെ മൂലംമാത്രവും പ്രസ്തുത ഗ്രന്ഥത്തിൽ അടങ്ങിയിരിക്കുന്നു. കഥ വിഷ്ണുപരമാണെങ്കിൽ 'പത്മനാഭം ഭജേഥാഃ' എന്നും, ശിവപരമാണെങ്കിൽ 'ചന്ദ്രചൂഡം ഭജേഥാഃ' എന്നും അവസാനിക്കുന്ന ഓരോ ശ്ലോകംകൊണ്ട് ആരംഭിക്കണമെന്ന് അതിൽ നിയമമുണ്ട്. ആ ശ്ലോകങ്ങൾ മണിപ്രവാളത്തിൽ രചിച്ചിട്ടുള്ളവയാണ്. അവയെ ചാക്യാന്മാരും പാഠകക്കാരും മന്ത്രംപോലെ രംഗത്തിൽ പ്രവേശിക്കുമ്പോൾ പണ്ടു ചൊല്ലാറുണ്ടായിരുന്നു എന്നാണറിവ്. ഇന്ന് ആ ചടങ്ങു വേർമാഞ്ഞുപോയി.''(ഭാഷാചമ്പുക്കൾ പുറം 86) ഇതിൽ ഉള്ളൂർ സ്മരിച്ചിരിക്കുന്ന പാഠകകഥാമാലിക മുൻപു പറഞ്ഞ വ്യാഖ്യാനഗ്രന്ഥമാകുന്നു. ഈ തെളിവിനു നല്ല ബലമുണ്ടെന്നു മുൻപു പ്രതിപാദിച്ചിട്ടുണ്ടല്ലോ.

## ഭാഷാചമ്പുക്കളുടെ അഭിവൃദ്ധി

ചാക്യാന്മാരും പാഠകക്കാരും ഭാഷാചമ്പുക്കളെ കഥാപ്രസംഗത്തിന് ഉപയോഗിച്ചുവന്നതുകൊണ്ടാണ് അവയ്ക്ക് അഭിവൃദ്ധി ലഭിച്ചത്. രംഗങ്ങളിൽ പ്രയോഗിക്കുന്ന സാഹിത്യശാഖകൾക്ക് എളുപ്പം വളർച്ച കിട്ടുന്നു. ആടുന്നതിന് ഉപ

യോഗിച്ചതുകൊണ്ടു് ആട്ടക്കഥയ്ക്കും, തുള്ളുന്നതിനു സ്വീകരിച്ചതിനാൽ തുള്ളൽക്കഥയ്ക്കും സിദ്ധിച്ച അഭിവൃദ്ധിയെ ഇവിടെ ഉദാഹരണത്തിനു സ്മരിക്കാം. ചാക്യാന്മാക്കു് നൂതനങ്ങളായ മനോധർമ്മങ്ങളും വർണ്ണനാശൈലികളും ഫലിതങ്ങളും കൈക്കൊണ്ടു് അരങ്ങു രസിപ്പിക്കുന്നതിനും കൊഴുപ്പിക്കുന്നതിനും ഭാഷാചമ്പുക്കൾ വലിയ സാഹായ്യം ചെയ്യുന്നു. മഹാകവി കുഞ്ചൻനമ്പ്യാരുടെ തുള്ളൽപ്പാട്ടുകളിലെ വർണ്ണനങ്ങൾക്കും ഫലിതപ്രയോഗങ്ങൾക്കും ഭക്തിപ്രാധാന്യത്തിനും എല്ലാം ചാക്യാന്മാരുടെ കഥനത്തോടും ഭാഷാചമ്പുക്കളോടും തീത്താൽ തീരാത്ത ആധമർണ്ണ്യം ഉണ്ടെന്നു കാണേണ്ടതാകുന്നു. എന്തിനു്, ചില സന്ദർഭങ്ങളിൽ മഹാകവി മേല്പത്തൂർ ഭട്ടതിരിക്കുപോലും പ്രബന്ധങ്ങളിൽ ഫലിതമനോധർമ്മകല്പനത്തിനു ഭാഷയിലെ ചമ്പുക്കൾ മാർഗ്ഗദർശകങ്ങളായിരിക്കുന്നു എന്നു പറയണം. അവയുടെ രംഗസൗഭാഗ്യം ഒന്നു വേറെതന്നെയാണു്. മലയാളികളുടെ അരങ്ങിൽ അവയുടെ ഈ മേന്മ സംസ്കൃത ചമ്പുക്കൾക്കുകൂടി സിദ്ധിച്ചിട്ടില്ല എന്നതു് ഒരു പരമാർത്ഥമാകുന്നു. ഭാഷയിലെ രാമായണചമ്പുവിനു തുല്യമായ ഒരു മഹാപ്രബന്ധം, ലോകത്തിലെ ഏതെങ്കിലും ഒരു ഭാഷയിൽ കാണുമോ എന്നു സംശയമാണു്. കേരളസംസ്കാരത്തിന്റെ എല്ലാ വശങ്ങളും അകൃത്രിമമായ സൗന്ദര്യത്തോടുകൂടി പരിലസിക്കുന്ന ആ പ്രബന്ധം മലയാളികളുടെ അനഘമായ ഒരു സാഹിത്യനിധിയാകുന്നു. സ്വതന്ത്രകൃതിയെന്ന നിലയിലും അതിനു് ഉന്നതമായ ഒരു സ്ഥാനമുണ്ടു്. ചാക്യാന്മാരുടെ രംഗങ്ങളിൽനിന്നു് അതിനും തത്തുല്യങ്ങളായ അന്യകൃതികൾക്കും സംഭവിച്ച ബഹിഷ്കാരയോഗം, മലയാളികളുടെ ഒരു ഭാഗ്യശൂന്യതയെയാണു കാണിക്കുന്നതു്. ആ സ്ഥിതിയെ ശ്ലാഘിക്കാവുന്നതല്ല.

അടുത്ത അല്പം കാലമായി, ഭാഷാചമ്പുക്കളുടെ ശനിബാധ നീങ്ങുവാൻ തുടങ്ങിയിരിക്കുന്നു. സഹൃദയന്മാരും ഗവേഷകന്മാരും ആയ ഭാഷാഭിമാനികളുടെ ദൃഷ്ടി അവയിലേക്കു പതിയുവാൻ ഇടയായതാണു് അതിനു കാരണം. തൽഫലമായി അനേകം പഴയ ചമ്പുക്കൾ ഗ്രന്ഥപ്പുരകളിൽനിന്നു കണ്ടെടുക്കപ്പെടുന്നതിനും, ഭംഗിയായി, കേടുപാടുകൾ പോക്കി

മുദ്രണം ചെയ്യപ്പെട്ടുന്നതിനും സാധിച്ചിട്ടുണ്ട്. അതിനു ശ്രമിച്ച പണ്ഡിതന്മാരായ ഭാഷാഭിമാനികളോട് മലയാളികൾ എന്നും കൃതജ്ഞന്മാരായിരിക്കും. ഈ ശാഖയിൽ ഇനിയും അനേകം ഗ്രന്ഥങ്ങൾ തിമിരനികരഭരിതങ്ങളായ നിലവറകളിൽ പാംസുച്ഛന്നങ്ങളായി കിടപ്പുണ്ടെന്നു മുൻപു പറഞ്ഞതു് ഓർമ്മിക്കേണ്ടതാകുന്നു. ഇക്കാലത്തും ഭാഷയിൽ ചമ്പൂശാഖയിൽ നൂതനഗ്രന്ഥങ്ങൾ നിർമ്മിക്കപ്പെട്ടുന്നുണ്ടെന്നുള്ള വസ്തുത സഹൃദയന്മാർക്കു സന്തോഷജനകമാണു്.

പഴയ ചമ്പുക്കളിലെ സംസ്കൃതപ്രയോഗബാഹുല്യം, തനിമലയാളികൾക്കു് അവയോടടുക്കുന്നതിനു പ്രതിബന്ധമായി കരുതപ്പെട്ടുന്നു. അതിൻെറ നിവാരണം ദുഷ്കരമല്ല. പ്രബന്ധങ്ങൾക്കു് ഉത്തമങ്ങളായ വ്യാഖ്യാനങ്ങൾ ഉണ്ടാകുന്നതായാൽ അതോടുകൂടി ഇവിടെ പറഞ്ഞ തടസ്സം നീങ്ങും. സമീപകാലത്തു പ്രസിദ്ധപ്പെട്ടുത്തിയിരിക്കുന്ന പഴയ ചമ്പുക്കളിൽ മുഴുവനുമല്ലെങ്കിലും ചിലതൊക്കെ ഒരുവിധം നല്ല വ്യാഖ്യാനം ലഭിച്ചിരിക്കുന്നവയാണു്. അവ അത്രയ്ക്കു പ്രയോജനപ്രദങ്ങളും ആയിരിക്കുന്നു. ചമ്പൂസമ്രാട്ട് എന്നു പറയേണ്ടതു് രാമായണചമ്പുവിനെയാണു്. കൊച്ചീഭാഷാപരിഷ്കരണസമിതിയിൽനിന്നു പ്രസിദ്ധപ്പെട്ടുത്തിയിരിക്കുന്ന രാമായണചമ്പുവിൻെറ ചില ഭാഗങ്ങൾക്കു പ്രശസ്തപണ്ഡിതനും ഭാഷാഭിമാനികളിൽ മുഖ്യനും ആയ കുന്നേഴത്തു പരമേശ്വരമേനോൻ ടിപ്പണം എഴുതി ചേർത്തിട്ടുള്ളതു വലിയ ഉപകാരമായി വിചാരിക്കണം. പൂർണ്ണമായി പ്രസ്തുത ചമ്പുവിനു വ്യാഖ്യാനം കിട്ടേണ്ടതായിട്ടിരിക്കുന്നു.

*'പ്രാഞ്ജലി'കൊണ്ടു ഭാഷാനൈഷധചമ്പുവിനു ജന്മസാഫല്യം ലഭിച്ചിട്ടുണ്ടു്. പാണ്ഡിത്യത്തിൻെറയും പരിശ്രമത്തിൻെറയും നിധിയായ ബ്രഹ്മശ്രീ കെ. വാസുദേവൻമൂസ്സതു് നൈഷധചമ്പുവിനു നിർമ്മിച്ചിരിക്കുന്നതും വിശിഷ്ടതയേറിയതും ആയ ഒരു വ്യാഖ്യാനം 'മംഗളോദയം' മുദ്രാലയത്തിൽനിന്നു് ഇയ്യിടെ പ്രസിദ്ധപ്പെട്ടുത്തിയിട്ടുണ്ടെന്നുകൂടി ഇവിടെ സസന്തോഷം പറയേണ്ടിയിരിക്കുന്നു. ആ ഭാഗ്യം രാമായണാദിപ്രബന്ധങ്ങൾക്കും കിട്ടുമാറാകട്ടെ എന്നു പ്രാർത്ഥിക്കാം.

* ശ്രീ. പാട്ടത്തിൽ പത്മനാഭമേനോൻ, എം. എ.

## രാമാർജ്ജുനീയം

പ്രബന്ധത്തിൻെറ പേർകൊണ്ടു് അതിലെ കഥ പരശു രാമനെയും കാർത്തവീര്യാർജ്ജുനനെയും സംബന്ധിക്കുന്നതെന്നു വെളിപ്പെടുന്നു. ലോകോത്തരനായ ഒരു നായകനാണു് പരശു രാമൻ. ആ വീരകേസരിക്കു യോജിച്ച പ്രതിനായകൻ കാർത്ത വീര്യാർജ്ജുനൻ എന്നും പറയണം. ഇവരെപ്പോലെ തപോ യോഗശക്തിയും ശൗര്യവീര്യപരാക്രമങ്ങളും തികഞ്ഞ നായ കനെയും പ്രതിനായകനെയും പുരാണങ്ങളിൽ വേറെ കാണു മോ എന്നു സംശയമാണു്. ഇവരുടെ അത്യാശ്ചര്യജനകങ്ങ ളായ വീരചരിതങ്ങൾ പുരാണപ്രസിദ്ധങ്ങളാകുന്നു. മഹാ ഭാഗവതം നവമസ്കന്ധത്തിൽ (അ. 15) രാമാർജ്ജുനച രിതം ചുരുക്കിപ്പറയുന്നുണ്ടു്. ബ്രഹ്മാണ്ഡപുരാണത്തിലെ ഒരു നല്ല ഭാഗം ഇവരുടെ കഥ പ്രതിപാദിക്കുന്നു. അതിൽ എന്ന പോലെ അത്ര സവിസ്താരമായും ഹൃദയംഗമമായും ഈ വീര പുരുഷന്മാരുടെ ചരിതം മററൊരു ഗ്രന്ഥത്തിലും കണ്ടിട്ടില്ല. മൂലമഹാഗ്രന്ഥത്തിൽ കഥ പൗരാണികശൈലിയിൽ വിസ്ത രിക്കുന്നു എങ്കിലും ബ്രഹ്മാണ്ഡപുരാണം ഭാഷയിൽ ചുരുക്കുക യാണു ചെയ്തിരിക്കുന്നതു്. തന്നിമിത്തം മൂലത്തിലെ അനേകം അദ്ധ്യായങ്ങൾ ഭാഷയിൽ നഷ്ടപ്പെട്ടു. മേല്പത്തൂർ മഹാകവി യുടെ നാരായണീയത്തിൽ (ദശകം 36) രാമാർജ്ജുനകഥ സംഗ്രഹിച്ചിട്ടുണ്ടു്. അതിനു ഭാഗവതമല്ല, ബ്രഹ്മാണ്ഡപുരാ ണമാണു് അടിസ്ഥാനം. ക്ഷേമേന്ദ്രൻെറ ദശാവതാരചരിത ത്തെയും ഇവിടെ സ്മരിക്കേണ്ടതാകുന്നു. അതിൽ കഥയ്ക്കു വ്യത്യാസമുണ്ടു്. മേലിൽ അതിനെപ്പററിപ്പറയും.

രാമാർജ്ജുനീയത്തിനു ബ്രഹ്മാണ്ഡപുരാണം ആധാരമെ ന്നു് അഭിപ്രായപ്പെടണം.

''ബ്രഹ്മാണ്ഡമെൺപത്തഞ്ചുസഹസ്രംപദ്യമതിൽ
നിർമ്മലതരയായ ജൈമിനീസംഹിതയാം
മദ്ധ്യമഭാഗമേററമുത്തമമായുള്ളതി–
ലദ്ധ്യായമൊന്നിലുള്ള കഥകളിവയെല്ലാം''

(ബ്ര. പു. കിളിപ്പാട്ടു്)

എന്നതിൽനിന്നു് എൺപത്തയ്യായിരം പദ്യങ്ങളുള്ള ഒരു

ബ്രഹ്മാണ്ഡകൃതിയാണ് ബ്രഹ്മാണ്ഡപുരാണം എന്നു ഗ്രഹിക്കാം. അതിൽ വിശിഷ്ടതയേറിയ ഭാഗമാണു മദ്ധ്യമം. അതിൽ നാല്പത്തിനാലുമുതൽ തൊണ്ണൂറ്റിയഞ്ചുവരെ അദ്ധ്യായങ്ങൾ രാമാർജ്ജുനകഥാപ്രതിപാദകങ്ങളാണ്. അതിനോടു ചമ്പൂകർത്താവിനുണ്ടായ അത്യാദരത്തിന്റെ ഫലമാണ് രാമാർജ്ജുനീയം. അതിൽ പല ഭാഗങ്ങളിലും കഥ വളരെ ചുരുക്കിയിട്ടുണ്ട്.

## ദശാവതാരചരിതം

മഹാകവി ക്ഷേമേന്ദ്രന്റെ ദശാവതാരചരിതത്തെപ്പറ്റി മുൻപു സ്മരിച്ചുവല്ലൊ. അതിൽ ആറാമത്തെ ഭാഗം പരശുരാമാവതാരമാകുന്നു. അതിൽ മുപ്പത്തിയഞ്ചു പദ്യങ്ങൾ ഉണ്ട്. അവയിൽ പീഠികയുടെ സ്ഥാനത്തുള്ള അഞ്ചു പദ്യങ്ങൾ നീക്കി, ശേഷം മുപ്പതെണ്ണംകൊണ്ടു ചുരുക്കത്തിൽ പരശുരാമകഥ പറയുന്നു. അടുത്ത രാമാവതാരത്തിൽ വേഗം ചെന്നെത്തുന്നതിന് ഓടിയതുകൊണ്ട് ഈ കഥാഭാഗം ചെറിയതായിപ്പോയതായിരിക്കാം! എന്നാലെന്താണ്? അതിലെ ഓരോ പദ്യവും ഓരോ വിലതീരാത്ത രത്നമായിട്ടുണ്ടെന്ന് സഹൃദയന്മാർ സമ്മതിക്കും. അത്രയ്ക്കു പരശുരാമാവതാരകഥ ഭംഗിയായിട്ടുണ്ട്.

ക്ഷേമേന്ദ്രൻ ബ്രഹ്മാണ്ഡപുരാണത്തെയും മഹാഭാഗവതത്തെയും അല്ല കഥയ്ക്കു് ആധാരമായി സ്വീകരിച്ചിരിക്കുന്നത്. അവയിലെയും ദശാവതാരചരിതത്തിലെയും കഥകൾക്കു വലിയ വ്യത്യാസം കാണുന്നു. നായാട്ടിനു പുറപ്പെട്ട കാർത്തവീര്യനും സൈന്യങ്ങളും ഋഷികളുടെ തപോവനങ്ങളിൽ കടന്നു പല നാശങ്ങളും ചെയ്തു. ജമദഗ്നിയുടെ ആശ്രമത്തിൽ കടന്ന് അവിടെയും പലവിധം ഉപദ്രവങ്ങൾ ചെയ്തുവച്ചു.

"ഹോമാവശേഷൈഃ സകുശൈഃ പയോഭിഃ
സംവർദ്ധിതാനാം സകുരങ്ഗകാണാം
മുനീന്ദ്രശിഷ്യൈരപി വാര്യമാണഃ
സൈന്യൈഃ ക്ഷയം നിഷ്ഠുരണശ്ചകാര"

ആശ്രമമൃഗങ്ങളെ വധിച്ചു. സവത്സയായ കാമധേനുവിനെ

അപഹരിച്ചു കൊണ്ടുപോയി. ഇപ്രകാരം ഋഷിദ്രോഹം ചെയ്തു രാജാവു തിരിച്ചുപോയപ്പോൾ രാമൻ മടങ്ങിവന്നു. അപ്പോഴത്തെ ആശ്രമത്തിലെ സ്ഥിതി,

"നിവൃത്തവേദസ്മൃതിയജ്ഞവിദ്യാ–
പുരാണവാദം വിരതാഗ്നികാര്യം
ഭഗ്നാനനോദ്വിഗ്നജനം വിലോക്യ
തപോവനം പ്രാപ ച ശോകശങ്കും"

എന്നവിധമായിത്തീർന്നു. അതിൻെറ പൂർവ്വാവസ്ഥ എന്തായിരുന്നു എന്നുകൂടി ഈ പദ്യത്തിൽ ഭംഗിയായി ദ്യോതിപ്പിക്കുന്നു. പരശുരാമൻ കാർത്തവീര്യൻെറ അക്രമപ്രവൃത്തികളറിഞ്ഞപ്പോൾ കുപിതനായി,

"സ നിശ്വസൻ ദുസ്സഹകോപകമ്പ–
ല്യംജ്ജടാഭാരഭൃതാം സക്രുടഃ
ക്ഷത്രക്ഷയോല്ലുണ്ഠമകുണ്ഠധാരം
കുഠാരമാദായ ജവാജ്ജഗാമ"

എന്നു പരശുരാമൻെറ കോപത്തെ ചുരുക്കി പ്രതിപാദിച്ചിരിക്കുന്നതു് എത്ര ഭംഗിയായിരിക്കുന്നു! പൂർവ്വാർദ്ധത്തിലെ പദങ്ങളുടെ ഔദ്ധത്യം അത്യന്തം രസപോഷകമായിരിക്കുന്നു എന്നു കാണേണ്ടതാണ്. തൃതീയപാദവും അങ്ങനെതന്നെ. മാഹിഷ്മതിയിൽ ചെന്നു 'ഗിരിദളനസഹ'വും 'ഘോരധാര'വുമായ കുഠാരംകൊണ്ടു കാർത്തവീര്യൻെറ ആയിരം കൈകളെ 'നവനളിനീനാളലാവ'മാകുംവണ്ണം മുറിച്ചു് ആ വീരകേസരിയെ വധിച്ചു. മറ്റു രാജാക്കന്മാർ ഓടി രക്ഷപെട്ടു. പിന്നീടു് അവർ കൂടിച്ചേർന്നു രാമനില്ലാത്ത സമയം നോക്കി ജമദഗ്നിയുടെ ആശ്രമത്തിൽ ചെന്നു് അദ്ദേഹത്തിനെ കൊന്നു. ഈ കഥാംശം മഹാഭാഗവതത്തെ അനുസരിച്ചിരിക്കുന്നു. അവരെയെല്ലാം രാമൻ നശിപ്പിച്ചു ലോകം നിക്ഷത്രമാക്കി. ഒരു ശ്ലോകംകൂടി:

"സ സ്നാത്വാ രക്തപൂർണ്ണേ രണസരസി ലസൽ–
കീർത്തിധൗതോത്തരീയഃ
ക്രോധാനൃണ്യം വിധാതും കൃതസകലജഗൽ
ക്ഷത്രവംശാഗ്നികാര്യഃ

ശ്രാദ്ധ ശ്രദ്ധാവിധാനം വ്യധിതശരകുശാ–
കീർണ്ണഭൂപാലമൗലി–
ശ്രേണീഹോമാംശുനികൃത്തിലലവകലിത–
ന്യസ്ത തന്മുണ്ഡപിണ്ഡഃ.''

ഇതിലെ രൂപകാലങ്കാരം എത്രത്തോളം സന്ദർഭോചിതവും രസപുഷ്ടവുമായിരിക്കുന്നു എന്ന് സഹൃദയന്മാർ ചിന്തിച്ചുനോക്കേണ്ടതാണ്. പരശുരാമന്റെ യാഗഭൂദാനകഥകളെ അവസാന പദ്യത്തിൽ കവി സ്മരിച്ചിട്ടുണ്ട്.

''ക്രൗര്യേണ കീർത്തിർ വ്യസനേന ലക്ഷ്മീ–
ർദ്വേഷേണ വിദ്യാവിനതിർമദേന
ക്ഷമാതികോപേന ധൃതിർഭയേന
പ്രയാതി ലോഭേന ച സർവ്വമേവ''

എന്നതു് ഇതിലെ ഗംഭീരമായ ഒരു തത്വോപദേശമാകുന്നു. ക്രൂരത്വാദികൾകൊണ്ടു് ഓരോ ഗുണമേ നശിക്കുകയുള്ളു. എന്നാൽ ലോഭംകൊണ്ടു് സർവ്വഗുണങ്ങളും നാമാവശേഷമാകും. അതൊന്നുണ്ടെങ്കിൽ ഇതരഗുണങ്ങൾകൊണ്ടു ഫലമില്ല. സർവ്വനാശങ്ങളും വന്നുചേരുന്നു. ക്ഷേമേന്ദ്രന്റെ അതുല്യമായ കവിത്വമുദ്ര പതിയാത്തതായി ഒരു ശ്ലോകവും ഈ ചെറിയ കഥയിൽ ഇല്ല.

## വിഷ്ണുഗീത

ഈ സന്ദർഭത്തിൽ വിഷ്ണുഗീത എന്ന ഹംസപ്പാട്ടിനെ മറക്കുന്നതു വലിയ അപരാധമായിരിക്കും. അതിലെ ആറാമത്തെ ഭാഗം പരശുരാമാവതാരമാകുന്നു. അതിനു മുഖ്യമായ അവലംബം ബ്രഹ്മാണ്ഡപുരാണമാണ്. ചില സന്ദർഭങ്ങളിൽ ഭാഗവതത്തെയും ആശ്രയിച്ചിട്ടുണ്ട്. തനി മലയാളകവിയുടെ മനോധർമ്മത്തിന്റെ ചാതുര്യവും, മാധുര്യവും, പ്രത്യേകതയും, പുതുമയും, രസികത്വവുമെല്ലാം അതിൽ ഭംഗിയായി പ്രകാശിക്കുന്നുണ്ട്. ധർമ്മോപദേശരത്നങ്ങൾക്കും കുറവില്ല.

''ദുർമ്മക്കളെക്കൊണ്ടു നാശം കുലത്തിനും
ദുർമ്മന്ത്രിയെക്കൊണ്ടു നാശം നരേന്ദ്രനും

ദുശ്ശിഷ്യനെക്കൊണ്ടു നാശം ഗുരുവിനും
ദുശ്ശീലനെക്കൊണ്ടനത്ഥം സുശീലനും
ദുർഭോജനംകൊണ്ടു രോഗിക്കപായങ്ങൾ
ദുർഭായ്യയെക്കൊണ്ടു ഭോഗിക്കു സങ്കടം
ദുസ്സംഗമംകൊണ്ടു ദുഃഖം ബുധന്മാക്കു
ദുസ്സംശയംകൊണ്ടു ദോഷം ദ്വിജേന്ദ്രനും
ദുസ്സ്വഭാവംകൊണ്ടു നാരിക്കു ദുഷ്കീത്തി
ദുസ്സ്വാഗ്രഹംകൊണ്ടു ദുഷ്കീത്തി ലുബ്ധനും''

എന്ന ഭാഗം ഉദാഹരണത്തിനു് ഉദ്ധരിക്കാം. മുൻപു ദൃഷ്ടാന്തത്തിനു കാണിച്ച ക്ഷേമേന്ദ്രന്റെ ('ക്രൗയ്യേണകീത്തി'രിത്യാദി) ശ്ലോകം വിഷ്ണുഗീതയിലെ ഈ ധർമ്മോപദേശത്തിൻെറ മുൻപിൽ തലതാഴ്ത്തണമെന്നു പറയുവാൻ തോന്നിപ്പോകുന്നു. ഇതിലെ ഓരോ പാദത്തിൻെറയും തത്വപരമായ വില അഭിജ്ഞന്മാർ ചിന്തിച്ചു നിർണ്ണയിക്കുന്നതു നന്നായിരിക്കും. ദശാവതാരചരിതത്തിലെയും വിഷ്ണുഗീതയിലെയും പരശുരാമാവതാരകഥ, രണ്ടുവിധത്തിലാണു് സഹൃദയന്മാരെ ആനന്ദിപ്പിക്കുന്നതു്. ക്ഷേമേന്ദ്രൻെറ കൃതിയോടു മത്സരിച്ചുനില്ക്കുന്ന മറെറാരു പുതിയ ദശാവതാരചരിതമായിട്ടുണ്ടു്, രാമപാണിവാദൻെറ വിഷ്ണുഗീത ഹംസപ്പാട്ടു്.

## കാർത്തവീയ്യാർജ്ജുനവിജയം, പരശുരാമവിജയം ആട്ടക്കഥകൾ

കാത്തവീയ്യകഥയെ അടിസ്ഥാനമാക്കി കാത്തവീയ്യാജ്ജുനവിജയം എന്ന പേരായി ഒരു ആട്ടക്കഥയും ഒരു തുള്ളലും ഭാഷയിൽ രചിതങ്ങളായിട്ടുണ്ടു്. അവ പ്രസിദ്ധങ്ങളാകുന്നു. ഉത്തരരാമായണത്തെ (ഉത്തരകാണ്ഡം ആശ്രയിച്ചാണു് അവ രചിച്ചിരിക്കുന്നതു്. അഭിനയകായ്യത്തിൽ അവയ്ക്കു മെച്ചമുണ്ടു്. എന്നാൽ സാഹിത്യദൃഷ്ട്യാ നോക്കിയാൽ അത്രയ്ക്കു മേന്മയുണ്ടെന്നു് അനുഭവപ്പെടുന്നില്ല. കവിസാവ്വഭൗമനായ കേരളവമ്മ വലിയകോയിത്തമ്പുരാൻെറ പരശുരാമവിജയം ആട്ടക്കഥയെ പ്രകൃതത്തിൽ ആദരപൂവ്വം സ്മരിക്കേണ്ടതാകുന്നു. അതു പരശുരാമാജ്ജുനന്മാരുടെ കഥകൾ എല്ലാ അംശങ്ങ

ളെയും സ്പർശിച്ചിട്ടുണ്ട്. അതിന്ന് ആട്ടക്കഥകളിൽ അത്ര ഉയന്ന സ്ഥാനമൊന്നും കൈവന്നിട്ടില്ല. പരശുരാമകാൎത്തവീൎയ്യന്മാരുടെ കഥകളെ ആസ്പദമാക്കി ചുരുക്കം ചില കൃതികൾ മാത്രമേ ഭാഷയിൽ നിൎമ്മിതങ്ങളായിട്ടുള്ളു. അവയുടെ കൂട്ടത്തിൽ ഈ പ്രബന്ധത്തിന്ന് ഒരു നല്ല സ്ഥാനം കൊടുക്കണം. അത്രയ്ക്ക് അതിന്നു മേന്മയുണ്ട്.

## രാമാർജ്ജുനീയം ചമ്പുവിലെ കഥാസ്വരൂപം

ചമ്പുവിലെ ആദ്യത്തെ രണ്ടു ശ്ലോകങ്ങളിൽ യഥാക്രമം ഗണപതിയേയും സരസ്വതിയേയും വന്ദിച്ചതിനുശേഷം, അടുത്തതിൽ വിദ്വജ്ജനാലംകൃതമായ മഹാസദസ്സിൽ സുഹൃത്തിനെ കണ്ടതുകൊണ്ടുണ്ടായ സന്തോഷം പ്രദൎശിപ്പിച്ച് തദ്വാരാ കഥാസൂചനം ചെയ്യുന്നു. പരശുരാമൻ, കാൎത്തവീൎയ്യാൎജ്ജുനൻ മുതലായ രാജാക്കന്മാരെ യുദ്ധംചെയ്തു വധിക്കുന്നതാണു കഥയെന്ന് മൂന്നാമത്തെ പദ്യം ഉത്തരാൎദ്ധത്തിലെ ഉപമകൊണ്ടു വിശദമാക്കിയിരിക്കുന്നു. ബ്രഹ്മാവ് ദേവന്മാരോടും ഭൂദേവിയോടുംകൂടി വൈകുണ്ഠത്തിൽ ചെല്ലുന്നതും, രാജാക്കന്മാരെക്കൊണ്ടു സംഭവിച്ച ഭൂഭാരക്ലേശത്തെ മഹാവിഷ്ണുവിനെ അറിയിക്കുന്നതും, പരശുരാമനായി അവതരിച്ച് അതിന്നു നിവൃത്തിയുണ്ടാക്കാമെന്നു ഭഗവാൻ അരുളിച്ചെയ്യുന്നതും, ബ്രഹ്മാദികൾ മടങ്ങിപ്പോകുന്നതും ആയ കഥാംശങ്ങൾ 5, 6, 7 എന്നീ പദ്യങ്ങളിൽ ചുരുക്കത്തിൽ പറയുന്നു.

''ഭാഗം തെളിഞ്ഞു ജമദഗ്നിതനൂജനായ് പോ–
ന്നാവിൎബ്ഭവ കലയാ ഭുവി രേണുകായാം'' (ശ്ലോകം 7)

എന്നിങ്ങനെ രണ്ടുപാദങ്ങൾകൊണ്ടു പരശുരാമന്റെ അവതാരത്തെ 'ശ്ലോക'ത്തിൽ കഴിച്ചിരിക്കുന്നതു നോക്കുക. പിന്നീട് സാമാന്യം നീണ്ട ഒരു ഗദ്യം. അതിൽ രേണുകാവധം, ഉജ്ജീവനം, വിദ്യാഭ്യാസം, തപസ്സ്, ദിവ്യാസ്ത്രവരലാഭം, അകൃതവ്രണപരിത്രാണം എന്നീ കഥകളുടെ പ്രതിപാദനം അന്തൎഭ്ഭവിച്ചിരിക്കുന്നു.

അനന്തരം കാൎത്തവീൎയ്യാൎജ്ജുനന്റെ കഥ തുടങ്ങുന്നു. ദത്താത്രേയമഹൎഷിയെ പ്രസാദിപ്പിച്ച് ആത്മതത്വോപദേ

ശവും അസാധാരണങ്ങളായ അനേകം വരങ്ങളും വാങ്ങിയ മഹാനും ഹേഹയവംശാധിപനും പരാക്രമനിധിയും ബാഹു സഹസ്രശാലിയും ആണ് കൃതവീര്യപുത്രനായ കാർത്തവീര്യൻ. ധർമ്മനിഷ്ഠയിൽ അഗ്രേസരനായ ഈ രാജാവു് എൺപത്തി യാറായിരം സംവത്സരം രാജ്യഭാരം ചെയ്തു. അക്കാലത്തു ജന ങ്ങൾക്കു് പൂർണ്ണമായ ക്ഷേമം കൈവന്നു. അന്നു് ആരും അധർമ്മം ചെയ്യുന്ന കഥയിരിക്കട്ടെ, വിചാരിക്കുകപോലും പതിവി ല്ലായിരുന്നു.

"വ്യാധിദാരിദ്ര്യബാലമരണജരാനരാ-
ഭീതിയും ജനങ്ങളന്നേതുമേയറിഞ്ഞീല
എങ്ങാനുമൊരുദിക്കിലൊരുത്തനധർമ്മത്തിൻ
സംഗമുണ്ടാകിലപ്പോളവന്റെ മുൻപിൽ കാണാം
ഖൾഗവും ബാണങ്ങളും ചക്രചാപാദികളും
കൈക്കൊണ്ടു കൃതാന്തനും ഭീതിയുണ്ടാമ്മാറപ്പോൾ
അങ്ങനെ രക്ഷിച്ചിതു ഖണ്ഡങ്ങൾ നാലുംത്താറു-
മിങ്ങനെയൊരുനൃപനുണ്ടായീലൊരുനാളും"

(ബ്ര. പു. കി. അ. 15)

എന്നു നോക്കുക. ഇപ്രകാരം അധർമ്മത്തെക്കുറിച്ചു ചിന്തിക്കുക പോലും ചെയ്യാതെ ജനങ്ങൾ ധർമ്മം അനുഷ്ഠിച്ചു ജീവിതം നയിച്ചുപോന്നു. തപോയോഗനിഷ്ഠയും ധർമ്മവ്രതവും കൈ ക്കൊണ്ടു കാർത്തവീര്യൻ ഈവിധം നാടുവാഴുന്ന കാലത്തു് ഒരുദിവസം ചതുരംഗസൈന്യത്തോടുകൂടി നായാട്ടിനു പുറ പ്പെട്ടു. വിന്ധ്യവനങ്ങളിൽ നായാട്ടുചെയ്തു മടങ്ങുന്നസമയം രാജാവു് ജമദഗ്നിമഹർഷിയുടെ ആശ്രമം കണ്ടു് അതിൽക്ക യറി. മുനിയുടെ അപേക്ഷയനുസരിച്ചു് രാജാവും സൈന്യ ങ്ങളും അന്നു് അദ്ദേഹത്തിന്റെ ആതിഥ്യം സ്വീകരിച്ചു് അവിടെ പാർത്തു. വാല്മീകിരാമായണത്തിൽ അയോദ്ധ്യാകാ ണ്ഡത്തിൽ (സ—91) ഭരദ്വാജമഹർഷി ഭരതനെ സൽക്കരിച്ച കഥ വിസ്തരിച്ചു പറയുന്നുണ്ടല്ലോ. ഭരദ്വാജന്റെ സൽക്കാരത്തെ അതിശയിക്കത്തക്കവിധമുള്ളതായിരുന്നു ജമദഗ്നിയുടെ അതി ഥിപൂജനം.

മുനിക്കു കാമധേനുവിന്റെ സഹോദരിയായ ഒരു പശു

വുണ്ട്. അതിന്ന സുശീല എന്ന പേരാകുന്നു. സുരഭിയെപ്പോലെ പ്രാഭവം തികഞ്ഞതാണ് ആ പശു. മഹർഷി അതിനെ വിളിച്ച് രാജാവിനെ സല്ക്കരിക്കുന്ന കാര്യം പറഞ്ഞു. അപ്പോൾ അതു സല്ക്കാരത്തിനുവേണ്ട ദിവ്യങ്ങളായ സർവ്വവിഭവങ്ങളും വേഗത്തിൽ ഉണ്ടാക്കിക്കൊടുത്തു.

"സുരഭീസഹോദരിയാകിയ സുശീലയും
സുരലോകത്തെപ്പോലെ ചമച്ചാൾ തപോവനം
അമരാവതിപോലെ ചമഞ്ഞിതടവിയു-
മമരവരന്മാരായ് ചമഞ്ഞൂ വൃക്ഷങ്ങളും
അമരനാരികളായ് വന്നിതു ലതകളു-
മമൃതോപമമായ ഭക്ഷ്യഭോജ്യാദികളും
കനകമണിമയമായുള്ള ഗൃഹങ്ങളും
മനസി കൗതുഹലമുണ്ടായി നൃപേന്ദ്രനും"

(ബ്ര. പു. കി. അ. 67)

എന്നിങ്ങനെ മുനിയുടെ തപോവനത്തിന്റെ നില മാറി. അവിടം രാജാധിവാസോചിതമായ ദിവ്യമന്ദിരമായി വന്നു.

"കാഞ്ചനമണിമയമാകിയ ഗൃഹങ്ങളിൽ
വാഞ്ഛയാ നൃപാദികൾ സുഖിച്ചുമരുവിനാർ
സ്നാനഭോജന പാനശയനാസനസ്ഥാന-
യാനസാധന സൗഖ്യമിങ്ങനെ മററില്ലെങ്ങും
പരിചാരകന്മാരും പരിചാരികമാരും
പരമോത്സാഹത്തോടും തൽഭൃത്യജനങ്ങളും
കനകരത്നാഭരണങ്ങളും ധരിച്ചതി-
വിനയബഹുമാനസ്നേഹഭക്തികളോടു-
മോരോരോ പദാർത്ഥങ്ങൾ സംഭരിച്ചീടുന്നതും.

*  *  *

ഭൂപാലമാർഗ്ഗാപണസൗധസത്മാദികളും
സോപാന ദേവാലയ ചത്വരവീഥികളും
അനന്തരത്തോജ്ജ്വല പ്രാസാദാവലികളു-
മനന്തരപാശ്വമാതംഗോഷ്ട്രഗോജഖരാ-
ദ്യനന്തജാതികളാൽ നിറഞ്ഞ ദേശങ്ങളും
അംഗജസമന്മാരാം ഭൂപാലബാലന്മാരും

സാമന്തനിഷാദസേനാപതി സാദിപദാ–
ത്യാദിനായകരഥിസാരഥിഗൃഹങ്ങളും
വന്ദിമാഗധസ്തുതിപാഠക സൂതജന–
മന്ദിരങ്ങളും ഗണികാജനാലയങ്ങളും
തുംഗഗോപുര വലഭീസഭാമണിമയ–
രംഗദേശങ്ങളോടു നർത്തനാലയങ്ങളും.

*　　　*　　　*

ഇത്ഥം താപസശ്രേഷ്ഠൻതന്നുടെ ഹോമധേനു
സത്വരം സമ്പാദിച്ചു സാദരമാതിത്ഥ്യവും
ഭൂമിപാലേന്ദ്രോചിതമാകിയോരാതിഥേയം
ഹോമഗോവിനാൽ കൃതമായതു കണ്ടനേരം.'' (അ. 68)

സുശീല അതിൻെറ പ്രഭാവംകൊണ്ടു കാർത്തവീര്യനെ ചക്രവ ത്തൃചിതമായ നിലയിൽ സല്ക്കരിക്കുന്നതിനുവേണ്ട എല്ലാ സാധനങ്ങളും അവിടെ നിർമ്മിച്ചു. മുനിയുടെ ദിവ്യമായ സല്ക്കാരമേററു സന്തോഷിച്ച് അന്നു രാത്രി രാജാവും സൈന്യങ്ങളും അവിടെ പാർത്തു. സ്വന്തം രാജധാനിയിൽക്കൂടി ലഭിക്കാത്ത സുഖവും സന്തോഷവും അവിടെ രാജാവു് അനുഭവിച്ചു. അടുത്തദിവസം അദ്ദേഹം സസൈന്യനായി അവിടെനിന്നു പുറപ്പെട്ടു. അതിഥികൾ സ്ഥലംവിട്ടപ്പോൾ സുശീല നിർമ്മിച്ച എല്ലാ വസ്തുക്കളും അതിന്റെ ശരീരത്തിൽ ചെന്നു ലയിച്ചു.

കാർത്തവീര്യാർജ്ജുനൻെറ മന്ത്രി ചന്ദ്രഗുപ്തനു്, മടങ്ങിപ്പോരുന്നവഴിക്കു് ഒരു വിചാരമുണ്ടായി. മഹർഷി പശുവിന്റെ വൈഭവംകൊണ്ടാണല്ലോ ആശ്ചര്യജനകമായവിധം സല്ക്കരിച്ചതു്. എങ്ങനെയെങ്കിലും അതിനെ തട്ടിയെടുക്കണം. മന്ത്രി ഈ ആഗ്രഹം, അല്ലെങ്കിൽ ദുരാഗ്രഹം രാജാവിനെ അറിയിച്ചു. എന്നാൽ പുരോഹിതനായ ഗർഗ്ഗൻ അതിനു സമ്മതിച്ചില്ല. രാജാവിനും നല്ല തൃപ്തിയുണ്ടായില്ല. എങ്കിലും കാലദോഷശക്തികൊണ്ടു രാജാവു് മന്ത്രിയുടെ അഭിപ്രായത്തിനു് അർദ്ധസമ്മതം മൂളി. ചന്ദ്രഗുപ്തൻ വീണ്ടും ആശ്രമത്തിൽ ചെന്നു. മുനി ആദരപൂർവ്വം സല്ക്കരിച്ചു സ്വീകരിച്ചു. 'പശുവിനെ തരണ'മെന്നും 'വിലതരാ'മെന്നും 'രാജാവു കല്പിച്ചിട്ടുണ്ടെ'ന്നും അദ്ദേഹത്തിനോടു പറഞ്ഞു. പശുവിനെക്കൊണ്ടാണു് തന്റെ

ഹോമാദികർമ്മങ്ങൾ നിർവ്വഹിക്കുന്നതെന്നും, അതിനെ തന്നാൽ അവ മുടങ്ങുമെന്നും, മുനി യഥാർത്ഥസ്ഥിതി അറിയിച്ചു. അദ്ദേഹം രാജാജ്ഞയെ ലംഘിച്ചു വിസമ്മതം പ്രകടിപ്പിച്ചപ്പോൾ മന്ത്രി കുപിതനായി. മുനിയെ വധിച്ചു. പശുവിനെ ബലം പ്രയോഗിച്ചു പിടിച്ചുകൊണ്ടുപോകുവാൻ ഒരുമ്പെട്ടു. അതു സാധിച്ചില്ല. സുശീല മന്ത്രിയുടെ ആൾക്കാരെ എതിർത്ത് അവിടംവിട്ടു സ്വർഗ്ഗത്തിലേക്കു പോയി. അപ്പോൾ അതിൻെറ കുട്ടിയെ കൈവശത്തിലാക്കി മന്ത്രി രാജസമീപത്തിൽചെന്നു് ഉണ്ടായ വർത്തമാനമെല്ലാം പറഞ്ഞു. അതു കേട്ടപ്പോൾ കാർത്തവീര്യാർജ്ജുനൻെറ മനഃസ്ഥിതിക്ക് എന്തു മാററംവന്നു!

"ഈവണ്ണം കണ്ണുരഗ്രേ കനൽചൊരിയുമവ-
സ്ഥാന്തരം കേട്ടനേരം
ദേവന്നുകാർത്തവീര്യന്നതിഗഹനമതേ-
രന്തരാത്മാ നടുങ്ങീ
സോയം തീവ്രാധിശക്ത്യാ ചുടുചുടെ നെടുവീ-
ർപ്പിട്ടു ബാഷ്പാവൃതാക്ഷോ
ദൈവാജ്ഞാപ്യം ഭവിക്കെന്നുദിതധൃതി യയൗ
സാനുഗോ രാജധാനീം."

ചന്ദ്രഗുപ്തൻെറ പ്രവൃത്തി രാജാവിനെ എത്രത്തോളം അസ്വസ്ഥഹൃദയനാക്കിയെന്നു് ഈ പദ്യത്തിൽ കവി രസകരമായി പ്രതിപാദിച്ചിരിക്കുന്നു. 'അന്തരാത്മാ നടുങ്ങീ' എന്നതു് ഏററവും ഭാവപുഷ്ടിതികഞ്ഞ ഒരു പദമാണ്. ബ്രാഹ്മണൻെറ, പോരെങ്കിൽ മഹാനായ ഋഷിയുടെ വധം, അതികഠിനമായ ഒരു മഹാപാപം, തൻെറ സചിവൻ ചെയ്തുവല്ലോ എന്നു വിചാരിച്ചു് രാജാവിൻെറ അന്തരാത്മാവിനു് (ഉള്ളിലെ ആത്മാവിനു്) ഞെട്ടൽ ഉണ്ടായി. സങ്കടംകൊണ്ടു നെടുവീർപ്പിട്ടു. തനിക്കും വംശത്തിനും സമൂലം നാശംനേരിടുമെന്നു മനസ്സിലായി. കണ്ണിൽ അശ്രുജലം നിറഞ്ഞു. ഒടുവിൽ 'വിധിവിഹിതമേവനും ലംഘിച്ചുകൂടുമോ' എന്നു സമാധാനപ്പെട്ടു. ഒരു അത്യുത്തമനായ രാജാവിനു് അതിനിന്ദ്യനായ മന്ത്രി വരുത്തിവച്ച ആപത്തിൻെറ സ്വഭാവം നോക്കുക! അനേകം രാജാക്കന്മാർക്കു ദുസ്സചിവന്മാരേക്കൊണ്ടു് ഇങ്ങനെ നാശം നേരിട്ടിട്ടുണ്ടെന്നും,ഇന്നും നേരിടുന്നുണ്ടെന്നും കാണേണ്ടതാകുന്നു. കാർത്ത

വീൎയ്യാർജ്ജുനനും തദ്വശവൎത്തികളായ രാജാക്കന്മാരും ഈ വിധം 'കാലപാശവൃത'ന്മാരായി.

ചന്ദ്രഗുപ്തൻ രണ്ടാമതു് ആശ്രമത്തിൽ ചെന്നപ്പോൾ അവിടെ പരശുരാമനും അകൃതവ്രണനും ഇല്ലായിരുന്നു. അതു കൊണ്ടാണു മുനിയെ വധിക്കുവാൻ ഇടയായതു്. അവർ ആശ്രമത്തിൽ വന്നപ്പോൾ ഭൎത്തൃവധംകൊണ്ടു ദുഃഖിതയായ രേണുക പറഞ്ഞു വിവരം അറിഞ്ഞു. കൈകൊണ്ടു് ഇരുപത്തിയൊന്നുതവണ മാറത്തടിച്ചു. അതു കണ്ടപ്പോൾ രാമനു സങ്കടവും കാൎത്തവീൎയ്യാർജ്ജുനനോടു കോപവും സഹിക്കവയ്യാതെയായി. ഉടനെ 'എത്രതവണ അമ്മ മാറത്തടിച്ചു കരഞ്ഞുവോ അത്രയുംതവണ (ഇരുപത്തിയൊന്നുവട്ടം) ഞാൻ ക്ഷത്രിയന്മാരെ വധിക്കുന്നുണ്ടെ'ന്നു് രേണുകയോടു് ഉഗ്രമായ പ്രതിജ്ഞ ചെയ്തു. അനന്തരം പിതാവിന്റെ മൃതദേഹം സംസ്കരിക്കുന്നതിനു് ഒരുങ്ങി. അപ്പോൾ 'അരുതെ'ന്നും 'മുനിക്കു ജീവനുണ്ടാകു'മെന്നും അശരീരിവാക്കുണ്ടായി. അതു കേട്ടു മൃതശരീരം ആശ്രമത്തിൽ സൂക്ഷിച്ചുവച്ചു. ആ സമയം ദൈത്യാചാൎയ്യനായ ശുക്രമുനി അവിടെ വരികയും മൃതസഞ്ജീവിനി പ്രയോഗിച്ചു ജമദഗ്നിയെ ജീവിപ്പിക്കുകയും എല്ലാവരെയും സന്തുഷ്ടഹൃദയന്മാരാക്കുകയും ചെയ്തു.

ശുക്രാചാൎയ്യനു മൃതസഞ്ജീവിനിവിദ്യ നിശ്ചയമുള്ളതുകൊണ്ടു് മരിച്ചവരെ ജീവിപ്പിക്കുവാൻ കഴിയും. അതുസംബന്ധിച്ചു് അനേകം കഥകൾ പുരാണങ്ങളിൽ പറയുന്നുണ്ടു്.

:'ശക്രേണ സംയതി ഹതോപി ബലിർമഹാത്മാ
ശുക്രേണ ജീവിതതനുഃ ക്രതുവൎദ്ധിതോഷ്മാ
വിക്രാന്തിമാൻ ഭയനിലീനസുരാം ത്രിലോകീം
ചക്രേ വശേ സ തവ ചക്രമുഖാദഭീതഃ'' (ദശകം 30)

എന്ന നാരായണീയപദ്യത്തിൽ ശുക്രന്റെ ഈ പ്രഭാവത്തെ സ്മരിച്ചിരിക്കുന്നു. ദേവാസുരയുദ്ധങ്ങളിൽ മരിക്കുന്ന അസുരന്മാരെ, മഹൎഷി മൃതസഞ്ജീവിനി പ്രയോഗിച്ചു വീണ്ടും ജനിപ്പിക്കുക സാധാരണമാകുന്നു. വാല്മീകിരാമായണത്തിലും (യുദ്ധം) മൃതസഞ്ജീവിനി ഉപയോഗിച്ചു മൃതന്മാരായ വാനരന്മാരെ ജീവിപ്പിച്ച കഥ പറയുന്നുണ്ടു്. അതൊക്കെ ഇന്നു നഷ്ടപ്പെട്ട വിദ്യകളുടെ കൂട്ടത്തിൽ ഒന്നായിത്തീൎന്നു. വീണ്ടും

അതു കിട്ടുകയും പ്രയോഗിച്ചു ഫലിപ്പിക്കുന്നതിനു സാധിക്കുകയും ചെയ്യുന്ന കാലം വരുന്നതായാൽ അന്നുതൊട്ടു ലോകചരിത്രത്തിൽ ഒരു പുതിയ അദ്ധ്യായം സംഭവിക്കുമെന്നതു തീർച്ചയാണ്. എന്നാൽ തപോയോഗധർമ്മാദികൾ ക്ഷയിച്ചും തദ്വിരുദ്ധവൃത്തികൾ വർദ്ധിച്ചും വരുന്ന ഈ യുഗത്തിൽ അപ്രകാരം ഒരു കാലഭേദം സംഭവിക്കുമെന്നു സ്വപ്നത്തിൽക്കൂടി വിചാരിക്കാവുന്നതല്ല. ഒരു കണക്കിനു് അതു നന്നു്. മഹാകവി കുഞ്ചൻനമ്പ്യാർ പഞ്ചേന്ദ്രോപാഖ്യാനം തുള്ളലിൽ വർണ്ണിക്കുന്ന 'കാലനില്ലാത്ത കാലം' വീണ്ടും ഉണ്ടാകുകയില്ലല്ലോ. അക്കഥ നില്ക്കട്ടെ. അതല്ലല്ലോ പ്രകൃതം.

ജമദഗ്നിമഹർഷി ലബ്ധജീവിതനായപ്പോൾ മുൻപു സ്വർഗ്ഗത്തിലേക്കുപോയ ധേനുവായ സുശീല തിരിയെ ആശ്രമത്തിൽ വന്നു. അപ്പോൾ കുട്ടിയെ കാണായ്കയാൽ അതിനു സങ്കടം നേരിട്ടു. അതിൻെറ ദുഃഖംകണ്ടു മുനിയും വിഷണ്ണനായി. തത്സമയം 'പൈക്കുട്ടിയെ കൊണ്ടുവന്നു തരാ'മെന്നു പറഞ്ഞു രാമനും അകൃതവ്രണനുംകൂടി അവിടെനിന്നു പുറപ്പെട്ടു. മഹോദരനെ സ്മരിച്ചു സമീപത്തു വരുത്തി, സൂക്ഷിക്കുന്നതിനു് ഏല്പിച്ചിരുന്ന രഥാദികൾ വാങ്ങി യുദ്ധസന്നദ്ധനായിട്ടു രാമൻ മാഹിഷ്മതി നഗരത്തിൻെറ അടുത്തു് ഒരു സ്ഥലത്തുചെന്നു് അവിടെ സ്ഥിതിചെയ്തുകൊണ്ടു് ഒരു സന്ദേശത്തോടുകൂടി അകൃതവ്രണനെ കാർത്തവീര്യാർജ്ജുനന്റെ അടുക്കലേക്കു് അയച്ചു. 'പൈക്കുട്ടിയെ വേഗത്തിൽ കൊണ്ടുവന്നു്എന്റെ കാല്ക്കൽവച്ചു തൊഴുതു് അഭയംപ്രാപിക്കണ'മെന്നും 'അല്ലെങ്കിൽ നിന്നെ വംശത്തോടുകൂടി നശിപ്പിക്കു'മെന്നും ആണു് ആ സന്ദേശം. കഴുത്തു കാലപാശത്തിൽ കുടുങ്ങിക്കഴിഞ്ഞ രാജാവുണ്ടോ അതു വകവയ്ക്കുവാൻ പോകുന്നു? അഹങ്കാരജടിലമായ പ്രതിസന്ദേശത്തോടുകൂടി ദൂതനെ മടക്കി അയച്ചു. ഉടനെ കണക്കില്ലാതെ ചതുരംഗമയമായ പടക്കോപ്പുകളോടുകൂടിയും സർവ്വവിധാഢംബരഭരിതന്മാരായ രാജാക്കന്മാരോടു ചേർന്നും അർജ്ജുനൻ രാമനോടു് എതിർക്കുന്നതിനു യാത്രയായി. യുദ്ധത്തിൽ രാജാക്കന്മാർ എല്ലാം മരിച്ചു. ഒടുവിൽ രാമനും അർജ്ജുനനും തമ്മിൽ വിശ്വഭയങ്കരമായ സമരം നടന്നു. പരശുരാമൻ പാർവ്വതീദേവിയോടുകൂടി അവിടെ വന്നു ശിഷ്യനായ രാമൻെറ അസ്വ

സ്ഥത നീക്കി ദിവ്യമന്ത്രം ഉപദേശിച്ച് അനുഗ്രഹിച്ച് തിരോധാനം ചെയ്തു.

അനന്തരം ദിവ്യങ്ങളായ അസ്ത്രങ്ങളും പ്രത്യസ്ത്രങ്ങളും പ്രയോഗിച്ചു രണ്ടുപേരും കഠിനമായ പോർ നടത്തി. തന്നെ വധിക്കുന്നതിനുവേണ്ടിയുള്ള വിഷ്ണുവിൻെറ അവതാരമാണ് പരശുരാമൻ എന്നും തൻെറ ശരീരത്യാഗത്തിനു സമയം സമീപിച്ചുവെന്നും മഹാത്യാഗിയും യോഗിയും ആയ കാർത്തവീര്യാർജ്ജുനനു് ഓർമ്മയുണ്ടായി. പിന്നീടു യോഗവൃത്തി വരിച്ചു ദേഹം വെടിയുന്നതിനു നിശ്ചയിച്ചു. എങ്കിലും ലോകബോദ്ധ്യത്തിനുവേണ്ടി യുദ്ധത്തിൽനിന്നു പിന്മാറിയില്ല. പോരിൽ രാജാവിനു വിവശത തട്ടി. ആ സമയം വിഷ്ണുചക്രത്തെ സ്മരിച്ച് അടുക്കൽ വരുത്തി. അതു കണ്ടു പരശുരാമൻ അതിനെ വണങ്ങി. അപ്പോൾ ചക്രം രാമൻെറ ശരീരത്തിൽ ചെന്നു ലയിച്ചു. പിന്നെ കാർത്തവീര്യാർജ്ജുനനെ വധിക്കുന്നതിനു കാലവിളംബം വന്നില്ല. ആയിരം കൈകളും അറുത്തു. പിന്നീടു കഴുത്തു മുറിച്ചു രാമൻ ആ ലോകൈകവീരനെ വധിച്ചു.

ഈ പ്രകൃതത്തിൽ താഴെ ഉദ്ധരിക്കുന്ന പദ്യം സ്മരിക്കുന്നതു യുക്തമായിരിക്കും.

"മാ ശോകഭാവം നൃപതേ പ്രയാഹി
നൈവാനുശോചന്തി മഹാനുഭാവാഃ
യസ്തേ വരായാഭവമാദിസർഗ്ഗേ
സ ഏവ ചാഹം തവ സാദനായ"

(ബ്രഹ്മാ—മൂലം)

മുൻപു വരങ്ങളും ഉപദേശങ്ങളും കൊടുത്തു കാർത്തവീര്യാർജ്ജുനനു ശ്രേയസ്സിനെ പ്രദാനംചെയ്തു മഹാവിഷ്ണുതന്നെയാണ് ഇപ്പോൾ അദ്ദേഹത്തിനെ വധിക്കുന്ന(ച്ച)തു്. ദത്താത്രേയനും പരശുരാമനും വിഷ്ണുവിൻെറ അവതാരങ്ങളാകുന്നു.

തദനന്തരം രാമൻ ഇരുപത്തിയൊന്നു വട്ടം ക്ഷത്രിയരെ വധിച്ച് അമ്മയോടു ചെയ്തു പ്രതിജ്ഞയെ നിർവ്വഹിച്ചു. കുരുക്ഷേത്രത്തിൽ സമന്തപഞ്ചകം നിർമ്മിച്ച് അവിടം വലിയ ഒരു പുണ്യസ്ഥലമാക്കി. പിന്നെ ആയുധം താഴെവച്ചു മഹേന്ദ്രപർവ്വതത്തിൽ ചെന്നു തപോവൃത്തിയിൽ ഏർപ്പെട്ടു. ഇന്നും

മഹർഷി അവിടെ പാർത്തു തപസ്സുചെയ്യുന്നു എന്നു വിശ്വസിച്ചുവരുന്നു.

ഇതാണ് ചമ്പുവിലെ കഥയുടെ സ്വരൂപം. ഇതിൽ വിസ്തരിച്ചും അത്യന്തം രസകരമായും പ്രതിപാദിച്ചിരിക്കുന്ന ഭാഗം രാമാർജ്ജുനന്മാരുടെ യുദ്ധമാകുന്നു. ദൈർഘ്യം ഏറിയ കഥയുടെ സരസങ്ങളും വിരസങ്ങളും ആയ അനേകം അംശങ്ങളെ ഗദ്യങ്ങളിൽ ചുരുക്കിയെങ്കിലും ഭംഗിയായി പറഞ്ഞിട്ടുണ്ട്. പരശുരാമസംബന്ധമായ കഥയ്ക്കാണു ചമ്പുവിൽ സർവ്വോപരി പ്രാധാന്യം. പ്രതിനായകനായ കാർത്തവീര്യാർജ്ജുനൻെറ നായാട്ടുമുതൽ വധംവരെ കഥയ്ക്കു് ഇതിൽ നല്ല സ്ഥാനം കൊടുത്തിട്ടുണ്ട്. അതു നായകൻെറ മാഹാത്മ്യത്തെ പ്രകാശിപ്പിക്കുന്നതിന്ന് അടിസ്ഥാനമായി നില്ക്കുന്നു. രാവണകഥയുടെ ഒരു ഭാഗം കാർത്തവീര്യാർജ്ജുനനെ സംബന്ധിക്കുന്നതായിട്ടുണ്ട്. ചമ്പൂകാരൻ അതു സ്പർശിച്ചിട്ടില്ല.

## കഥാനായകൻ

കഥാനായകനായ പരശുരാമൻ അവതാരപുരുഷനാകുന്നു. തന്നിമിത്തം ഈശ്വരനായി ആരാധിക്കപ്പെടുന്നു. ക്ഷാത്രമായ തേജസ്സും ശൗര്യവും വീര്യവും പരാക്രമവും എല്ലാം പരശുരാമനു വളരെയധികമാണ്. അതിന്ന് അടിസ്ഥാനമായി ഒരു കഥയുണ്ട്.

> ത്വൽപ്രസാദത്താൽ കുലസന്താനവൃദ്ധ്യർത്ഥമായ്
> സല്പുമാനായിട്ടൊരു പുത്രനുണ്ടാകവേണം
> മാതാവു പെററിട്ടെനിക്കെത്രയും ഗുണവാനായ്
> ഭ്രാതാവുമുണ്ടാകേണമെന്നപേക്ഷിച്ച മൂലം
> ഹോമശേഷാന്നംകൊണ്ടു രണ്ടു പിണ്ഡങ്ങൾ നിജ-
> ഭാമിനിയുടെ കയ്യിൽ നല്കിനാനൃചീകനും
> ഭദ്രേ! കേളിതു നിനക്കമ്മെയ്ക്കു മറേറപ്പിണ്ഡം
> പുത്രസംഭവപ്രദമുപഭോക്തവ്യമെടോ.''

സത്യവതി ഭർത്താവായ ഋചീകനോടു തനിക്കു സൽഗുണസമ്പന്നനായ ഒരു പുത്രനും അമ്മ പ്രസവിച്ചു ഉത്തമനായ ഭ്രാതാവും ജനിക്കണമെന്ന് അപേക്ഷിച്ചു. അതനുസരിച്ചു മുനി

ഹോമശേഷാന്നംകൊണ്ടു രണ്ടു പിണ്ഡങ്ങൾ ഉണ്ടാക്കി, 'ഇതു നീയ്യും ഇതു നിൻെറ അമ്മയും ഉപയോഗിക്കണം' എന്നു പറഞ്ഞു പത്നിയുടെ കൈയിൽ കൊടുത്തു. ഭാര്യയ്ക്കു് ഉപയോഗിക്കുവാൻ കൊടുത്തതായിരിക്കും അധികം വിശിഷ്ടം എന്നു കരുതി അതു വാങ്ങി മാതാവും അമ്മ ഉപയോഗിക്കണം എന്നു നിശ്ചയിച്ചതു മകളും ഭക്ഷിച്ചു. ഇപ്രകാരം അന്നപിണ്ഡങ്ങൾ മാറി ഉപയോഗിച്ചു. ഗർഭിണിയായ ഭാര്യയെ കണ്ടപ്പോൾ ഋചീകനു കാര്യം മനസ്സിലായി.

"എത്രയും രൗദ്രാകൃതി കൈക്കൊണ്ടതെന്തു ഭദ്രേ!
വ്യത്യാസം വന്നു മന്ത്രപിണ്ഡങ്ങൾക്കെന്നു നൂനം,
എന്തിനു മമ നിയോഗത്തെ ലംഘിച്ചു വൃഥാ
സന്താപമതുമൂലം മറെറാന്നില്ലറിക നീ
നിന്മാതൃപിണ്ഡത്തിങ്കൽ ക്ഷത്രമാം തേജസ്സല്ലോ
ബ്രഹ്മതേജസ്സല്ലോ നിൻ പിണ്ഡമെന്നതിനാലേ
ക്ഷത്രാചാരത്വം ഭവിച്ചീടുമെന്നറിക നിൻ-
പുത്രനു മാതാവു തൻ പുത്രനാമവൻ ഭുവി
ബ്രാഹ്മണാചാരയുക്തനായ്വരുമെന്നു നൂനം
സാമ്രാജ്യമുണ്ടായ്വരും നിന്നുടെ തനയനും."

അന്നപിണ്ഡങ്ങൾ അമ്മയും മകളും മാറി ഉപയോഗിച്ചതുമൂലം ഇപ്രകാരം ദോഷം വന്നുചേരുമെന്ന സ്ഥിതിയായി. അപ്പോൾ ഭർത്താവിനോടു പത്നി പറഞ്ഞു:

"മല്പുത്രൻ ക്ഷത്രാചാരനായ്വന്നീടരുതല്ലോ
ത്വല്പുത്രനായിട്ടല്ലോ ഞാൻ പെററാൽ വന്നു ഞായം
മന്ത്രപിണ്ഡത്തിൻ ബലം നീങ്ങുകയില്ലെന്നാകിൽ
സന്തതി മമ സുതനുണ്ടായ് വന്നീടുന്നവർ
ക്ഷാത്രധർമ്മത്തോടു സംയുക്തനായ്വന്നാവു ത്വൽ-
പൗത്രനാമവന്നതിന്നനുജ്ഞ നല്കീടേണം."

സത്യവതിയുടെ അപേക്ഷ മുനി സമ്മതിച്ചു. തദനുസരണം ബ്രാഹ്മണാചാരയുക്തനായ പുത്രനുണ്ടായി. ആ മകനാണു ജമദഗ്നി. പൗത്രന്മാർ (ജമദഗ്നിയുടെ മക്കൾ) ക്ഷത്രാചാര ലമ്പടന്മാരായിബ്ഭവിച്ചു. ബ്രാഹ്മണധർമ്മനിരതനായി വരേണ്ട പരശുരാമൻ ക്രൂരമായ ക്ഷാത്രപ്രഭാവത്തിനു നിധിയായതിനു് ഇതാണു മൂലകാരണം. മന്ത്രങ്ങളുടെ ശക്തി അപ്രതിമ

മെന്നും അതു തെററാതെ ഫലിക്കുമെന്നും അതു ശ്രദ്ധിച്ചും കരുതിയും ഉപയോഗിക്കണമെന്നും ഒരു ഗംഭീരമായ തത്വം പരശുരാമജനനകഥയിൽനിന്നു ഗ്രഹിക്കണം.

പരശുരാമൻെറ ക്രൗര്യം, പ്രതികാരബുദ്ധി, ഹിംസാസക്തി മുതലായ ദോഷങ്ങൾ മററാരിലും കാണുവാൻ കഴിയാത്തവയാകുന്നു. പിതാവിനെ വധിച്ച് അപരാധം ചെയ്തതു കാത്തവീര്യൻ. അതിനു രാജാക്കന്മാരെ അനേകം തവണ തുടരെത്തുടരെ വധിച്ചു. എങ്കിലും ദ്വേഷവും പ്രതികാരബുദ്ധിയും അടങ്ങിയില്ല.

"ഇരുപത്തൊന്നാം പരിവൃത്തി ഭാർഗ്ഗവനോരോ
പുരങ്ങൾതോറും ചെന്നു പാത്ഥിവന്മാരെയെല്ലാം
കൊല്ലാതെ കൊണ്ടുപോന്നാൻ പിടിച്ചുകെട്ടിക്കൊണ്ടു
ചൊല്ലേറും കുരുക്ഷേത്രത്തിങ്കലേക്കതിവേഗാൽ
തത്രൈവ കുഴിച്ചഞ്ചു സരസ്സുമുണ്ടാക്കിയാ–
നെത്രയുമഗാധമായ് വിശ്രുതകീത്തിയോടെ
പന്തീരായിരം നൃപന്മാരെയും കൊണ്ടുവന്നു
ബന്ധിച്ചു മുസലംകൊണ്ടായിരത്തേയും കൊന്നു
ഖൾഗത്താൽ വെട്ടിക്കൊന്നായിരം നൃപന്മാരെ
രക്തത്താൽ നിറഞ്ഞിതു മിക്കതും സരസ്സുകൾ
വിസ്തൃതമായ ബിലം തന്നിലിട്ടടച്ചിതു
വിദ്രുതം പിന്നെപ്പതിനായിരം നൃപന്മാരെ
കൊന്നിതു തുഷാമയമാകിയ ധൂമത്താലേ
നന്നായ് നിറഞ്ഞിതു ചോരയാൽ പൊയ്കകളും."

ഇതാണ് സമന്തപഞ്ചകത്തിന്റെ ഉല്പത്തിയെ കുറിച്ചുള്ള കഥ. എത്ര ഭയങ്കരമായ രാജഹിംസയാണ് അവിടെ പരശുരാമൻ ചെയ്തതു്! പന്തീരായിരം രാജാക്കന്മാരെ ഓരോ രാജ്യങ്ങളിൽനിന്നു പിടിച്ചു കൊണ്ടുവന്നു. ആയിരം പേരെ മുസലംകൊണ്ടടിച്ചുകൊന്നു. വാളുകൊണ്ടു വെട്ടിയും അത്രയുംപേരെ വധിച്ചു. പതിനായിരം പേരെ ഗുഹയിലാക്കി പുകച്ചു കാലപുരത്തിലേക്കയച്ചു. ഗർഭിണികളുടെ വയററിൽ കിടക്കുന്ന കുട്ടികളെയും കൂടി വധിച്ചു. "ക്രോധാദ്ഗൽക്കൃത്തഗർഭാമിഷരുധിരവസാവിസ്രഗന്ധിഃ കുഠാരഃ" എന്നു ഭട്ടതിരി പറഞ്ഞിരിക്കുന്നതു നോക്കുക. എന്തൊരു വിദ്വേഷശക്തി! പ്രതികാരബുദ്ധി! ക്രൗര്യം!

ഇതു വിചാരിക്കുമ്പോൾ കൽക്കത്തായിലെ ഇരുട്ടറയിലെ സംഭവം നടന്നതാണെങ്കിൽ എത്ര നിസ്സാരതരം! അത്ഭുതം അത്ഭുതം എന്നു പറയണം. ഇങ്ങനെ ഒരു സ്വഭാവം മററാരിലും കാണുന്നതല്ല. മുൻപു പറഞ്ഞ അന്നപിണ്ഡത്തിന്റെ ശക്തിയാണ പരശുരാമനെ ഇത്രയ്ക്കു ക്രൂരനാക്കിയതെന്ന് ഇവിടെ സ്മരിക്കേണ്ടതാകുന്നു.

'രക്തത്താൽ നിറഞ്ഞിതു മിക്കതും സരസ്സുകൾ' എന്നിങ്ങനെ രാജാക്കന്മാരുടെ രക്തംകൊണ്ടു നിൎമ്മിച്ചതാണു സമന്തപഞ്ചകം.

''അഞ്ചിലും കുളിച്ചു തൎപ്പിച്ചു ഭാൎഗ്ഗവരാമൻ
പഞ്ചത്വം ഭവിച്ചോരു താതനും ജനനിക്കും
പ്രീതിയും വരുത്തി ശ്രാദ്ധാദികൎമ്മവും ചെയ്തു
ഭൂദേവോത്തമന്മാൎക്കും ദക്ഷിണ ചെയ്തീടിനാൻ
വിശ്വപാവനമായ കുരുക്ഷേത്രത്തിങ്കലെ
വിശ്രുത സമന്തപഞ്ചകമാകിയ തീൎത്ഥം
പരശുരാമനേവമുണ്ടാക്കിച്ചമച്ചതും
പരമഗതിവരും പിതൃപ്രീതിയുംവരും
സ്നാനതൎപ്പണദ്വിജഭോജനഹോമതപോ—
ദാനങ്ങൾ തത്ര ചെന്നു ചെയ്കിൽ മോക്ഷവും വരും.''

ഇപ്രകാരം സമന്തപഞ്ചകം ഒരു മഹാതീൎത്ഥമായി. പൗരാണികകാലംമുതല്ക്കു് അതിന്റെ മാഹാത്മ്യം ഉത്തരോത്തരം വൎദ്ധമാനമായ ഭക്തിയോടുകൂടി ആദരിക്കപ്പെട്ടുവരുന്നു. ഈ 'പരിഷ്കാരം'തികഞ്ഞ കാലത്തും അവിടെ വിശേഷദിവസങ്ങളിൽ സ്നാനദാനാദി കൎമ്മങ്ങൾക്കു ദൂരദേശങ്ങളിൽനിന്നു വന്നു ചേരുന്ന ജനങ്ങൾ കോടിക്കണക്കിനാണെന്നു പറയുന്നതിൽ അതിശയോക്തിയില്ല. അതിന്റെ ഖ്യാതിയും മേന്മയും മറെറാരു തീൎത്ഥത്തിനും കൈവരാത്തതാകുന്നു. ഈ സംഗതി വിചാരിക്കുമ്പോൾ ശാസ്ത്രങ്ങളിലും പുരാണങ്ങളിലും ശിഷ്ടാചാരങ്ങളിലും പറയുന്നതെല്ലാം ദൂരെ നീക്കിവച്ചു്, അവയിലൊന്നിലും പ്രതിപാദിക്കാത്തതും അവയ്ക്കൊക്കെ മീതെ അപ്പുറത്തുവൎത്തിക്കുന്നതും ആയ എന്തോ ഒന്നാണു് ധൎമ്മം എന്നു പറയുവാൻ തോന്നും. അഥവാ മഹച്ചരിതത്തിന്റെ മാഹാത്മ്യവും 'ധൎമ്മസ്യ സൂക്ഷ്മാ ഗതിഃ' എന്ന ആപ്തവാക്യത്തിന്റെ മൎമ്മവും

അല്പന്മാരായ ലൗകികന്മാർക്ക ദുർഗ്രഹം എന്നു സമാധാനപ്പെടണം. പരശുരാമൻ ഒടുവിൽ അശ്വമേധംചെയ്തു ഭൂമി കാശ്യപനു ദാനംചെയ്തു സഹ്യപർവ്വതത്തിൽ ചെന്നു തപോനിരതനായി പാർത്തു. അക്കാലത്താണു്, ഗോകർണ്ണവാസികളായ മുനിജനങ്ങളുടെ അപേക്ഷയനുസരിച്ചു്, സമുദ്രമഗ്നമായ കേരളത്തെ ഉദ്ധരിച്ചതു്. ഈ കഥ ചമ്പുവിൽ ഇല്ല. എന്നാൽ ബ്രഹ്മാണ്ഡപുരാണത്തിൽ ഉണ്ടു്.

## ധർമ്മവിചാരം

ജമദഗ്നി 'അതിഥിദേവോ ഭവ' എന്ന ശ്രുതിവാക്യം അനുസരിച്ചു്, കാർത്തവീര്യാർജ്ജുനനെയും പരിവാരങ്ങളെയും രാജോചിതമായവിധം സല്ക്കരിച്ചു. മാന്യന്മാരായ അതിഥികളെ എങ്ങനെ ബഹുമാനിക്കണം എന്നു മുനിയുടെ ഈ പ്രവൃത്തിയിൽനിന്നു പഠിക്കണം. സുശീലയുടെ മാഹാത്മ്യം അറിഞ്ഞപ്പോൾ ചന്ദ്രഗുപ്തനു് അതിനെ തട്ടിയെടുക്കണം എന്നു വിചാരമുണ്ടായി. തന്നിമിത്തം മഹർഷി വധിക്കപ്പെട്ടു. ദുഷ്ടന്മാരായ ജനങ്ങളെ, വിശേഷിച്ചു രാജാക്കന്മാരെയും പ്രഭുക്കന്മാരെയും, വിശിഷ്ടവസ്തുക്കൾ കാണിക്കരുതെന്നും, കാണിച്ചാൽ ആപത്താകുമെന്നും ചന്ദ്രഗുപ്തന്റെ കുനയത്തിൽനിന്നു മനസ്സിലാക്കണം. ഗുണമോ ദോഷമോ എന്തുതന്നെയായാലും പിതാവിന്റെ ആജ്ഞയെ അനുസരിക്കേണ്ടതു് പുത്രന്റെ മുഖ്യമായ ധർമ്മമാകുന്നു എന്നു പരശുരാമന്റെ മാതൃവധകഥ ഉപദേശിക്കുന്നു. രേണുകാവധംകൊണ്ടു സന്തുഷ്ടനായ മുനി 'എന്തു വരമാണു വേണ്ട'തെന്നു ചോദിച്ചപ്പോൾ, 'അമ്മയെ ജീവിപ്പിച്ചുതരണ'മെന്നും 'ഞാൻ കൊന്ന കാര്യം ഓർമ്മിക്കാനിടയാകരുതെ'ന്നും രാമൻ പറഞ്ഞു. അങ്ങനെ രേണുകയെ ജീവിപ്പിച്ചു. ജമദഗ്നിയുടെ തപഃപ്രഭാവത്തെപ്പററി രാമനു നല്ല അറിവുണ്ടു്. അതാണു മാതൃവധത്തിനു് ഒരുങ്ങിയതെന്നു വിചാരിക്കണം. ഇപ്രകാരം പിതൃഭക്തിക്കും മാതൃഭക്തിക്കും ക്ഷതംപററാതെ വിഷമതയേറിയ കാര്യം സാധിച്ച രാമനെ എങ്ങനെ അഭിനന്ദിക്കാതിരിക്കും?

ജമദഗ്നി തപശ്ശക്തി തികച്ചും ലഭിച്ചിരിക്കുന്ന ഒരു മുനി

യാണ്. നിഗ്രഹാനുഗ്രഹാദി പ്രഭാവങ്ങൾ അദ്ദേഹത്തിൻെറ പാദസംവാഹനംചെയ്യുന്ന കിങ്കരന്മാരാണ്. ആശ്രമത്തിൽ കടന്ന് അപനയംകാണിച്ച ചന്ദ്രഗുപ്തനെയും സൈന്യങ്ങളെയും ഞൊടിയിടകൊണ്ടു ശപിച്ച് ഭസ്മമാക്കുന്നതിനു് അദ്ദേഹത്തിനു കഴിയും. ശമനിധിയായ അദ്ദേഹം തനിക്കു നാശംവന്നാലും അങ്ങനെ ചെയ്യരുതെന്നു നിശ്ചയിച്ചു.

''സുധീർന്ന ചുക്രോധ പുരഃ സ്വപത്നീ-
വധാൽ സപുത്രേണ സുശിക്ഷിതാത്മാ
അതിപ്രഹാരപ്രവിശീർണ്ണഗാത്രോ
ഗതാസുരുർവ്യാം ന്യപതന്മുനീന്ദ്രഃ''

എന്നവിധം പീഡിതനായി മുനി മരിച്ചു. ശ്ലോകത്തിലെ 'സുധീഃ' എന്ന പദത്തിനു് രാഗദ്വേഷവൈരമത്സരാദികൾ നിശ്ശേഷം നീങ്ങി ശമദമജ്ഞാനങ്ങൾ പ്രകാശിക്കുന്ന ബുദ്ധിയോടുകൂടിയവൻ എന്ന് അർത്ഥം. അപ്രകാരമുള്ള ഒരാൾക്ക് എങ്ങനെ കോപമുണ്ടാകുന്നു?

''അത്യുഗ്രം ചെയ്യൊലാ സാഹസമയി സുമതേ!
വത്സ! ജാത്യാ വിരോധം
ക്ഷത്രത്തോടിന്നിവേണ്ടാ നിഹിതമിതപരാ-
ദ്ധം ത്വയാ വൈരിജാതം''

എന്നു മുനി പുത്രനോട് ഉപദേശിക്കുന്നതും അദ്ദേഹത്തിൻെറ മാഹാത്മ്യത്തിനു തെളിവാണ്. ജമദഗ്നി, രാമനെ ക്ഷത്രവധത്തിൽനിന്നു തടഞ്ഞു്, ചെയ്ത പാപത്തിനു പ്രായശ്ചിത്തം ചെയ്യിക്കുന്നു. പ്രഥമകോപംകൊണ്ട് രേണുകയേയും മററു പുത്രന്മാരെയും രാമനെക്കൊണ്ടു വധിപ്പിച്ചതു് അദ്ദേഹത്തിൻെറ ഒരു വലിയ തെററുതന്നെ. എങ്കിലും അവരെ ജീവിപ്പിച്ചതുകൊണ്ട് അതു പരിഹരിക്കപ്പെട്ടു.

രാമനും കാർത്തവീര്യാർജ്ജുനനും തമ്മിൽ സമരാങ്കണത്തിൽവച്ച് അന്യോന്യം ചെയ്യുന്ന ദോഷാരോപണം ധർമ്മാധർമ്മപ്രകാശകമാകുന്നു. രണ്ടുപേരും സ്വകുലധർമ്മങ്ങളെ ലംഘിച്ചിരിക്കുന്നവരെന്ന് അതിൽ ഭംഗിയായി സമർത്ഥിച്ചിട്ടുണ്ട്.

''സ്വയമതിഥിസപര്യാമത്ഭുതാഹാരവാസാ-
ലയബഹുവിധഭോഗശ്ലാഘനീയാം ഗൃഹീത്വാ

അയി കഥയ ദുരാത്മന്നാത്മനൈവ പ്രയാണേ
നയനിയമിനമന്തം കസ്ത്വദന്യോ മുനിം തം?''

(ശ്ലോകം 90)

ഗംഭീരമായ ആക്ഷേപം! ഇതു കേട്ടസമയം കാർത്തവീര്യാർജ്ജുനൻ സലജ്ജനും നിരുത്തരനും ആയി തലതാഴ്ത്തിയിരിക്കണം. തന്നെ സൽക്കരിച്ച ഗൃഹസ്ഥനോട് ഒരു അതിഥി ഇതിലും വലിയ ഒരപരാധം ചെയ്യുവാനില്ല. ഇക്കാര്യത്തിൽ രാജാവു തെററുചെയ്തിട്ടില്ലെന്നു മുൻപു പറഞ്ഞുവല്ലോ. എന്നാൽ രാജപ്രതിപുരുഷനായ മന്ത്രി ചെയ്യുന്ന കുററവും രാജാവിന്റേതായി വിചാരിക്കണം എന്ന ന്യായം ഇവിടെ ഓർമ്മിക്കേണ്ടതാകുന്നു. അപ്പോൾ കാർത്തവീര്യാർജ്ജുനൻ അപരാധി എന്നു സിദ്ധിക്കുന്നു.

കാർത്തവീര്യാർജ്ജുനന് പത്തു ഭാര്യമാരും ഓരോരുത്തരിലും പത്തുപേർവീതം നൂറു മക്കളുമുണ്ട്. മഹാഭാരതത്തിൽ ധാർത്തരാഷ്ട്രന്മാരായ ദുര്യോധനാദികളുടെ എന്നപോലെ, ബ്രഹ്മാണ്ഡപുരാണത്തിൽ അവരുടെ നൂറുപേരുടേയും പേരുകൾ പറയുന്നുണ്ട്. അവരിൽ ആദ്യം മുപ്പതുപേരും പിന്നീട് അൻപത്തിമൂന്നുപേരും അനന്തരം പന്ത്രണ്ടുപേരും (ഇപ്രകാരം 95 പേർ) യുദ്ധത്തിൽ മരിക്കുന്നു. പിന്നീടുള്ളവർ (അഞ്ചുപേർ) 'മഹാസ്ത്രബലകല്പിതഗാഢമോഹ'ന്മാരായി നിലത്തു വീണു കിടന്നു. അപ്പോൾ അവരെ വധിക്കുന്നതിനു് ഒരുങ്ങി.

''ഭാർഗ്ഗവരാമ! തവ യോഗ്യമല്ലിതു നൂനം
ന്യസ്തശസ്ത്രന്മാർ വീതകവചന്മാരായോരും
പ്രദ്രുതന്മാരും വിഗതായുധന്മാരായോരും
ഭീതന്മാർ വികലന്മാർ പാദോപവിഷ്ടന്മാരും
ഭൂതലേ പതിതന്മാരത്യർത്ഥം പ്രമത്തന്മാർ
വിരഥന്മാരായോരും വദ്ധ്യന്മാരല്ലയല്ലോ
വിരമിക്കണം ഭവാൻ ധർമ്മജ്ഞനല്ലോ നൂനം''

എന്നിപ്രകാരം അശരീരിവാക്കു കേട്ടു. പിന്നീട് അവരെ വധിച്ചില്ല. യുദ്ധ(ധർമ്മ)ശാസ്ത്രത്തിലെ ഒരു മുഖ്യധർമ്മമാണു് അശരീരിയിൽ അടങ്ങിയിരിക്കുന്നതു്. ന്യസ്തശസ്ത്രന്മാർ മുതലായവരെ യുദ്ധത്തിൽ വധിക്കരുതെന്നു് അതിൽ ഉപദേശിച്ചിരിക്കുന്നു. പൂർവ്വാചാര്യന്മാരുടെ ധർമ്മജ്ഞാനം ഗഹനതയേറിയ

ഒന്നാണെന്നു് ഈ വാക്കിൽനിന്നു വെളിപ്പെട്ടും. പുരാണത്തിൽ വിസ്തരിച്ചിരിക്കുന്ന ഈ കഥ,

"ഒന്നിച്ചു മുൻ പരശുനാ പതിതോ നിഹന്തും
ധന്വീ ന്യവർത്തത ജവാദശരീരിവാചാ." (ശ്ലോകം 70)

എന്നു ചമ്പുവിൽ പാദദ്വയംകൊണ്ടു ചുരുക്കിയിരിക്കുന്നു. രാമന്റെ ധർമ്മനിഷ്ഠയ്ക്കു് ഈ കഥ (വീണുകിടക്കുന്നവരെ കൊല്ലാതെ വിട്ടതു്) ഒരു ദൃഷ്ടാന്തമാണു്. കാർത്തവീര്യനു പതിനായിരം പുത്രന്മാരുണ്ടെന്നും അവർ പിതൃവധാനന്തരം കുപിതന്മാരായി രാമനോടേററു വധിക്കപ്പെട്ടുവെന്നും ഭാഗവതത്തിൽ പറയുന്ന കഥയ്ക്കു് അല്പം വ്യത്യാസം ഉണ്ടു്. അതിൽ കാർത്തവീര്യനാണു് ജമദഗ്നിയെ വധിക്കുന്നതു് എന്നു കാണുന്നതും പ്രധാനവ്യത്യാസമാകുന്നു.



## ബ്രഹ്മാണ്ഡപുരാണവും രാമാർജ്ജുനീയവും

ബ്രഹ്മാണ്ഡപുരാണം രാമാർജ്ജുനീയത്തിനു് അടിസ്ഥാനം എന്നു പറഞ്ഞുവല്ലോ. മഹാഭാഗവതവുമായി ഈ പ്രബന്ധത്തിനു് എടുത്തുപറയത്തക്കതായ ഒരു ബന്ധം സംഭവിച്ചിട്ടില്ലെന്നു് അഭിപ്രായപ്പെടണം. പുരാണത്തിലെ അനേകം ആശയങ്ങളെ ചമ്പുകാരൻ അതുപോലെയും അല്പം വ്യത്യാസപ്പെടുത്തിയും, തേച്ചുമിനുക്കി മോടിപിടിപ്പിച്ചും ചമ്പുവിൽ ഉപയോഗിച്ചിട്ടുണ്ടു്. ചില ദൃഷ്ടാന്തങ്ങൾ പ്രകൃതത്തിൽ കാണിക്കാം:

"ശ്വാക്കൾക്കു മാംസത്തെയും ഭൂമിക്കു രക്തത്തെയു-
മോക്ക നിൻ പ്രാണങ്ങളെ കാലനും നൽകീടുവൻ."

(ബ്ര. പു. അ. 82)

എന്നതും,

"രക്തം തേ ശരഭിന്നഗാത്രഗളിതം
പൃത്ഥ്യാശ്ശുനാമാമിഷം
പ്രത്യക്ഷം ദൃസദാം നഭഃസ്ഥലജുഷാം
പ്രാണാൻ കൃതാന്തസ്യ ച

അദ്യൈവ പ്രവിഭജ്യ താതനിധന-
പ്രോത്ഥസ്യ കോപാനല-
പ്രക്ഷോഭസ്യ കരിഷ്യതേ പരശ്ശുരാ-
മോയം വിരാമഃ ക്ഷണാൽ''

എന്ന 93-ാം പദ്യത്തിൻെറ പൂർവ്വാദ്ധവും ആശയംകൊണ്ടു് എത്രയോ യോജിച്ചിരിക്കുന്നു എന്നു നോക്കുക. ചമ്പുവിലെ ഈ പദ്യം സ്വതന്ത്രമെന്നേ തോന്നുകയുള്ളു. അത്രയ്ക്കു് അതിനു മേന്മയുണ്ടു്.

''ബ്രാഹ്മണനിവൻ നിജജാതിക്കു നല്ലതെല്ലാം
കാൺമവൻ നൃപകാര്യം ബ്രാഹ്മണക്കറിയാമോ.

* * *

ഭോജനദാനകാര്യമൊഴിഞ്ഞൊന്നറിയുമോ
പൂജനീയന്മാരാകും വിപ്രന്മാർ നിരൂപിച്ചാൽ''

(അ. 69)

എന്ന ഭാഗവും,

''ഭേദിച്ചു ഭവ്യഗുരുവായ്പറയുന്നതെല്ലാം
ജാതിക്കു നല്ലതു വരുത്തുവതിന്നറിഞ്ഞേൻ
മേതിൽ പ്രതിഗ്രഹവുമഷ്ടിയുമെന്നി മററി-
ഞ്ഞോതിക്കവന്നു തിരിയാ ബത രാജ്യകാര്യം''

(ശ്ലോകം 18)

എന്നതും ആശയംകൊണ്ടു് യോജിക്കുന്നവയെന്നു കാണേണ്ടതാകുന്നു. ചമ്പുവിലെ ആക്ഷേപം ഫലിതഗർഭവും ശക്തിയേറിയതുമായിട്ടുണ്ടു്. 'പ്രതിഗ്രഹവുമഷ്ടിയും' 'ഓതിക്കവനും' കവിയുടെ പരിഹാസരസികത്വത്തിനു ദൃഷ്ടാന്തമായിരിക്കുന്നു.

''വിക്രയക്രയാദികളായ വാണിഭകർമ്മ-
മൊക്കവെ വൈശ്യക്കത്രേ ഞങ്ങൾക്കല്ലറിക നീ.''

(അ. 69)

''ക്രയവിക്രയമിങ്ങയോഗ്യമോർത്താൽ
നയമല്ലേ നൃപനും ദ്വിജസ്വലോഭം.'' (ശ്ലോകം 27)

ഈവിധം പുരാണത്തെ അടിസ്ഥാനമാക്കി ആശയം കല്പിച്ചിരിക്കുന്ന പദ്യങ്ങൾ വേറെയുമുണ്ടു്. ഇതാണു് രാമാർജ്ജുനീയവും ബ്രഹ്മാണ്ഡപുരാണവും തമ്മിൽ സംഭവിച്ചിരിക്കുന്ന ബന്ധത്തിൻെറ സ്വഭാവം.

''പരസ്വാപഹരണമില്ല എന്നൊരു മെച്ചം ഈ കൃതിക്കുണ്ട്.'' (ഭാഷാചമ്പുക്കൾ. പുറം. 298.)''പരോപജീവിത്വമില്ലെന്നൊരു മെച്ചം അതിനുള്ളതു് വിശിഷ്യ വ്യക്തമാകുന്നു.'' (കേരളസാഹിത്യചരിത്രം. രണ്ടും മൂന്നും ഭാഗങ്ങൾ. പുറം 443.) എന്നു മഹാകവി ഉള്ളൂർ പറഞ്ഞിരിക്കുന്നതിനു് അടിസ്ഥാനം കാണുന്നില്ല.

''സുധീർന്ന ചുക്രോധ......''
''നിപാതിതേ ദിവ്യമുനൗ......'' (31, 32)

എന്നു രണ്ടു പദ്യങ്ങൾ ഉദ്ധരിച്ചുകൊണ്ടു് പിന്നീടു് ''എന്നും മററും ഉപജാതിവൃത്തത്തിൽ അനേകം സംസ്കൃതശ്ലോകങ്ങൾ ഇടയ്ക്കിടയ്ക്കു കാണുന്നതു് വല്ല സംസ്കൃതകാവ്യത്തിലുമുള്ളതാണോ എന്നു നിശ്ചയമില്ല.'' (ഭാ. ചമ്പുക്കൾ പുറം 298) എന്നു മഹാകവി പറഞ്ഞിരിക്കുന്നു. 'സുധീർന്ന ചുക്രോധ' ഇത്യാദി പദ്യങ്ങൾ അന്യകാവ്യങ്ങളിൽ കണ്ട ഓർമ്മയില്ല.

## കവിതാസ്വഭാവം

ഗർഗ്ഗനും ചന്ദ്രഗുപ്തനും തമ്മിൽ ചെയ്യുന്ന വാദപ്രതിവാദം, പോക്കളത്തിൽവച്ചുള്ള രാമാർജ്ജുനന്മാരുടെ ഉക്തിപ്രത്യുക്തികൾ, നായകന്റെയും പ്രതിനായകന്റെയും യുദ്ധത്തിനുള്ള പുറപ്പാടു്, യുദ്ധം എന്നിവക ഭാഗങ്ങൾ, ഗ്രന്ഥകർത്താവു് അസാധാരണമായ പ്രതിഭാവിലാസവും കവിതാപാടവവും കൈവന്നിരിക്കുന്ന പണ്ഡിതനെന്നു തെളിയിക്കുന്നവയാകുന്നു. കവിയുടെ ശബ്ദസ്വാധീനബലവും, ഭാഷാസംസ്കൃതപദങ്ങളെ യോജിപ്പിക്കുന്നതിനുള്ള പാടവവും പദങ്ങളിൽ കാണുന്ന പ്രൗഢിയും വിശേഷേണ അഭിനന്ദനീയങ്ങളായ ഗുണങ്ങളാകുന്നു. ചില ഉദാഹരണങ്ങൾകൊണ്ടു് ഈ അഭിപ്രായം വിശദമാക്കാം:

''ക്രോധാദുൽക്ഷുത്യ പാശാന്മുഖരഖരഖുരോ—
ത്തുംഗശൃംഗാഗ്രഘാതൈ—
ര്യോധാൻ വിദ്രാവയന്തീ ഝടിതി പരിവൃതാൻ
ഘോര'ഹുമ്പാ'നിനാദാ

നാസാഗ്രന്യസ്തഹസ്താംഗുലിഷു സകല ലോ–
 കേഷു പശ്യത്സു വിശ്വ–
വ്രാതക്ഷോഭം വളത്തബ്ബലവിപുലവപു–
 ർവ്വ്യോമവീഥീം പ്രപേദേ.'' (ശ്ലോകം 33)

ഈ ശ്ലോകത്തിൽ പശുവായ സുശീലയുടെ എതിപ്പിനെ വണ്ണിച്ചിരിക്കുന്നു. അതിന്റെ പൂവ്വാദ്ധ്വം വിശേഷിച്ച് അതിലെ 'മുഖര...ഘാതവും,' 'ഘോരഹുമ്പാനിനാദ'വും രസകരമായിട്ടുണ്ട്. സ്വഭാവോക്തികൊണ്ട് അത്യന്തം ഹൃദ്യമായ ഒന്നാണ് ഈ പദ്യം.

''സദ്വൃത്തേ സത്യനിഷ്ഠേ സകലനിഗമശാ–
 സ്ത്രപ്രവീണേപി വിപ്രേ
നിസ്തന്ദ്രം കൊല്ലുവാനായുരുമവനിൽ വധേ–
 ച്ഛാ പരം മത്ത്യധമ്മം
ഇത്യേവം പ്രാക്തനോക്തസ്മൃതിവചനമുപാ–
 ശ്രിത്യ യോദ്ധും യതിഷ്യേ
യുദ്ധേ മൃത്യുജ്ജയോ വാ ഭവതി ഭുജഭൂതാ–
 മീശ്വരാധീനമെല്ലാം.'' (ശ്ലോകം 41)

ആതതായിയായാൽ ബ്രാഹ്മണനെയും വധിക്കാം എന്ന് അഭിപ്രായം.

''വാർതേടും ബൃംഹിതൈരുന്മദജയകരിണാം
 വാജിഹേഷാ വിശേഷൈ–
ർയ്യോധാനാം സിംഹനാദൈരപി രഥപടലീ–
 നേമിഘോഷങ്ങൾകൊണ്ടും
വ്രാതൈർവ്വന്ദിസ്തുതീനാമലറിന ബഹുവാ–
 ദ്യപ്രണാദങ്ങൾകൊണ്ടും
മീതേ മീതേ മുഴങ്ങീ ശിവശിവ സകലം
 പത്മജന്മാണ്ഡഭാണ്ഡം.'' (ശ്ലോകം 44)

സൈന്യത്തിന്റെ ശബ്ദംകൊണ്ടു ബ്രഹ്മാണ്ഡം സകലം കുലുങ്ങിമറിഞ്ഞു.

''ആകമ്രോല്ലാസി പൊന്നിൻകുടകളുപരി പ–
 ച്ചത്തഴപ്പന്തി മമ്മാ!
ഭാഗേ കുത്രാപി മുത്തുക്കുടകൾ കൊടികൾ കൊ–
 റ്റക്കുടച്ചാത്തനേകം

നാഗാനാം കണ്ണവൃന്ദങ്ങളൊടിടയുമൊരോ
        താലവൃന്തങ്ങളും പോ-
ന്നാകക്കാണായിതപ്പോളിടയിടെ മണിദ-
        ണ്ഡോജ്ജ്വലം ചാമരൗഘം.

അന്നേരം വ്യോമയാനങ്ങളിലമരജനം
        വന്നു മീതേ നിറഞ്ഞു
മുന്നം മുന്നം വരുന്നോരഭിനവസമരാ-
        ലോകനാനന്ദലോലം
ജന്യേ വീരാൻ വരിച്ചും നിധനമുപഗതാൻ
        വൃന്ദവും മേല്ലുമേലേ
നന്നായ് കോപ്പിട്ടു പുക്കു നഭസി സകൗതുകം
        നാകനാരീജനാനാം.

പൃഥ്വീന്ദ്രൈദ്ദ്യുമ്നാദ്യൈരപി ച പരിവൃതോ
        രാജപുത്രൈരമാത്യൈ-
രുദ്ദാമാനായിരം കൈകളിലനുകലയ-
        ന്നായുധൗഘാനമോഘാൻ
പ്രത്യക്ഷം ദീപ്രരത്നാഭരണ പരികരോ
        ജൈത്രഭേരീമടിപ്പി-
ച്ചുദ്യത്തിഗ്മാംശുധാമാ പടനടുവിലെഴുന്ന-
        ള്ളീടിനാനത്ഭുതാത്മാ.

വില്ലിൻകൂട്ടം കുലച്ചാൻ പവഴിനിര തൊട്ടു
        ത്താൻ കൃപാണാനെറിഞ്ഞാ-
നുല്ലാസം പൂണ്ടു ചിത്രപ്പരിചകളുമിള-
        ക്കീടിനാനെന്നുവേണ്ടാ
കല്യാഭോഗം കരേറിക്കനകമണിരഥേ
        സിംഹനാദാതിഭീമൈ-
രുല്ലോലജ്യാനിനാദൈരഖിലമിടകലു-
        ക്കീടിനാൻ ദിഗ്വിഭാഗം."

(ശ്ലോകം 45, 46, 47, 48)

സന്ദർഭാനുസരണമായ ഓജസ്സും പദപ്രൗഢിയും കവിയുടെ വർണ്ണനാപാടവവും ഈ ഉദ്ധൃതഭാഗങ്ങളിൽ സഹൃദയന്മാർക്ക

കാണാവുന്നതാണ്. കാൎത്തവീൎയ്യന്റെ പടയ്ക്കുള്ള പുറപ്പാടും യുദ്ധവും വായനക്കാൎക്കു കണ്ണിന്നുമുൻപിൽ കാണുന്നതുപോലെ തോന്നും.

ഭാഷാസംസ്കൃതപദങ്ങളുടെ ക്ഷീരനീരന്യായേന സിദ്ധമായിരിക്കുന്ന സമ്മേളനംകൊണ്ടു മണിപ്രവാളത്തിനു കൈവന്നിരിക്കുന്ന ശുദ്ധിമാധുൎയ്യങ്ങളുടെ കാൎയ്യവും ഇവിടെ സ്മരണീയമായിരിക്കുന്നു. പ്രസ്തുത ഗുണംകൊണ്ടു രാമാൎജ്ജുനീയം രാമായണാദിചമ്പുക്കളോട് വളരെ അടുത്തുനില്ക്കുന്നു എന്നു പറയാം. പ്രബന്ധത്തിൽ അടിമുതൽ മുടിവരെ പരിലസിക്കുന്ന ഗുണമാകുന്നു ഈ മണിപ്രവാളമാധുൎയ്യം.

പ്രബന്ധത്തിൽ ചില മുഴുസ്സംസ്കൃതപദ്യങ്ങൾ ഉണ്ടു്. എന്നാൽ സംസ്കൃതം മാത്രംകൊണ്ടു രചിച്ചിരിക്കുന്ന ഗദ്യം ഒന്നെങ്കിലും ഇല്ല. ഇതിലെ ചില ഗദ്യങ്ങൾക്കു മെച്ചം കുറവാണ്. അവ കഷ്ടിച്ചു കാൎയ്യങ്ങൾ പറഞ്ഞു് ഒപ്പിക്കുന്നു.

കൃതിയിലെ പ്രധാന രസം വീരമാണ്. കരുണം, ശാന്തം, ബീഭത്സം എന്നിവക്കു പ്രവേശം ഇല്ലാതില്ല. കൃതിയിൽ ഉച്ചനിലയിൽ എത്തി പ്രകാശിക്കുന്ന വീരത്തിന്റെ മുൻപിൽ ഇതരരസങ്ങൾ പകൽ മിന്നാമിനുങ്ങുകൾപോലെ വിരളപ്രഭങ്ങളായിത്തീരുന്നു. ഹൃദ്യതരങ്ങളായ അലങ്കാരങ്ങളെ അവിടവിടെ നിബന്ധിച്ചിട്ടുണ്ടെങ്കിലും ശ്ലോകങ്ങൾ അധികവും നിരലങ്കാരങ്ങളാണ്. എന്നാൽ ഔജ്ജ്വല്യത്തിനും മാധുൎയ്യത്തിനും യാതൊരു കുറവും ഇല്ലെന്നു കാണാവുന്നതാകുന്നു. ചമ്പുക്കളിലെ ജന്മസിദ്ധമായ ഒരു ദോഷമാണു യതിഭംഗം. അതു് ഇതിലും സുലഭം.

## പഴയ പദങ്ങൾ

ചമ്പുക്കളിൽ ധാരാളമായി കാണുന്നവയും പഴയവയും അൎത്ഥപുഷ്ടിയുള്ളവയും ആയ അനേകം നല്ല മലയാളപദങ്ങൾ രാമാൎജ്ജുനീയത്തിൽ ഉണ്ടു്. മമ്മാ, ഇടനില, തകും, അച്ചോ, മീരെമീതേ, തികതില, ഈശോ, കട്ടമ, വാൽത്തല, ആൺമ, കാണക്കാണെ, അറുകൊല, ഇടകുലുക്കുക, തലമൂടേറുക, ഞെട്ടഞെടെ, എണ്ണേറും, ചൊല്ലുവല്ലേ, വാഴ്കുവല്ലേ എന്നിവ അവ

യിൽ ചില പദങ്ങളാകുന്നു. അത്തരം പദങ്ങളെ സന്ദർഭാനുസരണം ഞാൻ വ്യാഖ്യാനത്തിൽ ചൂണ്ടിക്കാണിച്ചിട്ടുണ്ട്. ചമ്പുക്കൾ സൂക്ഷിച്ചു രക്ഷിക്കുന്നവയും, ഭാഷയ്ക്കു സംഭാവന ചെയ്തിരിക്കുന്നവയുമായ പച്ചമലയാളപദങ്ങൾക്കു കണക്കില്ല. അവ പലതും അർത്ഥപുഷ്ടങ്ങളാകുന്നു. അവ സ്ഥാനം കൊടുത്തു രക്ഷിക്കാതെയിരുന്നുവെങ്കിൽ ആവക പദങ്ങളിൽ ഒട്ടേറെയെണ്ണം നശിച്ചുപോകുന്നവയാണെന്നു ശങ്കകൂടാതെ പറയാം. വേണ്ടിവരുമ്പോൾ അർത്ഥഭംഗിതികഞ്ഞ നല്ല ഭാഷാപദങ്ങളെ പുതിയതായി സൃഷ്ടിക്കുന്ന കാര്യത്തിൽ ചമ്പൂകർത്താക്കന്മാർ കാണിച്ചിരിക്കുന്ന ചങ്കൂറ്റവും സ്വാതന്ത്ര്യവും ഒന്നു വേറെ തന്നെയാണ്. അതിനെ ഭാഷാഭിമാനികൾ അഭിനന്ദിക്കണം. അമൂല്യവും ഭാഷയുടെ സ്ഥിരസമ്പത്ത് എന്ന് അഭിമാനിക്കേണ്ടതും ആയ അത്തരം പദകദംബത്തെ വിസ്മരിക്കുകയോ ഉപേക്ഷിക്കുകയോ ചെയ്തിട്ട് നമ്മൾ ഇന്നു ഭാഷയിൽ പദങ്ങൾ കുറവെന്നു വിലപിക്കുന്നു! കഷ്ടം! ചമ്പൂപ്രബന്ധങ്ങൾ പരിശോധിച്ച് ഏതാദൃശങ്ങളായ പദങ്ങളെ ഗ്രഹിച്ച് അർത്ഥനിർണ്ണയം ചെയ്ത് ഉചിത സ്ഥാനത്തു നിവേശിപ്പിച്ച് ആദരിക്കേണ്ടതു് നിഘണ്ടുകാരന്മാരുടെ മുഖ്യകടമയാകുന്നു എന്നു ഞാൻ വിനയപൂർവ്വം അവരെ അറിയിച്ചുകൊള്ളുന്നു. 'കടിച്ചാൽ പൊട്ടാത്ത കട്ടപട'യുള്ള കുറെ സംസ്കൃതപദങ്ങളല്ലാതെ ചമ്പുക്കളിൽ എന്തിരിക്കുന്നു? എന്നു ചോദിക്കുന്നവരുണ്ട്. ''താൻ ശോച്യശോച്യാനവിദോനുശോചേ'' എന്നല്ലാതെ അവരെ സംബന്ധിച്ച് ഒന്നും പറയുവാനില്ല.

മഹാകവി ഉള്ളൂർ 'ഭാഷാചമ്പുക്കൾ' എന്ന പുസ്തകത്തിലും 'കേരള സാഹിത്യചരിത്ര'ത്തിലും രാമാർജ്ജുനീയത്തെക്കുറിച്ചു നിരൂപണം ചെയ്തിട്ടുണ്ടെന്നു മുൻപു വ്യക്തമാക്കിയല്ലോ. രണ്ടു പുസ്തകങ്ങളിലും ചമ്പുവിനെപ്പറ്റി പറഞ്ഞിരിക്കുന്ന അഭിപ്രായം ഒന്നുതന്നെയാണ്. ''പൂർവ്വകാലത്തിലേ കവിമുഖ്യന്മാരിൽ ആരോ രചിച്ചിട്ടുള്ളതും വിവിധങ്ങളായ കാവ്യഗുണങ്ങളാൽ വിരാജിതവുമാണ് രാമാർജ്ജുനീയം.'' (കേരളസാഹിത്യചരിത്രം 2, 3, ഭാഗങ്ങൾ. പുറം 442.)എന്നു കാണുക. രണ്ടിലും കഥാസംഗ്രഹം കൊടുത്തിരിക്കുന്നതും ഒരുപോലെതന്നെ. 'ഭാഷാചമ്പുക്കളിൽ' പതിമ്മൂന്നു പദ്യങ്ങളും

''തസ്മിൻ കാലേ വിസ്മയനീയ പരാക്രമശക്ത്യാ''എന്നു് ആരംഭിക്കന്ന ഗദ്യവും ഉദ്ധരിച്ച് ചേർത്തിട്ടുണ്ട്. ചരിത്രത്തിൽ ചമ്പുവിൽനിന്ന നാലു പദ്യങ്ങൾ ഉദ്ധരിച്ചു കാണിച്ചിരിക്കുന്നു. രണ്ടു ഗ്രന്ഥങ്ങളിലെയും രാമാർജ്ജുനീയനിരൂപണത്തിന്ന വ്യത്യാസം ഇത്രമാത്രം. പ്രസ്തുത ചമ്പുവിൻെറ മേന്മ വായനക്കാരെ ഗ്രഹിപ്പിക്കുന്നതിന്ന നിരൂപണം സമർത്ഥമാണു്. മുൻപു പറഞ്ഞ മംഗളോദയം ലക്കങ്ങളും തുപ്പൂണിത്തുറ ഈട്ടവസ്തുതാളിയോലഗ്രന്ഥവും ആണു് മഹാകവിയുടെ രാമാർജ്ജുനീയനിരൂപണത്തിനു് ആധാരം. ഭാഗ്യദോഷത്താൽ രണ്ടു ഗ്രന്ഥങ്ങളിലും (ഭാഷാചമ്പുക്കൾ, കേരളസാഹിത്യചരിത്രം 2, 3 ഭാഗങ്ങൾ) ഈ വസ്തുത സൂചിപ്പിക്കുകപോലും ചെയ്തിട്ടില്ല.

## ഭാഷയിൽ ചമ്പുക്കളുടെ സ്ഥാനം

പഴയ ചമ്പൂപ്രബന്ധസമുദായം മലയാളഭാഷയുടെ അതിവിശിഷ്ടമായ ഒരു സമ്പത്താണെന്നും, അതിന്ന സാഹിത്യത്തിൽ ഉന്നതതരമായ ഒരു സ്ഥാനത്തിന് അവകാശമുണ്ടെന്നും സഹൃദയലോകം ഐകകണ്ഠ്യേന സമ്മതിച്ചിരിക്കുന്നു. പൂർവ്വപ്രസ്ഥാനത്തിൽ പുതിയ ചമ്പുക്കൾ ചുരുക്കമായിട്ടെങ്കിലും ഉണ്ടായി കാണുന്നതു് അതിൻെറ ഫലമെന്നു വിചാരിക്കണം. ഋതുക്കളുടെ വർഗ്ഗത്തിൽനിന്ന വസന്തത്തെയും, ഗ്രഹങ്ങളിൽനിന്ന ചന്ദ്രനെയും, സമുദ്രങ്ങളിൽനിന്ന പാൽക്കടലിനെയും ഉദ്യാനങ്ങളിൽനിന്ന നന്ദനത്തെയും, പർവ്വതങ്ങളിൽനിന്ന മഹാമേരുവിനെയും, രത്നങ്ങളിൽനിന്ന കൗസ്തുഭത്തെയും, നദികളിൽനിന്ന ഗംഗയേയും, വൃക്ഷങ്ങളിൽനിന്ന പാരിജാതത്തെയും നീക്കംചെയ്യുന്നതായാൽ സംഭവിക്കുന്ന ദൗർഭാഗ്യം അല്ലെങ്കിൽ ദുരവസ്ഥ, ചമ്പൂപ്രബന്ധശാഖയെ ബഹിഷ്കരിക്കുന്നതുകൊണ്ടു കൈരളിക്കു നേരിടും എന്നതു തീർച്ചയാണു്. കിളിപ്പാട്ടുകൾ, തുള്ളൽപ്പാട്ടുകൾ മുതലായവയെപ്പോലെ, അല്ലെങ്കിൽ തദധികം, മലയാളികളുടെ സംസ്കാരസമ്പത്തിനെ പോഷിപ്പിച്ചു നിലനിർത്തുന്ന കാര്യത്തിൽ ചമ്പുക്കൾ സാഹായ്യം ചെയ്തിട്ടുണ്ടെന്നുള്ളതു് ഒരുകാ

ലത്തും മറക്കാവുന്നതല്ല. തനി മലയാളസംസ്കാരത്തിൻെറ നിമ്മലവും സുന്ദരവും അതുപോലെ- മലിനവും അസുന്ദരവും ആയ എല്ലാ അംശവും ചമ്പുക്കളിൽ എന്നപോലെ അത്ര പൂണ്ണവും സരസവുമായവിധം, മറേറതെങ്കിലും കാവ്യശാഖയിൽ നിഴലിച്ചു കാണുവാൻ കഴിയുമോ എന്ന സംശയമാണ്. ഇപ്രകാരം സത്തമമായ ഒരു സാഹിത്യശാഖയെ രാമാജ്ജുനീയത്തിൻെറ സംഭാവനകൊണ്ടു് അനുഗ്രഹിക്കുവാൻ സാധിച്ചു എന്നതു തല്ക്കത്താവിനു്, അദ്ദേഹം ആരായിരുന്നാലും, അഭിമാനജനകം ആകുന്നു.

## വ്യാഖ്യാനം

രാമാർജ്ജുനീയം ചമ്പു, ഒരു വ്യാഖ്യാനം നിമ്മിച്ചു് അതോടുകൂടി പ്രസിദ്ധപ്പെടുത്തണമെന്നതു്, എനിക്കു് അനേകം സംവത്സരങ്ങൾക്കു മുൻപു് ഉണ്ടായി നിലനില്ക്കുന്ന ഒരാഗ്രഹമാകുന്നു. കൃത്യാന്തരവ്യാകുലതനിമിത്തം ഇതുവരെയും അതു ഫലവത്താകാതെ സ്ഥിതിചെയ്തു. ഇപ്പോൾ മാത്രമെ അതിനു സമയം ലഭിച്ചുള്ളു. ഇതു് എൻെറ ആഗ്രഹംപോലെ നന്നായിട്ടില്ല. എങ്കിലും സംസ്കൃതാനഭിജ്ഞന്മാരായ മലയാളികൾക്കു രാമാജ്ജുനീയത്തിൻെറ രസം അനുഭവിക്കുന്നതിനു് ഈ വ്യാഖ്യാനം ഉപകാരമായിരിക്കും എന്നു ഞാൻ വിശ്വസിക്കുന്നു.

# രാമാജ്ജുനീയം പ്രബന്ധം

മംഗല്യാനാം നിദാനം മനസി കരുതിനേൻ
മത്തമാതംഗവക്ത്രം
തുംഗശ്രീമാതുളുംഗോജ്ജ്വലകരകമലം
മാതുരങ്കേ നിഷണ്ണം
ഭംഗ്യാ തുമ്പിക്കരംകൊണ്ടണിമതിയെ വലി-
ച്ചും കുചാഭോഗശൈലേ
ശൃംഗാഗ്രംകൊണ്ടു പാഞ്ഞും കളികളിൽ മുഹുരാ-
ലിംഗ്യമാനം ഗണേശം 1

രാമാജ്ജുനീയമിച്ചമ്പു
രാമാജ്ജുനകഥോജ്ജ്വലം
ധീമാന്മാക്കു ഹൃദാനന്ദ-
ഭൂമാവേകുന്നതുത്തമം. 1

രസാലങ്കാരശബ്ദാത്ഥ-
പ്രസാദാദി മനോഹരം
അസാധാരണമിക്കാവ്യം
സുസാധുക്കൾക്കൊരുത്സവം. 2

മുൻപു സഞ്ജാതമാം ഭാഷാ-
ചമ്പുക്കളുടെ പങ്ക്തിയെ
കൊമ്പുകുത്തിപ്പതിക്കാവ്യം
സമ്പുഷ്ടഗുണവൈഭവാൽ 3

ജാമദഗ്ന്യന്റെയാശ്ചര്യ്യ-
ധാമമാം കഥ ഭംഗിയായ്

ഈ മഹിഷ്ഠപ്രബന്ധത്തിൽ
കേമൻ ചൊൽവു മഹാകവി

ഉത്തമൻ ജാമദഗ്ന്യൻ തൻ–
വൃത്തമത്യന്തമത്ഭുതം
ഹൃത്തമസ്സേവനം നീക്കി
മുത്തമന്ദം വളർത്തിടും 5

കവി, ജഗതി ബുധന്മാർക്കാകെ മുന്നിന്നിടുന്നോൻ,
കവിതയുടയമാർഗ്ഗം ഗദ്യപദ്യാഭിരാമം;
അവികലസുരവാണീകൈരളീയോഗഹൃദ്യം
സുവിഹിത, മിതഭിജ്ഞശ്ലാഘ്യമാമേതുകൊണ്ടും 6

തച്ചമ്പുവെങ്ങതിപ്രൗഢം
തുച്ഛൻ ഞാനജ്ഞനെങ്ങഹോ!
മെച്ചമെന്നാലുമെൻ വ്യാഖ്യ–
യുച്ചമാം ഗുർവ്വനുഗ്രഹാൽ 7

ശ്ലോകം 1—ചികീർഷിതമായ ഗ്രന്ഥത്തിന്റെ നിർവ്വിഘ്നപരിസമാപ്തിക്കായിക്കൊണ്ടു കവി ശിഷ്ടപരമ്പരാചാരമനുസരിച്ച് ഇഷ്ടദേവതകളെ വന്ദിക്കുന്നു. യഥാക്രമം ഗണപതിയേയും സരസ്വതിയേയും ആണ് ആദ്യത്തെ രണ്ടു പദ്യങ്ങളിൽ വന്ദനം ചെയ്യുന്നതു്.

മംഗല്യാനാം–മംഗലങ്ങൾക്കു്, നിദാനം–ഹേതുഭൂതനായും. ക്ഷേമന്മാർക്കു ക്ഷേമം ജനിപ്പിക്കുന്നവനും. മത്ത...വക്ത്രം–മദിച്ച ആനയുടേതുപോലെയുള്ള മുഖത്തോടു കൂടിയവനും(ഗജമുഖൻ). തുംഗശ്രീ...കമലം–ശോഭാധിക്യത്തോടുകൂടിയ മാതളനാരങ്ങ കൈയിൽ ധരിച്ചിരിക്കുന്നവനും. മാതുഃ അങ്കേ നിഷണ്ണം-അമ്മയായ ശ്രീപാർവ്വതിയുടെ മടിയിൽ ഇരിക്കുന്നവനും. ഭംഗ്യാ...വലിച്ചും–ഭംഗിയായിട്ടു് (കാണുന്നവർക്കു സന്തോഷം തോന്നത്തക്കവിധം) തുമ്പിക്കൈകൊണ്ടു ശിരസ്സിൽ ധരിച്ചിരിക്കുന്നചന്ദ്രനെ വലിച്ചും. ശൃംഗാഗ്രംകൊണ്ടു്–കൊമ്പിന്റെ അററംകൊണ്ടു്. കുചാഭോഗശൈലേ–സ്തനങ്ങളാകുന്ന വിസ്താരമുള്ള ശൈലത്തിൽ (പർവ്വതത്തിൽ). പാഞ്ഞും–തടവിയും, സ്പർശിച്ചും. മുഹുഃ-കൂടെക്കൂടെ. കളികളിൽ ആലിംഗ്യമാനം-കളികളിൽ ആശ്ലേഷിക്കുന്നവനും ആയ. ഗണേശം–ഗണപതിയെ. മനസി–മനസ്സിങ്കൽ. കരുതിനേൻ–ധ്യാനംചെയ്യുന്നു. ശ്ലോകം പൂർവ്വാർദ്ധത്തിൽ ഗണപതിയുടെ സ്വരൂപത്തേയും ഉത്തരാർദ്ധത്തിൽ ലീലയേയും പ്രതിപാദിച്ചിരിക്കുന്നു. ഉത്തരാർദ്ധം രസകരമായ സ്വഭാവോക്തിയായിട്ടുണ്ടു്.

നാളീകോൽഭൃതിജായേ! ജയ ജയ നളിനാ-
ദ്രീന്ദ്രകന്യാസ്വരൂപേ!
ത്രൈലോക്യാനന്ദശീലേ! ജയ ജയ നിതരാം
മുഗ്ദ്ധചന്ദ്രാങ്കമൌലേ!
ചേലേന്തും പാണിപത്മോജ്ജ്വലജപപടികാ
പുസ്തകാഭീഷ്ടരമ്യേ!
മേലേ വാഗീശ്വരീ! നീ ജയജയ! നടമാ-
ടീട്ട ജിഹ്വാഗ്രരംഗേ. 2

---

ശ്ലോകം 2—നാളീകോ...ജായേ!–ബ്രഹ്മാവിന്റെ പത്നിയായ ദേവി! നാളീകോത്ഭൃതി–താമരപ്പൂവിൽനിന്നും ഉത്ഭവിച്ചവൻ, ബ്രഹ്മാവ്. നളിനാ...സ്വരൂപേ!–താമരപ്പൂവിന്റെയും പർവ്വതശ്രേഷ്ഠനായ ഹിമവാന്റെയും പുത്രിമാരുടെ സ്വരൂപത്തോടുകൂടിയവരം. നീതന്നെ ലക്ഷ്മീദേവിയും ശ്രീപാർവ്വതിയും. അവർ നിന്നോടു വേർപെട്ടു നില്ക്കുന്നവരല്ല. ''വാഗ്ഭൃഗൗര്യാദിഭേദൈർവ്വിദുരിഹ മുനയോ യാം'' (വിഷ്ണുപാദാദികേശാന്തവർണ്ണനസ്തോത്രം) എന്നു കാണുക. ജയ ജയ–നീ സർവ്വോല്ക്കർഷേണ വർത്തിച്ചാലും, വിജയം നേടിയാലും. ത്രൈലോ...ശീലേ!–മൂന്നു ലോകങ്ങളേയും ആനന്ദിപ്പിക്കുന്ന ശീലത്തോടുകൂടിയവളേ! മുഗ്ദ്ധ...മൌലേ!–ശിരസ്സിൽ മനോഹരനായ ബാലചന്ദ്രനെ ധരിച്ചിരിക്കുന്നവളേ! നിതരാം ജയജയ–നീ ഏററവും വിജയിച്ചാലും. നിനക്കു് അന്യാദൃശമായ ജയം ഉണ്ടാകട്ടെ. ചേലേന്തും–ഭംഗിയുള്ള. പാണി...രമ്യേ–പാണികളിൽ പത്മം, ജപപടിക, പുസ്തകം, അഭീഷ്ടം എന്നിവ പ്രകാശിച്ചു മനോഹരയും ആയുള്ളവളേ! പടിക–വസ്ത്രം. ജപിക്കുന്നസമയത്തു കൈയിലിരിക്കുന്ന മാല (അല്ലെങ്കിൽ കൈ) മറയ്ക്കുന്ന വസ്ത്രം.

ജയതി തവ രൂപധേയം
ജപപടപുസ്തകവരാഭയാബ്ജകരം

(ആര്യാശതകം. മൂകമഹാകവി.) എന്നു നോക്കുക. പടം, പടി, പടിക എന്നിവയൊക്കെ ഒന്നുതന്നെ. ചേലേന്തും എന്ന പദം പാണിയുടെ വിശേഷണമാണു്. വിശേഷ്യം സമാസത്തിൽ ഉൾപ്പെട്ടുപോയിയെന്നു കാണേണ്ടതാകുന്നു. അങ്ങനെ വരുന്നതു നന്നല്ല. എങ്കിലും ചിലപ്പോൾ മഹാകവികളും ഇപ്രകാരം ചെയ്യാറുണ്ടു്. ഭാഷയിൽ ഇത്തരം പ്രയോഗങ്ങൾ ധാരാളമാണു്. വാഗീശ്വരീ!–സരസ്വതീദേവീ! മേലേമേലേ–മേല്ക്കുമേൽ. നീ ജയജയ–ജയിച്ചാലും ജയിച്ചാലും. ജിഹ്വാഗ്രരംഗേ നടമാടീട്ട–എന്റെ നാവാകുന്ന രംഗത്തിൽ നീ നൃത്തംചെയ്താലും. ജിഹ്വാഗ്രം–നാവിന്റെ അററം.

വ്യാപ്തേ വിദ്വജ്ജനൗഘൈരമിതസുകൃതല-
ഭ്യേ നരേന്ദ്രാദ്രതേസ്മി-
ന്നാസ്ഥാനേ വന്നനേരം പ്രിയസഖ! ഹൃദയം
മേൽക്കുമേലേ കൃതാത്ഥം
രൗദ്രം കൊന്നാഹവേ ഹൈഹയപതിമഖില-
ക്ഷത്രിയക്ഷോഭസിന്ധൗ
വൃത്തിം ചെയ്താ മഹേന്ദ്രേ തപസി നിരതനാം
ഭാഗ്ഗവന്നെന്നപോലേ. 3

---

യഃ സ്ഫാടികാക്ഷഗുണപുസ്തകകുണ്ഡികാഢ്യാം
വ്യാഖ്യാസമുദ്യതകരാം ശരദിന്ദുശുഭ്രാം
പത്മാസനാം ച ഹൃദയേ ഭവതീമുപാസ്തേ
മാതസ്സ വിശ്വകവിതാക്കികചക്രവത്തീ
(ചർച്ചാസ്തവം) എന്നു കാണുക.

ശ്ലോകം 3—സദസ്സിൽ സ്ഥിതിചെയ്യുന്ന ഒരു സ്നേഹിതനോടു പറയുന്ന രീതിയിലാണു് ഭാഷാചമ്പുക്കളിൽ കഥ അവതരിപ്പിക്കുന്നതു്. അതിനെ അനുസരിച്ചു നിമ്മിച്ചിരിക്കുന്നതാണു് പ്രസ്തുത പദ്യം. പ്രിയസഖ- അല്ലയോ പ്രിയ സ്നേഹിത! വിദ്വജ്ജനൗഘൈഃ വ്യാപ്തേ—സാഹിത്യാദി വിവിധകലകളിൽ അറിവേറിയ മഹാന്മാർ കൂട്ടംകൂട്ടമായി വന്നു നിറഞ്ഞിരിക്കുന്നതും. അമിതസുകൃതലഭ്യേ-അളവില്ലാത്ത സുകൃതം ചെയ്തിരിക്കുന്നവർക്കുമാത്രം ലഭിക്കുവാൻ യോഗ്യവും, കിട്ടാവുന്നതും. നരേന്ദ്രാദ്രതേ അസ്മിൻ ആസ്ഥാനേ—രാജശ്രേഷ്ഠന്മാർകൂടി ആദരിക്കുന്നതായ ഈ ആസ്ഥാനത്തിങ്കൽ. മഹാരാജാക്കന്മാർകൂടി വന്നു ബഹുമാനിക്കുന്നതും. (സ്ഥിതിചെയ്യുന്നതു്.) സദസ്സിൽ. 'സ്വാസ്ഥാനേ' എന്നു പാഠാന്തരം. (ഭാ. ച. പുറം 85) പാഠങ്ങളിൽ 'ആസ്ഥാനേ'തന്നെ നന്നു്. അതുതന്നെ ഗ്രന്ഥപാഠവും. വന്നനേരം...കൃതാത്ഥം—വന്നസമയം എന്റെ ഹൃദയത്തിനു മേന്മേൽ കൃതാത്ഥതയുണ്ടായി. ഉത്തരാദ്ധത്തിൽ ഉപമ പ്രയോഗിച്ചു കഥാവസ്തു പരശുരാമചരിതം എന്നു ദ്യോതിപ്പിക്കുന്നു. ഇങ്ങനെ ചെയ്യുന്നതു ഭാഷാചമ്പുക്കളുടെ സമ്പ്രദായമാകുന്നു. ആഹവേ രൗദ്രം ഹൈഹയപതിം കൊന്നു—യുദ്ധത്തിൽ രൗദ്രശീലനായ കാത്തവീര്യാജ്ജുനനെ കൊന്നു. രൗദ്രൻ—രൗദ്രസ്വഭാവമുള്ളവൻ, ദുഷ്ടൻ. അഖില...ചെയ്തു—ക്ഷത്രിയന്മാരെയെല്ലാം ക്ഷോഭിപ്പിച്ചു നശിപ്പിക്കുക എന്ന പ്രവൃത്തി മുഴമിച്ചു. ക്ഷോഭസിന്ധു—ക്ഷോഭമാകുന്ന സിന്ധു (കടൽ) പ്രകൃതത്തിൽ 'സിന്ധു'പദം വലിയ ആവശ്യമുള്ള ഒന്നല്ല. ക്ഷത്രവധം പൂണ്ണമായി നിവ്വഹിച്ചു. ആ മഹേന്ദ്രേ—പ്രസിദ്ധമായ മഹേന്ദ്രപ

പൊൽതാർമാതിൻ മുലക്കുന്നുകൾ മുറുകെ മഹോ-
രഃസ്ഥലേ ചേർത്തു ഭംഗ്യാ
വക്ത്രം പാർത്തും മുകന്നും വികസിതഹൃദയോ
യോഗനിദ്രോത്സവാന്തേ
അത്യാനന്ദേന മേവീ ഭൃഗുസനകസന-
ന്ദാദിഭിഃ സ്തൂയമാനോ
ദുഗ്ദ്ധാംഭോരാശിമദ്ധ്യേ ഫണിപതിശയനേ
ഭാർഗ്ഗവീഭാഗ്യഭൂമാ. 4

---

വ്വതത്തിൽചെന്നു. തപസി-തപസ്സിൽ. തപസ്സുചെയ്യുന്ന കാര്യത്തിൽ നിര...പോലെ-താല്പര്യത്തോടു കൂടിയവനായ പരശുരാമനു് എന്ന പോലെ. ക്ഷത്രവധം പൂർത്തിയാക്കി മഹേന്ദ്രപവ്വതത്തിൽ ചെന്നു ത പസ്സിനു് ഒരുമ്പെട്ടപ്പോഠം പരശുരാമനു വലിയ കൃതാൎത്ഥതയുണ്ടാ യി. അതുപോലെയുള്ള മനഃസ്ഥിതിയാണു് ഈ മഹാസദസ്സിൽ വ ന്നപ്പോഠം എനിക്കുണ്ടായതു്. പ്രബന്ധത്തിലെ ഇതിവൃത്തം കാൎത്ത വീര്യാജ്ജുനന്റെയും ക്ഷത്രിയരാജാക്കന്മാരുടെയും വധവും പരശുരാ മന്റെ മഹേന്ദ്രപവ്വതപ്രാപ്തിയും തപസ്സും ആകുന്നു എന്നു് ഉപമകൊ ണ്ടു സൂചിപ്പിച്ചിരിക്കുന്നു.

ശ്ലോകം 4—ഈ പദ്യത്തിൽ വൈകുണ്ഠത്തിലുള്ള മഹാവിഷ്ണുവി ന്റെ സ്ഥിതിവിശേഷത്തെ പ്രതിപാദിക്കുന്നു. ഭാർഗ്ഗവീഭാഗ്യഭൂമാ- ലക്ഷ്മീഭഗവതിയുടെ ഭാഗ്യത്തിനു ഭൂമാവായിരിക്കുന്നവൻ, മഹാവി ഷ്ണു. ഭാർഗ്ഗവീ-ഭൃഗുപുത്രിയായി അവതരിച്ചവഠം, ലക്ഷ്മീ. ''ഭാർഗ്ഗവീ ലോകജനനീ'' (അമരം). ഭൂമാവു്-പരമമായ ആധിക്യം. ദുഗ്ദ്ധാം... മദ്ധ്യേ-പാല്ക്കടലിന്റെ നടുവിൽ. മഹോരഃസ്ഥലേ-വിപുലമായ മാറിടത്തിൽ. വികസിതഹൃദയഃ-വിടൎന്ന ഹൃദയത്തോടുകൂടിയവനാ യി. മനസ്സിൽ പ്രസാദത്തോടുകൂടിയവനായി. യോഗ...ത്സവാന്തേ- യോഗനിദ്രയാകുന്ന ഉത്സവത്തിന്റെ അവസാനത്തിൽ. ഉത്സവപദം ആനന്ദാധിക്യദ്യോതകം. യോഗനിദ്ര-ഉള്ളിൽ ജ്ഞാനത്തോടുകൂടിയ നിദ്ര. അകത്തു ബോധവും പുറമെ നിദ്രയുടെ സ്വഭാവവും ഉള്ളതു്. ഭൃഗു...സ്തൂയമാനഃ-ഭൃഗു, സനകൻ, സനന്ദൻ മുതലായ മുനികഠം അടു ത്തുനിന്നു സ്തോത്രംചെയ്യുന്നവനായി അത്യാനന്ദേന-അധികമായ സന്തോഷത്തോടുകൂടി. ഫണിപതിശയനേ-അനന്തനാകുന്ന ശയന ത്തിങ്കൽ. മേവീ-പാർത്തു. പൊൽത്താർ...ഹൃദയഃ-രസം ശൃംഗാരം, ഭൃഗു...സ്തൂയമാനഃ-രസം ഭക്തി.

ആസ്ഥാം പൂണ്ടദ്ദശായാമഖിലസുരഗണൈ-
രന്വിതോ ഭൂതധാത്ര്യാ
സാർദ്ധം പോയ്ച്ചെന്നു സാക്ഷാൽ കമലവസതി സം-
സ്തുത്യ ലക്ഷ്മീസഹായം
പേർത്തും ദത്തർഷിദത്താത്ഭുതവരമിയലും
കാർത്തവീര്യാർജ്ജുനൻ തൻ-
ജൈത്രപ്രാബല്യവും പാർത്ഥിവകൃതധരണീ-
ഭാരവാർത്തും ന്യഗാദീൽ. 5

---

ശ്ലോകം 5—ബ്രഹ്മാവും ഭൂമിദേവിയും ദേവന്മാരും കൂടിച്ചെന്നു കാർത്തവീര്യാർജ്ജുനൻനിമിത്തം ലോകത്തിനു നേരിട്ടിരിക്കുന്ന സങ്കടത്തെയും ഭൂഭാരത്തെയും മഹാവിഷ്ണുവിനെ അറിയിക്കുന്നു. അദ്ദശായാം—അക്കാലത്തു് ഒരിക്കൽ. ആസ്ഥാം പൂണ്ടു—താല്പര്യത്തോടുകൂടി അഖിലസുരഗണൈഃ അന്വിതഃ—എല്ലാ ദേവന്മാരുടെയും കൂട്ടങ്ങളോടു ചേർന്നു. ദേവന്മാർ എല്ലാവരോടും ഒത്തു്. അന്വിതൻ—കൂടിയവൻ. ഭൂതധാത്ര്യാ സാർദ്ധം—ഭൂമിദേവിയോടു് ഒരുമിച്ചും. സാക്ഷാൽ കമലവസതി—സാക്ഷാൽ ബ്രഹ്മാവു് സാക്ഷാൽ—പ്രത്യക്ഷമായി കാണത്തക്കവിധം. പോയ്ചെന്നു—വൈകുണ്ഠത്തിൽ ചെന്നു. ലക്ഷ്മീസഹായം—ലക്ഷ്മീസഹായനായിരിക്കുന്ന ഭഗവാനെ. സഹായം—സഹായം ചെയ്യുന്നവൻ, ഭർത്താവു്. സംസ്തുത്യ—സ്തുതിച്ചിട്ടു്. വഴിപോലെ സ്തുതിച്ചു സന്തോഷിപ്പിച്ചു. ദത്തർഷി...തൻ—ദത്താത്രേയമുനി കൊടുത്ത ആശ്ചര്യകരങ്ങളായ വരങ്ങളോടുകൂടിയവനായ കാർത്തവീര്യാർജ്ജുനന്റെ. പേർത്തും—അധികമായ. പെരുത്തും എന്ന പദത്തിന്റെ രൂപഭേദം. ജൈത്രപ്രാബല്യവും—ലോകവിജയംകൊണ്ടുണ്ടായ ശക്ത്യുൽകർഷത്തെയും. പാർത്ഥിവ...വാർത്തും—രാജാക്കന്മാർ വർദ്ധിച്ചതുനിമിത്തമുണ്ടായിരിക്കുന്ന ഭൂഭാരത്തെയുംപററി. ന്യഗാദീൽ—നിഗദിച്ചു, പറഞ്ഞു.

ഭൃഗു മഹർഷിമാരിൽ ഏറ്റവും ശ്രേഷ്ഠൻ. ''മഹർഷീണാം ഭൃഗുരഹം'' എന്ന ഭഗവദ്ഗീത നോക്കുക. സനകൻ, സനന്ദൻ എന്നിവരും വിശിഷ്ടന്മാരായ ജ്ഞാനികളും ഭക്തന്മാരുമാണു്. 'ആദി' ശബ്ദംകൊണ്ടു നാരദാദികളെ ഗ്രഹിക്കണം. ''പരമസുഖരസാസ്വാദരോമാഞ്ചിതാംഗൈരാവീതം നാരദാദ്യൈഃ'' എന്നു (ദശ–100. നാരായണീയം) ശ്ലോകം ചതുർത്ഥപാദത്തിനു് അടിസ്ഥാനമായ കഥ മഹാഭാഗവതത്തിൽ (സ്ക. 9. അ. 15.) വിവരിക്കുന്നുണ്ടു്.

''*ഹേഹയഭൂപക്കഖിലവുമീശനായ്

* ശ്രീമഹാഭാഗവതം-കേരളഭാഷാഗാനം (മുഴങ്ങോട്ടുവിള കൃഷ്ണപിള്ള.)

**അപ്പോളല്പസ്മിതം ചെയ്തമരപരിവൃഢോ-**
**വാചമൂചേ:—"ധരിച്ചേ-**
**നെപ്പേരും ഞാനിദാനീം ഭൃഗുകുലപെരുമാ-**
**ളാമൃചീകസ്യസൂനോഃ**
**കെല്പേറും ബ്രാഹ്മലക്ഷ്മീം തടവിന ജമദ-**
**ഗ്നേർമ്മുനീന്ദ്രസ്യ പത്ന്യാ-**
**മുൽഭൃതോ രേണുകായാം ക്ഷിതിഭരമചിരാൽ**
**സംഹരിഷ്യേ സമൂലം."** 6

---

ബാഹുജശ്രേഷ്ഠനാം കാർത്തവീര്യാജ്ജുനൻ
ശുശ്രൂഷണാദിയാൽ നാരായണനുടെ-
യംശാവതാരമാം ദത്തനെസ്സേവിച്ച
ആയിരം കൈയുമരികാംക്കടുകവാ-
നായിടാതുള്ള പരാക്രമവും പരം
അവ്യാഹതേന്ദ്രിയവ്യാപാരപൂരവു-
മവ്യയൗജഃശ്രീബലങ്ങളും വീര്യവും
കീർത്തിതേജസ്സുമാ യോഗേശ്വരത്വവും
ബുദ്ധിയൈശ്വര്യമണിമാദിസിദ്ധിയും
എല്ലാം ലഭിച്ചു തടവററനിലനു-
തുല്യം ചരിച്ചിതു ലോകം മുഴുവനും.''

**ദത്തൻ**, ദത്താത്രേയമുനി. കാർത്തവീര്യാജ്ജുനന്റെ ഈ യോഗാദി പ്രഭാവത്തെക്കുറിച്ചു കാളിദാസമഹാകവി രഘുവംശത്തിൽ ഇപ്രകാരം വർണ്ണിച്ചിരിക്കുന്നു:

''സങ്ഗ്രാമനിർവ്വിഷ്ടസഹസ്രബാഹു-
രഷ്ടാദശദ്വീപനിഖാതയൂപഃ
അനന്യസാധാരണരാജശബ്ദോ
ബഭൂവ യോഗീ കില കാർത്തവീര്യഃ.''

**യോഗപ്രഭാവം**, ബാഹുപരാക്രമം, ദാനധർമ്മാദിനിഷ്ഠ, പ്രജാഭരണവൈഭവം എന്നിവകൊണ്ടു നിസ്തുല്യനായ ഒരു രാജാവാണു് കാർത്തവീര്യാജ്ജുനൻ.

**ശ്ലോകം 6**—ബ്രഹ്മാവിന്റെ വാക്കു കേട്ടു ഭഗവാൻ സമാധാനം പറയുന്നു. **അമരപരിവൃഢഃ**-ദേവന്മാരുടെ നാഥനായ മഹാവിഷ്ണു. 'പ്രഭുഃ പരിവൃഢോധിപഃ' (അമരം). **അപ്പോൾ...ചെയ്തു**-ബ്രഹ്മാവിന്റെ വാക്കു കേട്ടപ്പോൾ മന്ദസ്മിതംചെയ്തു. **അല്പസ്മിതം**-അല്പമായ സ്മിതം, ലഘുവായ ചിരി. **വാചം ഊചേ**-വാക്കിനെ വചിച്ചു, പറഞ്ഞു. **ഞാൻ ഇദാനീം എപ്പേരും ധരിച്ചേൻ**-ഞാൻ ഇപ്പോൾ എല്ലാം

ഏവംപറഞ്ഞു വിബുധൈസ്സഹ പത്മയോനിം
ദേവൻ വിസൃജ്യ ഭഗവാൻ ജഗദേകനേതാ
ഭാവംതെളിഞ്ഞു ജമദഗ്നിതനൂജനായ്പ്പോ—
ന്നാവിർബ്ബഭൂവ കലയാ ഭുവി രേണുകായാം. 7

ഗദ്യം 1. തദനു മുനീന്ദ്രകുമാരനമഗ്രേ രാമമയം തിരു നാമം കൈക്കൊണ്ടാഢ്യന്മാരാം ജ്യേഷ്ഠന്മാരൊട്ടു നാൽവരൊട്ടും ചേന്നാശ്രമസീമനി വളരുംകാലം കാരണകുപിത സ്വപിതൃനിയോഗാൽ വിരവൊട്ടു ചെയ്യൊരു ജനനീവ

---

അറിഞ്ഞു. എപ്പേരും—മുഴുവൻ. ഭൃഗു...സൂനോഃ—ഭൃഗുവംശത്തിൽ ശ്രേഷ്ഠനായ ഋചീകൻെറ പുത്രനും മുനീന്ദ്രസ്യ—മുനികളിൽ മുഖ്യനും. കെല്പേറും...ജമദഗ്നേഃ—സാമത്ഥ്യം ഏറിയ ബ്രഹ്മലക്ഷ്മിയോടു കൂടിയവനും ആയ ജമദഗ്നിയുടെ. ബ്രഹ്മലക്ഷ്മി-ബ്രഹ്മമാകുന്ന ലക്ഷ്മി. ബ്രഹ്മം—ബ്രഹ്മപ്രഭാവം. ലക്ഷ്മീ—സമ്പത്തു്. പത്ന്യാം രേണുകായാം—ധമ്മപത്നിയായ രേണുകയിൽ. ഉത്ഭൃതഃ—ജനിച്ചിട്ടു്. സമൂലം—വേരോടുകൂടി, മുഴുവനും. ക്ഷിതിഭരം—ഭൂമിയുടെ ഭാരത്തെ. ഖലന്മാരെ വഹിക്കുന്നതിനുള്ള ബുദ്ധിമുട്ടു്. അചിരാൽ—താമസിക്കാതെ. സംഹരിഷ്യേ—സംഹരിക്കുന്നുണ്ടു്, നശിപ്പിക്കാം.

''തത്ര കുശാംബുജൻ ഗാധി, തൽപുത്രിയാം
സത്യവതിയേ ഋചീകനിരന്നിതു.''

(ഭാഗ—ഗാനം...സ്ക. 9. അ. 15.) ഇത്യാദി ഭാഗം നോക്കുക. രേണുവിൻെറ പുത്രി രേണുക.

ശ്ലോകം 7—ജഗദേകനേതാ—ലോകങ്ങൾക്കെല്ലാം ഏകനാഥനും. ഭഗവാൻ—സവ്വൈശ്വര്യപരിപൂണ്ണനും ആയ. ദേവൻ—മഹാവിഷ്ണു. ഏവംപറഞ്ഞു—ഇപ്രകാരം അരുളിച്ചെയ്തു. വിബുധൈഃ സഹ—ദേവന്മാരോടുകൂടി. പദ്മയോനിം—ബ്രഹ്മാവിനെ. വിസൃജ്യ—(അവ്യയം)പറഞ്ഞയച്ചിട്ടു്. ഭാവംതെളിഞ്ഞു—മനസ്സിൽ പ്രസാദത്തോടുകൂടി. ഭുവി—ഭൂമിയിൽ. രേണുകായാം—രേണുകയിൽ. കലയാ—അംശംകൊണ്ടു്. ജമദഗ്നി...പോന്നു—ജമദഗ്നിമുനിയുടെ പുത്രനായി വന്നു്. ആവിർബ്ബഭൂവ—ആവിർഭവിച്ചു, അവതരിച്ചു.

ഗദ്യം 1—പരശുരാമൻെറ വിദ്യാഭ്യാസം, തപസ്സു്, തീത്ഥയാത്ര, വരലാഭം മുതലായ കഥകളെ ഈ ഗദ്യത്തിൽ പ്രതിപാദിക്കുന്നു. തദനു—അതിനുശേഷം. മുനീന്ദ്രകുമാരൻ—ജമദഗ്നിയുടെ ബാലൻ ആയ. അയം—ഇവൻ. രാമം തിരുനാമം—രാമൻ എന്ന തിരുനാമത്തെ, പേരിനെ. കൈക്കൊണ്ടു—സ്വീകരിച്ചു. രാമമയം ഒരുപദവുമാകാം.

ധാവും പ്രീതികലന്ന്ഴമേതദ്വരതോ മാതുജ്ജീവനസമ്പാദനവും പാവനസുരഭില സുരഭിസമാഹൃത നവനവവിഭവപ്രകടിതസുഖവും പൂണ്ടു വസിക്കുന്നാളിലൊരുനാൾ പ്രപിതാമഹനാം ഭൃഗുമുനിയെക്കണ്ടസ്യ നിയോഗാൽ തുഹിനമഹീധരമൂദ്ധനി ഗത്വാ സകലാധീശ്വരമാശ്രിതവത്സലമാശ്ചയ്യാംബുധിമഗജാകാന്തം പുരിചിടതൊട്ടുപ്പദതളിരോളം ധ്യായൻ മനസാ കൊടിയതപസ്സു തുടന്നദശായാം കൈരാതാകൃതിപൂണ്ടു ജഗൽപ്രഭു നിഷ്ഠുരവാക്യൈരൊട്ടു പഴിച്ചുപറഞ്ഞളവേ തൻ ഭക്തിപ്രാചുരി കണ്ടതെ

---

ജ്യേഷ്ഠ...നാൽവരോട്ടം–നാലു ജ്യേഷ്ഠന്മാരോടും, ആശ്രമസീമനി–ആശ്രമത്തിനകത്തു്. വളരുംകാലം-വളന്നുവരുന്നകാലത്തു്. കാരണ... നിയോഗാൽ–കാരണംകൊണ്ടു കോപിച്ചു പിതാവു പറഞ്ഞതനുസരിച്ചു. ജനനീവധം–അമ്മയായ രേണുകയുടെ വധം. പ്രീതി...സമ്പാദനവും–സന്തോഷത്തോടുകൂടി പിതാവു കൊടുത്ത വരംകൊണ്ടു് അമ്മയുടെ ജീവനം സമ്പാദിച്ചതു്. താൻ പറഞ്ഞതനുസരിച്ചു് അമ്മയെ കൊന്ന പരശുരാമനോടു് മുനിക്കു സന്തോഷം ഉണ്ടായി. 'എന്തു വരം വേണം,' എന്നു ചോദിച്ചു. 'അമ്മയെ ജീവിപ്പിക്കണം,' എന്നു പറഞ്ഞു. മഹഷി അങ്ങനെ ചെയ്തു. ഇവിടെ ഈ കഥ സൂചിപ്പിച്ചിരിക്കുന്നു. വരതഃ–(അവ്യയം)വരം നിമിത്തം. മാതുഃ–അമ്മയുടെ. പാവന...പൂണ്ടു–പരിശുദ്ധയും സുരഭിലയും ആയ. സുരഭി (കാമധേനു) ഉണ്ടാക്കിത്തരുന്ന പുതിയ പുതിയ വിഭവങ്ങൾകൊണ്ടു സുഖം അനുഭവിച്ചും. പ്രപിതാമഹൻ–മുത്തച്ഛന്റെ പിതാവു്.

''പിതാമഹഃ പിതൃപിതാ
തല്പിതാ പ്രപിതാമഹഃ''

എന്നു് അമരം. അസ്യ നിയോഗാൽ–ഭൃഗു പറഞ്ഞതനുസരിച്ചു്. തുഹിന...ഗത്വാ–ഹിമവൽപവ്വതത്തിന്റെ മുകളിൽച്ചെന്നിട്ടു്. സകലാധീശ്വര...മനസാ–ചരാചരങ്ങൾക്കെല്ലാം ഈശ്വരനും ഭക്തന്മാരോടു വാത്സല്യത്തോടുകൂടിയവനും ആശ്ചര്യങ്ങൾക്കു നിധി (ഇരിപ്പിടം) ആയിരിക്കുന്നവനും പാവ്വതീവല്ലഭനും ആയിരിക്കുന്ന പരമേശ്വരനെ മുടിതൊട്ടു് അടിവരെ (ശരീരം മുഴുവനും) മനസ്സുകൊണ്ടു ധ്യാനംചെയ്തു. ചിട–ജട. ധ്യാനംചെയ്യുക, ധാരമുറിയാതെ വിചാരിക്കുക. കൊടിയ...ദശായാം–ഭയങ്കരമായ തപസ്സു് ഇടവിടാതെ ചെയ്ത കാലത്തു്. കൈരാതാകൃതി–കിരാതന്റെ വേഷം. വേടന്റെ രൂപം. ജഗൽപ്രഭു–ലോകങ്ങൾക്കു് ഈശ്വരനായ ശിവൻ. നിഷ്ഠുരവാക്യൈഃ–കഠിനവാക്കുകളെക്കൊണ്ടു്, പരുഷവാക്കുകൾ പറഞ്ഞു്.

ളിഞ്ഞു നിയോഗിച്ചീടിന നിർമ്മലതീർത്ഥക്ഷേത്രനിഷേവാചരിതംകൊണ്ടദ്ദുരിതംപോക്കിപ്പൃഥിവീചക്രപ്രാദക്ഷിണ്യം ചെയ്തതിപുണ്യം പണ്ടേപ്പോലെ ഹിമവന്മൂർദ്ധ്നി തപസ്യന്തം മുനിസത്തമമേനം ദൃപ്തമഹാസുരയുദ്ധേ തോററു ഭയപ്പെട്ടോടിന ശക്രാദ്യമരപ്രാർത്ഥനകേട്ടു ദയാർദ്രതപൂണ്ടു മഹേശ്വരനാശു മഹോദരനെക്കണ്ടരികിൽ വരുത്തി തേജോമയമാം പരശും ദത്വാ പരശുരക്ഷയമനുഗ്രഹിണ്ണന്നഥ പരശുപപദം രാമാഖ്യാനം നൽകി വിശേഷാലവരൊട്ടുകൂട തചരിതമയച്ചളവമരാവത്യാം ചെന്നു സമസ്താനസുരപ്രൗഢാൻ വെണ്മഴുകൊണ്ടേ തല

പഴിച്ചു–കററപ്പെടുത്തി, തെററുകാരനാക്കി. ഭക്തിപ്രാചുരി–ഭക്തിയുടെ പ്രചുരത്വം, അധികമായ ഭക്തി. നിർമ്മല...ചരിതം–വിശിഷ്ടങ്ങളായ തീർത്ഥങ്ങളിലും ക്ഷേത്രങ്ങളിലും ചെന്നു ഭജനംനടത്തിക്കൊണ്ടു്. അതുകൊണ്ടു ദുരിതം...പോക്കി–പാപം നശിപ്പിച്ചു. പൃഥിവീചക്ര...ചെയ്തു–ഭൂപ്രദക്ഷിണം ചെയ്തു, ഭൂമിചുററിസഞ്ചരിച്ചു. 'ഗതിഃ പ്രാദക്ഷിണ്യക്രമണമശനാദ്യാഹുതിവിധിഃ' എന്നു നോക്കുക. പൃഥിവീ–ഭൂമി. തപസ്യന്തം–തപസ്സുചെയ്യുന്നവനായ. ഏനം മുനിസത്തമം–ഈ മുനിശ്രേഷ്ഠനെ. ദൃപ്ത...യുദ്ധേ തോററു–അഹങ്കാരംനിറഞ്ഞ അസുരന്മാരുമായി യുദ്ധത്തിൽ ഏർപ്പെട്ടു തോററു. ശക്രാദ്യമരപ്രാർത്ഥന–ഇന്ദ്രൻ മുതലായ ദേവന്മാരുടെ പ്രാർത്ഥന (അപേക്ഷ). ദയാർദ്രത–ദയകൊണ്ടുള്ള മനസ്സിൻെറ ആർദ്രത (അലിവു്). മഹേശ്വരൻ–പരമശിവൻ, മഹാനായ ഈശ്വരൻ. മഹോദരൻ–ശിവൻെറ കിങ്കരൻ. ഒരു സേവകൻ, ഭൂതം. തേജോമയം–തേജസ്സ്വരൂപം. ആകൃതിയിൽ അധികമായ തേജസ്സുള്ളതു്. പരശും ദത്വാ–മഴു കൊടുത്തിട്ടു്. അഥ പരശുരക്ഷയം അനുഗ്രഹിണ്ണൻ–അനന്തരം അന്യന്മാരായ ശത്രുക്കളുടെ നാശത്തെ അനുഗ്രഹിച്ചിട്ടു്. 'ഇതുകൊണ്ടു നിനക്കു ശത്രുക്കളെ വധിക്കുവാൻ ഇടയാകട്ടെ' എന്നു് അനുഗ്രഹിച്ചു. 'പരശും,' 'പരശുര' എന്ന ഭാഗത്തിലെ ശബ്ദഭംഗിയിൽ സഹൃദയന്മാരുടെ ശ്രദ്ധ പതിയേണ്ടതാണു്. പരശുപപദം രാമാഖ്യാനം–'പരശു' എന്ന ഉപപദത്തോടുകൂടിയ രാമൻ എന്ന പേർ, പരശുരാമൻ എന്ന പേർ. അതുവരെ രാമൻ എന്നായിരുന്നു നാമം. പരശു ലഭിച്ചതിനുശേഷം പരശുരാമൻ എന്ന പേർ വന്നു.

''ഘോരമാമെൻെറ പരശു ധരിക്കയാൽ
വീര! പരശുരാമാഖ്യനാകും ഭവാൻ.''

ക്കൊല്ലൊക്കെക്കൊന്നു മുടിച്ചു മഹേന്ദ്രസമാഹിത സൽക്രിയകൈക്കൊണ്ടാശ്രമസീമനി ചെന്നു ഗിരീശം വ്യാധശരീരം പുരതഃ കൃത്വാ പുനരപി ഘോരേ തപസി തുടങ്ങുളവനുകമ്പാർദ്രത മുല്ലാടാമ്മാറെഴുന്നള്ളീടിന പുരരിപുഭഗവാൻ വിശേഷാത്തീർണ്ണം വിവിധവരൗഘവുമസ്ത്രഗ്രാമവുമണിതേരും മണിവില്ലും വിശിഖവുമക്ഷയസായകശരധിയുഗത്തെയുമായുധതതിഭിരഭേദ്യം വർമ്മവുമൻപൊടു ദത്വാ തുഷ്ടകൈക്കൊണ്ടു സുഖേന തല്ലോടിപ്പാരിരേഴിലുമുത്തീർണ്ണതയാ വാഴ്ക ഭവാനെന്നത്യാശ്ചര്യമനുഗ്രഹമേകി മറഞ്ഞൊരുനേരം ജയസാധനമുടനൊക്കെയുമിങ്ങു നിനയ്ക്കുമ്പോൾ മമ മുമ്പിലയച്ചീടെന്നു പറഞ്ഞു മഹോദരഹസ്തേ നിക്ഷിപ്യാസൗ ഗുരുജനദർശനകൗതുകശാലീ ജനകതപോ

---

(വിഷ്ണുഗീത) എന്നു കാണുക. അമരാവത്യാം–അമരാവതിയിൽ, ദേവന്മാരുടെ നഗരത്തിൽ, സ്വർഗ്ഗത്തിൽ. സമസ്താ...പ്രൗഢാൻ–എല്ലാ അസുരവീരന്മാരെയും. ഗിരിശം–ശിവനെ. 'ഗിരീശോ ഗിരിശോ മൃഡഃ' എന്ന് അമരം. വ്യാധശരീരം–കിരാതന്റെ രൂപത്തോടു കൂടിയവൻ. പുരതഃ കൃത്വാ–സമീപത്താക്കി ചെയ്തിട്ട്. പുനഃ അപി ഘോരേ തപസി–വീണ്ടും കഠിനമായ തപസ്സിങ്കൽ, തപസ്സു ചെയ്യുന്നതിൽ. പുരരിപുഭഗവാൻ–ത്രിപുരന്മാരുടെ ശത്രുവായ ശിവൻ. വിശേഷാത്തീർണ്ണം–വിശേഷാൽക്കൃഷ്ടം, ഏററവും മഹത്തായ. വിവിധവരൗഘം–ബഹുപ്രകാരങ്ങളായ വരങ്ങളുടെ കൂട്ടം. അനേകം വരങ്ങൾ. അസ്ത്രഗ്രാമം–അസ്ത്രസമൂഹം. അക്ഷയ...യുഗത്തേയും–അമ്പുകൾ അവസാനിക്കാത്ത രണ്ട് ആവനാഴികളും. ആയുധതതിഭിഃ അഭേദ്യം വർമ്മവും–ശത്രുക്കളുടെ ആയുധങ്ങൾ കൂട്ടം കൂട്ടമായി ഏററാലും മുറിപററാത്ത ചട്ടയും (ഉടുപ്പും). ഉത്തീർണ്ണത–ഉൽകൃഷ്ടത, ശ്ലാഘ്യത, മാഹാത്മ്യം. ജയസാധന...നിക്ഷിപ്യ–'ഞാൻ വിചാരിക്കുന്ന സമയം ഇവയെല്ലാം എന്റെ അടുക്കലേക്ക് അയയ്ക്ക'ണമെന്നു പറഞ്ഞ് ആയുധം മുതലായവയെ മഹോദരന്റെ കൈയിൽക്കൊടുത്ത്, ഏല്പിച്ച്. വിഷ്ണുഗീതയിൽ സിംഹോദരൻ എന്നു കാണുന്നു:

''ഒക്കവേ മേടിച്ചു സിംഹോദരൻ തന്റെ
കൈയിൽ കൊടുത്താൻ പരശുരാമൻ മുദാ.''

എന്നു നോക്കുക. നിക്ഷിപ്യ–നിക്ഷേപിച്ചിട്ട്, സൂക്ഷിക്കുന്നതിനു കൊടുത്ത്. അസൗ–ഇവൻ, പരശുരാമൻ. ഗുരു...ശാലീ–പിതാവു മുതലായ ഗുരുജനങ്ങളെ കാണുന്നതിനു സന്തോഷത്തോടുകൂടി. ജനക...

വനയാത്രാമദ്ധ്യേ കരുണക്രന്ദം വിപ്രകുമാരം തിന്മാനാ
യ്യോടിച്ചീടും വ്യാഘ്രം കൊന്നൊരു ഗന്ധൎവ്വത്വം നൽ
കിവിശേഷാലകൃതവ്രണനെന്നാഖ്യാനം തകുമവനൊടു
കൂടിപ്പിതൃപാദങ്ങളിൽ വീണു നമസ്കൃതി ചെയ്യുന്നേരം
പ്രേമഭരാശ്രുസ്നപിതമുഖാഭ്യാമവരാലതിദൃഢമാലിംഗിത
തനുരവിടെത്തെളിവിനൊടകൃത നിവാസം.

തൽകാലേ സോമവംശോജ്ജ്വലമണിതിലകം
ബാഹുസാഹസ്രശാലീ
തക്ഷണേകാതപത്രാമഖിലവസുമതീം
കാൎത്തവീൎയ്യോ മഹാത്മാ

---

മദ്ധ്യേ-പിതാവിന്റെ ആശ്രമത്തിലേക്കുള്ള യാത്രയുടെനടുവിൽ, പോകുന്നതിന്നിടയ്ക്കു്. തപോവനം-തപസ്സുചെയ്യുന്ന വനം, ആശ്രമം. കരുണ...നല്കി-ആക്കും മനസ്സിനു് അലിവുണ്ടാകുന്നവിധം കരഞ്ഞുകൊണ്ടോടുന്ന ഒരു ബ്രാഹ്മണകുമാരനെയും, പിടിച്ചുതിന്നാൻ ഓടിക്കുന്ന വ്യാഘ്രത്തേയും (കടുവയേയും) കണ്ടു. കടുവയെക്കൊന്നു ബാലനെ രക്ഷിച്ചു. മരിച്ച സമയം വ്യാഘ്രം ഒരു ഗന്ധൎവ്വനായിബ്ഭവിച്ചു. അതിനു ഗന്ധൎവ്വത്വം കൊടുത്തു. അകൃത...കൂടി-അകൃതവ്രണനെന്നു പേരായ ആ ബാലനോടുകൂടി. മേലിൽ പരശുരാമന്റെ പല കഥകളിലും ഈ അകൃതവ്രണനു നല്ല സ്ഥാനമുണ്ടെന്നു് ഓൎമ്മിക്കേണ്ടതാകുന്നു. വ്രണങ്ങൾ ശരീരത്തിൽ ഉണ്ടാകാതെയിരുന്നവൻ എന്നു പേരിന്റെ അൎത്ഥം.

''തന്നഖാങ്കുരങ്ങളാലകൃതവ്രണനായ് ഞാൻ
വന്നതും ഭവൽകൃപാവൈഭവംതന്നെയല്ലോ.''

(ബ്രഹ്മാണ്ഡപുരാണം-കിളിപ്പാട്ടു്) എന്നു നോക്കുക. പിതൃ...നേരം-പിതാവിനെ കാല്ക്കൽവീണു നമസ്കരിച്ചപ്പോൾ. പ്രേമ...അവരാൽ-പുത്രവാത്സല്യംനിമിത്തം അശ്രുക്കൾ ഒഴുകി നനഞ്ഞ മുഖത്തോടുകൂടിയ അവരാൽ—മാതാപിതാക്കന്മാരാൽ. അതിദൃഢം-ഏററവും ദൃഢമാകത്തക്കവിധം, മുറുകെ. ആലിംഗിതതനു-ആലിംഗനം ചെയ്യപ്പെട്ട ശരീരത്തോടുകൂടിയവനായി. തെളിവിനൊടു-മനസ്സുതെളിഞ്ഞു്. അവിടെ-പിതാവിന്റെ ആശ്രമത്തിങ്കൽ. നിവാസം അകൃത-നിവാസത്തെച്ചെയ്തു, പാൎത്തു.

ശ്ലോകം 8. കാൎത്തവീൎയ്യാജ്ജുനന്റെ കഥ തുടങ്ങുന്നു. തൽകാലേ-പരശുരാമൻ ഇപ്രകാരം താമസിക്കുന്ന കാലത്തു്. ഒരുദിനം-ഒരു

അഗ്രേ നായാട്ടിനായ്ക്കൊണ്ടൊരുദിനമിളകും
ചാതുരംഗാത്മസേനാ-
നിർഘോഷാപൂരിതാശോ നിരഗമദഥ മാ-
ഹിഷ്മതീരാജധാന്യാഃ. 8

പാടേ വിന്ധ്യാദ്രിതൻ കാനനഭുവി വല കെ-
ട്ടിച്ച നായാടിവൃന്ദൈ-
രാടോപാൽ വെട്ടിയും കുത്തിയുമുദിതരസം
കൊന്നു നാനാമൃഗൗഘാൻ
പ്രൗഢേ മാദ്ധ്യന്ദിനേ മാദ്യതി തപനകരാ-
ഡംബരേ നമ്മദാംബു-
ക്രീഡാനഷ്ടവ്യഥോയം ന്യവിശത സബലം-
സ്തീരകാന്താരഭൂമൗ. 9

---

ദിവസം. സോമ...തിലകം–ചന്ദ്രവംശരാജാക്കന്മാരിൽ ഏററവും ശ്രേഷ്ഠനം (തിലകം–പൊട്ട്, ആഭരണം, ശ്രേഷ്ഠൻ.) ബാഹുസഹസ്രശാലി–ആയിരം കൈകളോടുകൂടിയവനം. അഖിലവസുമതീം ഏകാതപത്രാം രക്ഷൻ-ഭൂമിയെല്ലാം ഏകച്ഛത്രാധിപതിയായി രക്ഷിക്കുന്നവനം. ഏകാതപത്ര–അന്യരാജാക്കന്മാരെ കീഴടക്കിനിത്തി, ഭൂമിക്കെല്ലാം താൻ ഒരുവനേ രാജാവുള്ളു എന്ന നിലയിൽ. മഹാത്മാ–യോഗാദി സിദ്ധികൊണ്ടു മഹാനം ആയ. കാത്തവീര്യഃ-കാത്തവീര്യരാജാവ് അഗ്രേ–സമീപത്തു്. നായാട്ടിനായ്ക്കൊണ്ടു-വേട്ടയ്ക്കായി. ഇളകും... പൂരിതാശഃ-ഇളകിപ്പുറപ്പെട്ട ചതുരംഗസൈന്യത്തിന്റെ വലിയ ശബ്ദം കൊണ്ടു ദിക്കുകൾ എല്ലാം നിറയ്ക്കുന്നവനായിട്ട്. എല്ലാ ദിക്കിലും കേൾക്കത്തക്കവണ്ണം അത്യുച്ചമായ ശബ്ദത്തോടുകൂടിയാണു സൈന്യം പുറപ്പെട്ടതെന്നു് അഭിപ്രായം. ചാതു...സേനാനിർഘോഷം–ചതുരംഗങ്ങളോടുകൂടിയ തൻെറ സൈന്യത്തിൻെറ നിർഘോഷം. ആന, കുതിര, രഥം, കാലാൾ എന്നിവ ചതുരംഗങ്ങൾ. അഥ–നിരത്ഥപദം. മാഹി...ധാന്യാഃ–മാഹിഷ്മതി എന്ന പേരായ രാജധാനിയിൽനിന്നു്. മാഹിഷ്മതി–മഹിഷ്മാൻ എന്ന രാജാവു നിമ്മിച്ച നഗരം. മഹിഷ്മാൻ–സഹജിത്തിൻെറ പുത്രൻ. നിരഗമൽ–നിർഗമിച്ചു, പുറപ്പെട്ടു, പോയി.

ശ്ലോകം9—പാടേ–പാടനുസരിച്ച്, കഴിവുപോലെ. വിന്ധ്യ... ഭുവി–വിന്ധ്യപർവ്വതത്തിലുള്ള കാട്ടിൽ. ഭുവി-കാട്. അധികം വിപുലം എന്നു ദ്യോതിപ്പിക്കുന്നു. നായാടിവൃന്ദൈഃ–നായാടികളുടെ കൂട്ട

സ്വൈരം വിശ്രമ്യ കിഞ്ചിത്സമയമഥ പുരീം
നോക്കി യാത്രാപ്രസംഗേ
പ്രാരബ്ധബ്രഹ്മഘോഷം നരപതി ജമദ-
ഗ്ന്യാശ്രമം കണ്ടു ദൂരേ
ഘോരാടോപാം മഹാവാഹിനിയെ ബഹിരവ
സ്ഥാപ്യ പോയ് ചെന്നകംപു-
ക്കാരാദാനമ്യ ദിവ്യം മുനിമനുബുഭുജേ
സൽക്രിയാമാതിഥേയീം 10

ങ്ങളാൽ. നായാടികരം—നായാട്ടുചെയ്യുന്നവർ. വലകെട്ടിച്ചു—വലകെട്ടി. ആടോപാൽ...കുത്തിയും—ഗർവ്വത്തോടുകൂടി വെട്ടിയും കുത്തിയും. ഉദിതരസം—ഉണ്ടായ രസത്തോടുകൂടി. നാനാമൃഗൗഘാൻ കൊന്നു—കടുവ, സിംഹം, ചെന്നായ് മുതലായ അനേകം മൃഗങ്ങളെ കൊന്നു. പ്രൗഢേ...ഡംബരേ-കടുത്ത നട്ടുച്ചസമയത്തു്, വെയിലിന്റെ ശക്തി വദ്ധിച്ചിരിക്കുന്ന സമയം. മാദ്ധ്യംദിനം-ദിനത്തിന്റെ മദ്ധ്യം, ഉച്ച. തപനകരം—സൂര്യന്റെ രശ്മി, വെയിലു്. തപനപദം വെയിലിനു് അധികം ചൂടു് ഉണ്ടെന്നു വ്യഞ്ജിപ്പിക്കുന്നു. മാദ്യതി-മാദ്യത്തായിരിക്കുന്ന സമയം, അധികം തിളങ്ങുമ്പോരം. ഉച്ചയ്ക്കു വെയിലിന്റെ ചൂടു വദ്ധിച്ച സമയം. അയം നമ്മ...വ്യഥഃ—ഈ കാത്തവീര്യൻ നമ്മദാനദിയിലെ ജലത്തിൽ ക്രീഡിച്ചു്, ഉഷ്ണംകൊണ്ടുണ്ടായ സങ്കടത്തെ നശിപ്പിച്ചു. (തൽക്കാലവിശേഷണം) സബലഃ—സൈന്യത്തോടുകൂടിയവനായി, സൈന്യസഹിതം. തീരകാന്താരഭൂമൗ—നദീതീരത്തുള്ള കാട്ടിൽ. ന്യവിശത—പ്രവേശിച്ചു.

ശ്ലോകം 10—സ്വൈരം...സമയം—നിബ്ബാധമായി(ഉപദ്രവം ഒന്നും കൂടാതെ) അല്പം സമയം വിശ്രമസുഖം അനുഭവിച്ചിട്ടു്. വിശ്രമ്യ—(അവ്യയം) വിശ്രമിച്ചിട്ടു്. അഥ പുരീം നോക്കി യാത്രാപ്രസംഗേ-പിന്നീടു തന്റെ പുരത്തിലേക്കു യാത്രചെയ്യപ്പോരം. അഥ—വിശ്രമാനന്തരം. നരപതി-കാത്തവീര്യൻ. ദൂരെ—അകലെയായി. പ്രാരബ്ധബ്രഹ്മഘോഷം ജമദഗ്ന്യാശ്രമം കണ്ടു—വേദപാഠം ആരംഭിച്ചു് അതിന്റെ ശബ്ദം ഉച്ചത്തിൽ കേരംക്കുന്നതായ, വേദോച്ചാരണശബ്ദം ഉയരത്തിൽ കേരംക്കുന്നതായ. ജമദഗ്ന്യാശ്രമം-ജമദഗ്നിയുടെ ആശ്രമത്തെ കണ്ടു. ഘോരാ...ന്നകം പുക്കു—കടുത്ത ആടോപത്തോടുകൂടിയ തന്റെ വലിയ സൈന്യത്തെ പുറമേ ഒരിടത്തു നിത്തിയിട്ടു്. വാഹിനി—സൈന്യം. ബഹിഃ—ബഹിർഭാഗം. അവസ്ഥാപ്യ—അവസ്ഥാപിച്ചിട്ടു്, നിത്തിയിട്ടു്. ആശ്രമവാസികരംക്കു് ഉപദ്രവം ഉണ്ടാകാതെയിരിക്കുവാൻ സേനയെ പുറമേ അകലെ നിത്തി ആശ്രമത്തിനക

ഏകാന്തേ താപസേന്ദ്രാർത്ഥിതസുരഭിസമുദ്യ-
ന്മഹാരാജധാനീ-
ഭോഗശ്രീഭോജ്യപേയപ്രഭൃതവിഭവസം-
ഭാരസംഭാവിതാത്മാ
സാകം നിശ്ശേഷസൈന്യൈരമിതധൃതി
നിശാം തത്ര കൃത്സ്നാമുഷിത്വാ
ലോകേന്ദ്രസ്സംപ്രതസ്ഥേ മുനിപരിവൃഢമാ-
മന്ത്ര്യ സോയം പ്രഭാതേ. 11

ത്തു ചെന്നു. ആരാൽ–അടുത്തുചെന്നു. ''ആരാൽ ദൂരസമീപയോഃ'' (അമരം). ദിവ്യം മുനിം–ദിവ്യനായ മഹർഷിയെ. ആനമ്യ–നമസ്കരിച്ചിട്ട്. ആതിഥേയീം സൽക്രിയാം–അതിഥിസല്ക്കാരത്തെ, മഹർഷി ചെയ്ത സല്ക്കാരത്തെ. അനുബുഭുജേ–അനുഭുജിച്ചു, അനുഭവിച്ചു, സല്ക്കാരം ഏററു.

ശ്ലോകം 11—ഏകാന്തേ–ഏകാന്തത്തിൽ. താപസേ...സംഭാവിതാത്മാ–മഹർഷിയുടെ ഹിതം അനുസരിച്ചു കാമധേനു ജനിപ്പിച്ചതും (ഉണ്ടാക്കിയതു്) രാജധാനിയിലെ(രാജാവിന്റെ) അവസ്ഥയ്ക്കു യോജിക്കുന്നവിധമുള്ളതും ഭോജ്യം മുതലായ ചതുർവ്വിധവിഭവങ്ങളോടുകൂടിയതും ആയ സല്ക്കാരം(ഭക്ഷണാദി)കൊണ്ടു പൂജിക്കപ്പെട്ടവനായിട്ട്. മഹർഷിയുടെ ഹിതം അനുസരിച്ചു കാമധേനു രാജാവിന്റെ അവസ്ഥയ്ക്കു് ഇണങ്ങുന്നവയും ദിവ്യങ്ങളും ആയ വസ്തുക്കളെ ഉണ്ടാക്കി. അവകൊണ്ടു രാജാവിനെ സല്ക്കരിച്ചു. ഇപ്രകാരം രാജാവു പൂജിതനായിട്ട്. സുരഭി-കാമധേനു. ഭോജ്യ...വിഭവം–ഭക്ഷിക്കുവാൻ യോഗ്യം ഭോജ്യം. പാനംചെയ്യുവാൻ യോഗ്യം പേയം. അന്നം പാലു് മുതലായ വിഭവങ്ങൾ. സംഭാവിതാത്മാ–സംഭാവനചെയ്യപ്പെട്ടവൻ. തത്ര–അവിടെ, ആശ്രമത്തിൽ. നിശ്ശേഷസൈന്യൈഃ സാകം-എല്ലാ സൈന്യങ്ങളോടുംകൂടി, സൈന്യങ്ങളും ഒരുമിച്ച്. അമിതധൃതി–അളവില്ലാത്ത ധൃതിയോടുകൂടിയവനായ. ധൃതി–ധൈര്യം. സ അയം ലോകേന്ദ്രഃ–ആ ഈ രാജാവ്. ലോകേന്ദ്രഃ-ഐശ്വര്യാധിക്യദ്യോതകം. നിശാം കൃത്സ്നാം ഉഷിത്വാ–രാത്രിമുഴുവനും താമസിച്ചിട്ട്. പ്രഭാതേ–പ്രഭാതത്തിൽ. രാത്രിയുടെ അവസാനത്തിൽ, മുനിപരിവൃഢം ആമന്ത്ര്യ–മഹർഷിശ്രേഷ്ഠനോടു ചോദിച്ച് അനുവാദംവാങ്ങി. സമ്പ്രതസ്ഥേ–പുറപ്പെട്ടു. രാജാവിന്റെ അവസ്ഥയ്ക്കു് ഉചിതമായുള്ളവിധം ചെയ്ത മുനിയുടെ സല്ക്കാരം ഏററു കാർത്തവീര്യാർജ്ജുനനും സൈന്യങ്ങളും അന്നു് അവിടെ താമസിച്ച് അടുത്തദിവസം കാലത്തു് അവിടെ നിന്നും പുറപ്പെട്ടു. താപസേന്ദ്രാ...സംഭാവിതാത്മാ–ഒരു പദം: ഈ

പ്രഖ്യാതേന പുരോധസാ വഴിയിൽ നി-
ന്നോരോന്നു മാനിച്ചുട-
ന്മുഖ്യ ശ്രീസുരഭിപ്രഭാവമഭിന-
ന്ദ്യാതം മിളൽകൗതുകം
അക്ഷീണോദയമാന്ന ഹേഹയപതിം
പശ്ചാദുപേത്യാസ്ഥയാ
ദക്ഷോ മന്ത്രിഷു ചന്ദ്രഗുപ്തനഭിവ-
ന്ദ്യാഗ്രേ പറഞ്ഞീടിനാൻ. 12

---

പദം അധികം ദീർഘമായിരിക്കുന്നു. അതിഥിസൽക്കാരത്തിന്റെ ദി വ്യതയെ ഈ പദം ദ്യോതിപ്പിക്കുന്നു എന്നു ഗ്രഹിക്കേണ്ടതാണ്.

''ലക്ഷം ജനത്തിനും ഹേഹയാധീശനും
ഭക്ഷണത്തിന്നുള്ള ചോറും കറികളും
ദിവ്യസുരഭിയെദ്ദോഹനംചെയ്തുടൻ
വെവ്വേറെ സംഭാവനംചെയ്തു ഭാർഗ്ഗവൻ
കാഞ്ചനസ്വരംകൊണ്ടു തീർത്തോരു പാത്രവും
കാർത്തവീര്യാർജ്ജുനനഷ്ടിക്കു വച്ചിതു
മന്ത്രികൾക്കൊക്കെവേ വെള്ളിത്തളികകൾ
പന്തിനിരക്കെ നിരത്തിവെച്ചു തദാ
എണ്ണമില്ലാതുള്ള സേനകൾക്കൊക്കെവേ
കിണ്ണം തളികയും വച്ചുപാർത്തു തദാ''

(വിഷ്ണുഗീത) ഇത്യാദി ഭാഗം നോക്കുക. ബ്രഹ്മാണ്ഡപുരാണത്തിൽ (ഭാഷ) അതിഥിസൽക്കാരം വളരെ വിസ്തരിച്ചിട്ടുണ്ട്. തത്സംബന്ധമായി അവതാരികയിൽ പ്രതിപാദിക്കുന്ന ഭാഗത്തിലേക്കു വായനക്കാരുടെ ശ്രദ്ധ പതിയുന്നതു നന്നായിരിക്കും

ശ്ലോകം 12—പ്രഖ്യാതേന-പേർ പുകഴ്ന്നവനായ. പുരോധസാ-പുരോഹിതനോട്(ഗർഗ്ഗമുനിയോട്). മുഖ്യ...പ്രഭാവം—മുഖ്യമായ ശ്രീയോടുകൂടിയ കാമധേനുവിന്റെ പ്രഭാവത്തെ. ഏതു വസ്തുവും പറയുന്ന ഉടനെ ഉണ്ടാക്കിത്തരുന്നു; അപ്രകാരം കാമധേനുവിനു വൈഭവമുണ്ട്. അതിനെ—അതിന്റെ ഈ വൈഭവത്തെ. മിളൽകൗതുകം—സന്തോഷത്തോടുകൂടി. അഭിനന്ദ്യ—അഭിനന്ദനമായി, ശ്ലാഘിച്ചു. അക്ഷീ...ഹേഹയപതിം-നാശമില്ലാത്ത അഭിവൃദ്ധിയോടുകൂടിയ കാർത്തവീര്യാർജ്ജുനനോട്. ഹേഹയപതി-ഹേഹയന്മാരുടെ നാഥൻ. ഹേഹയന്റെ വംശത്തിൽ ജനിച്ചവർ ഹേഹയന്മാർ. പശ്ചാൽ—പിന്നീട്. ഉപേത്യ—പ്രാപിച്ചിട്ട്. മന്ത്രിഷു ദക്ഷഃ ചന്ദ്രഗുപ്തൻ—മന്ത്രിക

"കേൾക്കേണം ചിത്രചിത്രം! ചരിതമിതു മഹാ-
രാജ! സദ്രാജധാനീ-
ശ്ലാഘ്യാഭോഗൈരനേകൈരതിസുഖമനുഭൂ-
താ ഗതായാം നിശായാം
ഭാഗ്യാംഭോധേ! ഭവാനമ്പൊട്ട പെരുവഴിമേ-
ലായ നേരത്തതെല്ലാ-
മാക്കം കൈക്കൊണ്ടു സാക്ഷാൽ സുരഭിവപുഷി കൂ-
ടുന്നതീക്ഷാം ബഭൂവേ. 13

എന്നാലെന്തിന്നു സാമ്രാജ്യവുമുരുപെറുമൈ-
ശ്വര്യവും മററുമെല്ലാ-

ളിൽ സമത്ഥനായ ചന്ദ്രഗുപ്തൻ. അഗ്രേ-അടുക്കൽ. അഭിവന്ദ്യ-അഭിവന്ദിച്ചിട്ടു്. ആസ്ഥയാ-താല്പൎയ്യത്തോടുകൂടി. പറഞ്ഞീടിനാൻ-പറഞ്ഞു.

ശ്ലോകം 13—മഹാരാജ-മഹാരാജാവേ! ചിത്രചിത്രം-ആശ്ചൎയ്യങ്ങളിൽവച്ചു് ആശ്ചൎയ്യമായ, അത്യാശ്ചൎയ്യജനകമായ. ഇതു ചരിതം-ഈ ചരിതം, വൎത്തമാനം, നടന്ന കാൎയ്യം. 'ഈ' എന്നു വേണ്ട സന്ദർഭങ്ങളിൽ 'ഇതു്" എന്നു പ്രയോഗിക്കുക പഴയ കൃതികളിൽ സാധാരണമാണു്. കേരംക്കേണം-അവിടുന്നു കേരംക്കണം. അനേകൈഃ സദ്രാജധാനീശ്ലാഘ്യാഭോഗൈഃ അതിസുഖം അനുഭൂതാഃ-അസംഖ്യങ്ങളും രാജധാനിയിലെപ്പോലെയുള്ളവയും ആയ വിശിഷ്ടഭോഗങ്ങളെക്കൊണ്ടു് അധികമായ സുഖം അനുഭവിച്ചിട്ടു്. നിശായാം ഗതായാം-രാത്രി അവസാനിച്ചപ്പോരം(നിശ ഗതയായപ്പോരം). ഭാഗ്യാംഭോധേ-ഭാഗ്യത്തിനു മഹാനിധിയായ രാജാവേ! ഭാഗ്യം-ദൈവാനുകൂല്യം, ഈശ്വരൻെറ അനുഗ്രഹം ഉണ്ടാകുന്ന സ്ഥിതി. അതെല്ലാം-കാമധേനു നിൎമ്മിച്ച ദിവ്യവസ്തുക്കരം സൎവ്വും. ഭവാ...നേരത്തു്-ആശ്രമത്തിൽനിന്നും പുറപ്പെട്ടു് അങ്ങു നാട്ടുവഴിയിലായ സമയം. ആക്കം കൈക്കൊണ്ടു്-ആക്കമായി(ബലം). സാക്ഷാൽ...തീക്ഷാം ബഭൂവേ-സാക്ഷാൽ കാമധേനുവിൻെറ ശരീരത്തിൽത്തന്നെ തിരിയെ ചെന്നു ചേരുന്നതു ഞങ്ങരം കണ്ടു. കാമധേനു നിൎമ്മിച്ച വിശിഷ്ടവസ്തുക്കരം അതിൻെറ ശരീരത്തിൽത്തന്നെ ചെന്നുചേൎന്നു. ഇതു ഞങ്ങരം പ്രത്യക്ഷമായി കണ്ടതാണു്.

ശ്ലോകം 14—ഇന്നു് അസ്മാകം-ഇന്നു നമ്മരംക്കു്. ആശ്ചൎയ്യഭൂമ്നാ അമുനാ കാമിതവിഭവദുഘേന വിനാ-ആശ്ചൎയ്യാധിക്യത്തോടുകൂടിയ

മിന്നസ്സാകം വിനാ കാമിതവിഭവദുഘേ-
നാമുനാശ്ചര്യഭ്രമ്നാ?
എന്നല്ലേ, ധേനരത്നം ധരണിയിലിതൊന്നു-
മന്നടക്കാവതല്ലേ
തന്നേ രാജാർഹമത്രേ ദൃഢ''മിതി വചനം
കേട്ടു ഗർഗ്ഗോ ബഭാഷേ. 14

''നില്ക്കട്ടിവണ്ണമൊരു വാൎത്ത നിനക്കു ചേരാ
ധിക്കഷ്ടമേവമിഹ വിപ്രധനാഭിലാഷം
ഉൽകൃഷ്ടഹൈഹയകുലപ്രഭവാം പ്രഭൂണാം
ധിക്കഷ്ടമിത്തൊഴിൽ കിനാവിലുമോൎക്കപോലും!'' 15

---

ഈ കാമധേനുവിനെ കൂടാതെ. കാമിതവിഭവദുഘ്-ആഗ്രഹിച്ച വസ്തുക്കരം കറന്ന് എടുക്കാവുന്നതു്, കാമധേനു. സാമ്രാജ്യവും...മെല്ലാം- മഹത്തായ സാമ്രാജ്യം, പുകഴോടുകൂടിയ ഐശ്വര്യം മുതലായവയൊക്കെ. എന്നാൽ എന്തിന്-ഈ പശുവിനെ കിട്ടുകയില്ലെന്നുവന്നാൽ എന്തിനാണ്? അവകൊണ്ടു ഫലമില്ല. ധേനരത്നം-പശുക്കളിൽ ശ്രേഷ്ഠമായതു്, കാമധേനു. രാജാർഹമത്രേ ദൃഢം-ഇതു രാജാവിനു യോഗ്യമായിരിക്കുന്നതാണ്. മററാൎക്കും കൈയിൽ വെച്ചുകൊണ്ടിരിക്കാവുന്നതല്ല, നിശ്ചയം. ഇതി വചനം കേട്ട്-ഇപ്രകാരം മന്ത്രി പറയുന്ന വാക്കു കേട്ട്. ഗർഗ്ഗഃ-പുരോഹിതനായ ഗർഗ്ഗമുനി. ബഭാഷേ-ഭാഷിച്ചു, പറഞ്ഞു.

ശ്ലോകം 15—ഇവണ്ണം ഒരു വാൎത്ത നില്ക്കട്ടെ-ഇപ്രകാരമുള്ള ഒരു വൎത്തമാനം നില്ക്കട്ടെ. ഇതു് ഇനി പറയേണ്ട. പറഞ്ഞതു് ഇവിടെ നിൎത്തുക. നില്ക്കട്ടിവണ്ണം(നില്ക്കട്ടെ-ഇവണ്ണം) എന്നിടത്തു സന്ധി ദുഷ്ടം. നിനക്കു...ഭിലാഷം-ഈവിധം ബ്രാഹ്മണൻെറ മുതലു് ആഗ്രഹിക്കുന്നതു നിനക്കു ചേരുകില്ല. അയുക്തമാണ്. ഉൽകൃഷ്ട...പ്രഭൂണാം-ഉല്കൃഷ്ടമായ ഹേഹയവംശത്തിൽ ജനിച്ച രാജാക്കന്മാൎക്കും. പ്രഭവാം-പ്രകർഷേണ ഭവിച്ചവർ, ഉണ്ടായവർ. ഉൽകൃഷ്ടം-ഉന്നതം, വിശിഷ്ടം. ഇത്തൊഴിൽ...പോലും-ഈ പ്രവൃത്തി സ്വപ്നത്തിൽ വിചാരിക്കുന്നതുകൂടി. ധിക്കഷ്ടം-ധിക്ക്. കഷ്ടമാകുന്നു, നിന്ദ്യമാണ്. ഉറക്കത്തിൽക്കൂടി വിചാരിക്കത്തക്കതല്ല. അത്രയ്ക്കു നികൃഷ്ടമാണ് ഇക്കാര്യം. രണ്ടും നാലും പാദങ്ങളുടെ ആദിയിൽ 'ധിക്കഷ്ട' മെന്ന ഒരേ പദംതന്നെ കാണുന്നു. ഇതു് ഒരു കഷ്ടപ്രയോഗമാണ്.

"ബ്രഹ്മസ്വമല്ലിതുചിതം ഭുവി സാർവ്വഭൗമ-
നുന്മത്തനല്ലിവിടെ ഞാനൊരു രാജമന്ത്രീ
കർമ്മത്തിനും പറകിലീദൃശധനം വേണ്ടാ
നിർമ്മത്സരം കുലഗുരോ! കുശലം വിചാര്യം." 16

"അത്യന്തദുഷ്ടമതി മന്ത്രിഷു കശ്മലാ! നീ
യുക്ത്യാ തടുക്കരുതിതെന്നറി വിപ്രശാപം
അത്രേയുമല്ല വിനിഹന്തി കുലം സമൂലം
നിസ്സംശയം കൊടിയ വിപ്രധനാപഹാരം." 17

"ഭേദിച്ച ഭവ്യഗുരുവായുരയുന്നതെല്ലാം
ജാതിക്കു നല്ലതുവരുത്തുവതിന്നറിഞ്ഞേൻ

---

ശ്ലോകം 16—മന്ത്രിയുടെ വാക്ക്. ബ്രഹ്മസ്വ...സാർവ്വഭൗമനു-ബ്രഹ്മസ്വമായിട്ടുള്ള മുതലല്ല ഈ പശു. ഇതു ചക്രവർത്തിക്കു യോഗ്യമായതാണ്. ഭുവി-ഭൂമിയിൽ. ഇവിടെ ഞാൻ ഉന്മത്തനല്ല. ഒരു രാജമന്ത്രീ-ഇവിടെ ഞാൻ ബുദ്ധിക്കു സ്ഥിരതയില്ലാത്ത ഒരുവനല്ല. കാര്യാകാര്യങ്ങൾ തിരിച്ചറിവുള്ള ഒരു രാജമന്ത്രിയാണ്. രാജമന്ത്രി-രാജാവിനു വേണ്ടസമയത്തു് ഉപദേശം ചെയ്യേണ്ടവൻ എന്ന ആശയം വ്യഞ്ജിപ്പിക്കുന്നു. കർമ്മ...വേണ്ടാ-കർമ്മങ്ങൾ ഒന്നിനും ഇപ്രകാരമുള്ള പശു ആവശ്യമില്ല. കർമ്മം-ബ്രാഹ്മണൻ ചെയ്യേണ്ടതായ ഹോമദാനാദികർമ്മം. കുലഗുരോ!-കുലാചാര്യനായ ഗർഗ്ഗമുനേ! നിർമ്മത്സരം-മത്സരബുദ്ധികൂടാതെ. കുശലം-ശുഭമായ കാര്യം. വിചാര്യം-വിചാരിക്കേണ്ടതാണ്. കുലഗുരോ എന്ന പദം അമംഗലകാര്യം അങ്ങു് ഉപദേശിക്കരുതു് എന്ന ആശയത്തെ ദ്യോതിപ്പിക്കുന്നു.

ശ്ലോകം 17—ഗർഗ്ഗൻ പറയുന്ന വാക്ക്. കശ്മലാ നീ-എടാ ദുഷ്ടാ! നീ. മന്ത്രിഷു അത്യന്തദുഷ്ടമതി-മന്ത്രികളിൽവച്ച് ഏററവും ദുർബുദ്ധിയായിരിക്കുന്നവനാണ്. വിപ്രശാപം യുക്ത്യാ തടുക്കരുതെന്നറി-ബ്രാഹ്മണനിൽനിന്നും ഉണ്ടാകുന്ന ശാപം യുക്തിവാക്കുകൊണ്ടു തടുക്കുവാൻ കഴിയാത്തതാണെന്ന് അറിഞ്ഞാലും. അറി-അറിയുക. ഇതു് ഒരു കഷ്ടമായ പ്രയോഗമാണ്. അറിയുക എന്നു പ്രയോഗിക്കുകയാണു നന്നു്. കൊടിയ...ഹാരം-ഭയങ്കരമായ പാപമാണ് ബ്രാഹ്മണന്റെ മുതൽ അപഹരിക്കുന്നതു്. അതു് അത്രേയുമല്ല-അത്രതന്നെയല്ല. കുലം സമൂലം വിനിഹന്തി നിസ്സംശയം-കുലത്തെ വേരോടുകൂടി നിഹനിക്കുന്നു (നശിപ്പിക്കുന്നു). ഇക്കാര്യത്തിനു സംശയം വേണ്ട.

ശ്ലോകം 18—മന്ത്രിയുടെ വാക്ക്. ഭേദിച്ച-പറയുന്നതനുസരി

മേതിൽ പ്രതിഗ്രഹവുമഷ്ടിയുമെന്നി മററി–
ഞ്ഞോതിക്കവന്നു തിരിയാ ബത! രാജ്യകാര്യം." 18

"നിശ്രീകനാം തവ ഗിരാ മുനിഹോമധേനൌ
വിശ്വാധികനു കൃതവീര്യസുതന്നിദാനീം
ഇച്ഛാലവം കലരുകിൽ പരമാത്ഥമത്രേ
നിശ്ശേഷമിക്കലഹമൊട്ടങ്ങുമതിപ്രസംഗാൽ." 19

ക്കാതെ, ഇണങ്ങാതെ. ഭവ്യഗുരുവായ്–യോഗ്യനായ ആചാര്യനായിട്ട്. ഭവ്യൻ–മംഗലശീലൻ. എല്ലാം...നറിഞ്ഞേൻ–തന്റെ ജാതിക്കാക്ക നന്മ വരുത്തുന്നതിനാണെന്നു ഞാൻ അറിഞ്ഞു, അറിയുന്നു. അങ്ങു പറയുന്നതു സ്വജാതിക്കു ഗുണത്തിനാണെന്ന് അറിയാം. മേതിൽ–ഭൂമിയിൽ. പ്രതിഗ്രഹവും അഷ്ടിയും എന്നി–ദാനവും ഭക്ഷണവും അല്ലാതെ. മററിഞ്ഞോ...കാര്യം–മററുള്ള രാജ്യകാര്യം ഒന്നും ഓതിക്കോന് അറിയുകില്ല. ദാനം, ഭക്ഷണം എന്നിവയെക്കുറിച്ചു ബ്രാഹ്മണനായ ഓതിക്കോന് അറിയാം, അതല്ലാതെ മററുള്ള രാജ്യകാര്യം അറിവില്ല. തിരിയാ–തിരിയുകയില്ല, അറിവില്ല. ഞങ്ങാംകളെ രാജ്യകാര്യങ്ങളെപ്പററി അറിവ് എന്തു കാവം. ബത–കഷ്ടം. ഓതിക്കവൻ–വേദം ഓതിക്കുന്നവൻ, വൈദികൻ, പുരോഹിതൻ. ശ്ലോകം ഉത്തരാദ്ധം അത്ഥഗർഭമായ ആക്ഷേപമായിരിക്കുന്നു.

ബ്രാഹ്മണോയം സ്വജാതീനാം
ഹിതമേവ സമീക്ഷതേ
മഹാന്തി രാജകാര്യാണി
ദിവ്യജ്ഞോപ്യേത്തും ന ശക്യതേ
രാജ്ഞൈവ രാജകാര്യാണി
വേദ്യാനി സ്വമനീഷയാ
വിനാ വൈ ഭോജനാദാനേ
കാര്യം വിപ്രോ ന വിന്ദതി

(ബ്രഹ്മാണ്ഡപുരാണം മൂലം) എന്നു കാണുക. ചമ്പുവിലെ ആക്ഷേപത്തിനു നല്ല മലയാളിത്തം ഉണ്ടെന്നു കാണേണ്ടതാകുന്നു.

ശ്ലോകം 19—ഗർഗ്ഗന്റെ വാക്ക്. നിശ്ശ്രീ...ഗിരാ–ശ്രീയില്ലാത്തവനായ നിന്റെ വാക്കു ഹേതുവായിട്ട്, നിന്റെ ഉപദേശം കേട്ട്. ഇദാനീം–ഇപ്പോൾ. വിശ്വാധികനു കൃതവീര്യസുതന്ന്–മറെറല്ലാവരെയുംകാൾ അധികം ഉയർന്നനിലയിൽ ഇരിക്കുന്ന കാത്തവീര്യന് (കൃതവീര്യന്റെ പുത്രൻ, കാത്തവീര്യൻ). മുനിഹോമധേനൌ–മുനിക്കു ഹോമാദികൾക്കു വേണ്ട സാധനങ്ങൾ ഉണ്ടാക്കിക്കൊടുക്കുന്ന കാമധേനുവിൽ.

"ആചാരഹീനമതിർകെട്ട പറഞ്ഞ വാച-
മീശാ! നമുക്കിതിനൊരുത്തരമില്ല നൂനം
ആജാനശുദ്ധധിതകുമാത്മമനീഷകൊണ്ടേ
രാജാവുതാനറിക സംപ്രതി രാജകാര്യം." 20

ഇത്ഥം മന്ത്രിപുരോധസോവ്വിവദനാ-
ന്യാകർണ്യ ചിന്താകുലഃ

---

അന്യേദ്യുരാത്മാനുചരസ്യ ഭാവം
ജിജ്ഞാസമാനാ മുനിഹോമധേനുഃ

(രഘു—സ. 2) എന്നു നോക്കുക. ഇച്ഛാലവം കലരുകിൽ—അല്പമായ ആഗ്രഹം ഉണ്ടായാൽ. പരമാത്ഥമത്രേ-ഞാൻ പറയുന്നതു സത്യമാണ്. അതിപ്രസംഗാൽ—അതിപ്രസംഗം ഹേതുവായിട്ട്. 'അതിപ്രസംഗ'ത്തിന് അധികപ്രസംഗം എന്ന അത്ഥവും ഗ്രഹിക്കാം. അതാണ് ഇവിടെ ഉചിതം. അഹങ്കാരത്താൽ ചെയ്ത ദുഷ്പ്രവൃത്തികൊണ്ട്. ഇക്കുലം നിശ്ശേഷം ഒടുങ്ങും—ഈ രാജവംശം മുഴുവനും നശിക്കും. നിന്റെ നീതിരഹിതമായ പ്രവൃത്തികൊണ്ടു കുലനാശം നേരിടും. ശ്ലോകം നാലാംപാദം ആചാര്യന്റെ ഒരു ശാപംപോലെയായിട്ടുണ്ട്. അനുഭവവും അതനുസരിച്ചു വന്നു എന്നു മേലിൽ കഥാഗതികൊണ്ടു വിശദമാകും.

ശ്ലോകം 20—മന്ത്രിയുടെ വാക്ക്. ആചാരഹീനം—ആചാരം നശിക്കത്തക്കവിധം, ധമ്മത്തെ ലംഘിച്ച്. അതിർ...വാചം—മര്യാദയില്ലാതെ പറഞ്ഞ വാക്കിനെപ്പറ്റി, അതിരില്ലാതെയും ആചാരത്തെ ലംഘിച്ചും പറഞ്ഞ വാക്കിനെക്കുറിച്ച്. 'വാച'ത്തിനു 'വാച്യം' എന്നു പാഠാന്തരം. (ഭാ. ച. പു—299.) ഈ പാഠത്തിന് അത്ഥപുഷ്ടിയുണ്ട്. എന്നാൽ മംഗളോദയപാഠം വാചമെന്നാണ്. ഈശാ—ഈശ്വരാ! നമുക്കി...നൂനം—എനിക്ക് ഒരു ഉത്തരം ഇല്ല, നിശ്ചയം. ധമ്മവും മര്യാദയും കൂടാതെ പറഞ്ഞ ഈ വാക്കിന് എനിക്ക് ഒന്നും ഉത്തരം പറയുവാനില്ല, നിശ്ചയം. ഈശാ—ദൈവമേ! പാപാധിക്യദ്യോതകം. അധികമായ അധമ്മപ്രവൃത്തി കാണുമ്പോൾ മനസ്സിൽ തോന്നുന്ന വികാരത്തെ ദ്യോതിപ്പിക്കുന്നതു്. ആജാന...കൊണ്ടേ—ജന്മംമുതല്ക്കു പരിശുദ്ധി തികഞ്ഞ തന്റെ ബുദ്ധികൊണ്ടുതന്നെ. മനീഷ—ബുദ്ധി. രാജാവുതാൻ—രാജാവുതന്നെ. രാജകാര്യം സംപ്രതി അറിക—രാജാവ് ചെയ്യേണ്ടതായ കാര്യം എന്തെന്ന് ആലോചിച്ച് അറിയട്ടെ. കൊണ്ടേ—എന്ന പദത്തിലെ 'ഏ' പാദപൂരണത്തിനു ചേത്തിരിക്കുന്നതാണ്. ഇപ്രകാരമുള്ള പ്രയോഗം കാവ്യങ്ങളിൽ സുലഭമാണ്.

സ്ഥിത്വാ കാണിമുഹൂർത്തമാത്മസചിവം
രാജാ വിളിച്ചൂചിവാൻ
"ദുർദ്ധർഷോ മുനിരേഷ ഭീഷണതപാ
ഗോരത്നമസ്മദ്വശേ
യുക്താ നൂനമിതെന്നുമത്ര വിഷമേ
കൃത്യേ വിമൂഢോസ്മി ഞാൻ." 21

"ഖേദിക്കേണ്ടാ വിഭോ നിന്തിരുവടി വെറുതേ
തത്ര ചിന്താതുരാന്തേ
സാധു പ്രത്യർപ്പ്യ മൂല്യം മുനിവരകഥിതം
ധേനുമാദായ പോരാം

ശ്ലോകം 21—മന്ത്രിയുടെയും പുരോഹിതന്റെയും വാദപ്രതിവാദങ്ങളം കേട്ട് രാജാവിനുണ്ടായ മനഃസ്ഥിതിയെപ്പററി പറയുന്നു. മന്ത്രിപുരോധസോഃ—മന്ത്രിയുടെയും പുരോഹിതന്റെയും. ഇത്ഥം—ഇ പ്രകാരമുള്ള. വിവദനാനി—വിവാദങ്ങളെ, വാഗ്വാദങ്ങളെ. ആകർണ്ണ്യ—ആകർണ്ണനം ചെയ്തിട്ട്, കേട്ടിട്ട്. കാണിമുഹൂർത്തം—കുറച്ചുസമയം. കാണി—അത്യല്പതാദ്യോതകം. ചിന്താകുലഃ—എന്താണു ചെയ്യേണ്ടതെന്നു വിചാരിച്ചു സ്വസ്ഥതയില്ലാത്തവനായിട്ട്. സ്ഥിത്വാ—സ്ഥിതിചെയ്തിട്ട്, ഇരുന്നിട്ട്. രാജാ—കാർത്തവീര്യാർജ്ജുനൻ. ആത്മസചിവം—തന്റെ മന്ത്രിയെ വിളിച്ച് അടുക്കൽ വരുത്തി. ഊചിവാൻ—പറഞ്ഞു. ഏഷ മുനിഃ ദുർദ്ധർഷഃ ഭീഷണതപാഃ—ഈ ജമദഗ്നി മുനി അന്യന്മാർക്ക് ദുർദ്ധർഷനും, ഭയങ്കരമായ തപോബലത്തോടു കൂടിയവനും ആകുന്നു. ദുർദ്ധർഷൻ—എതിരിട്ടു കീഴടക്കാൻ കഴിയാത്തവൻ. ഗോരത്നം—പശുക്കളിൽ ശ്രേഷ്ഠമായ കാമധേനു. അസ്മദ്വശേ—നമ്മുടെ കൈവശം ഇരിക്കുന്നതു്. യുക്തം—ചേരുന്നതാണു്. അതിനെ കൈവശത്തിലാക്കേണ്ടതുമാകുന്നു. നൂനം—നിശ്ചയം. ഞാൻ അത്ര വിഷമേ കൃത്യേ വിമൂഢഃ അസ്മി—ഞാൻ ഇവിടെ വിഷമമായ ഇക്കാര്യത്തിൽ എന്തു ചെയ്യണമെന്നറിവില്ലാത്തവനായിരിക്കുന്നു. വിഷമം—മുനിയാണെങ്കിൽ മഹാതപസ്വി. അദ്ദേഹത്തെ എതിരിട്ടു കാര്യം നേടാവുന്നതല്ല. പശുവിനെയാണെങ്കിൽ ഉപേക്ഷിക്കാവുന്നതുമല്ല. അതു നമുക്കിരിക്കേണ്ടതാണു്. ഇപ്രകാരം വിഷമം ആണു കാര്യം. ഞാൻ ധർമ്മസങ്കടത്തിലായി എന്നു് ആശയം.

ശ്ലോകം 22—മന്ത്രിയുടെ വാക്കു്. പ്രഭോ!—രാജാവേ! നിന്തിരുവടി വെറുതെ ഖേദിക്കേണ്ടാ—നിന്തിരുവടി കാര്യമില്ലാതെ ദുഃഖിക്കേണ്ട. ഇവിടെ വിഷാദിക്കേണ്ടതായ കാര്യമില്ല. തത്ര ആശ്രമാന്തേ

ബാധാപേതം വരുന്നുണ്ടഴകൊടുഴറി ഞാ-
നത്രനേരം ഭവാനി-
ങ്ങാതങ്കം കൈവെടിഞ്ഞാദൃത സുഖമിവിടെ-
പ്പാർക്ക ഭാഗ്യാംബുരാശേ!" 22

ശ്രവണസുഖമിവണ്ണം രാജരാജോനുമേനേ
പ്രബലഭടസമേതശ്ചന്ദ്രഗുപ്തോ നടന്നു
ശിവശിവശിവ ദൈവപ്രാതികൂല്യപ്രസംഗേ
ഭവതി മതിമതാമപ്യാത്മമോഹോ മഹീയാൻ. 23

---

ചെന്നു്-അവിടെ ആശ്രമത്തിൽ ചെന്നു്. മുനിവരകഥിതം മൂല്യം സാധു പ്രത്യർപ്പ്യ-മുനി പറയുന്ന വില വഴിപോലെ അദ്ദേഹത്തിനു കൊടുത്തു്. പ്രത്യർപ്പ്യ-പ്രത്യർപ്പണം ചെയ്തിട്ടു്, പകരം കൊടുത്തിട്ടു്. മോദാൽ ധേനും ആദായ-സന്തോഷത്തോടുകൂടി പശുവിനെ വാങ്ങി (സ്വീകരിച്ചു്). ഞാൻ-മന്ത്രിയായ ഞാൻ. ബാധാപേതം-ഉപദ്രവം ഒന്നും കൂടാതെ. അഴകൊടുഴറിവരുന്നുണ്ടു്-പോയ കാര്യം ഭംഗിയായി സാധിച്ചുവരുന്നുണ്ടു്. ഭാഗ്യാംബുരാശേ!-മഹാഭാഗ്യശാലിയായ രാജാവേ! അവിടത്തെ ഭാഗ്യവൈഭവംകൊണ്ടു കാര്യം സാധിക്കും, എന്നു് ഈ പദം ധ്വനിപ്പിക്കുന്നു. അത്രനേരം-അത്രയും സമയം, ഞാൻ പശുവിനെയുംകൊണ്ടു വരുന്നതുവരെ. ഭവാൻ ഇങ്ങു് ഇവിടെ ആതങ്കം കൈവെടിഞ്ഞു് ആദൃതസുഖം പാർക്ക-നിന്തിരുവടി ഇവിടെ മനസ്സിലെ ദുഃഖം അകററി സുഖമാകുംവണ്ണം പാർത്താലും. ആദൃതസുഖം-ആദരിക്കപ്പെട്ട സുഖത്തോടുകൂടുംവണ്ണം. സസുഖംപാർക്ക എന്ന ക്രിയയുടെ വിശേഷണമാണു്. ആദൃതസുഖം-മുനി പറയുന്ന വില കൊടുത്തു പശുവിനെ വാങ്ങുന്നതായാൽ ആക്കും സങ്കടത്തിനു് അവകാശമില്ല. ഇതാണു് മന്ത്രിയുടെ അഭിപ്രായം.

ശ്ലോകം 23—രാജരാജഃ-മഹാരാജാവായ കാർത്തവീര്യാർജ്ജുനൻ. ഇവണ്ണം ശ്രവണസുഖം-ഇപ്രകാരം ചെവിക്കു സുഖത്തെ ഉണ്ടാക്കുന്ന വാക്കു കേട്ടു്. അനുമേനേ-അനുമനനം ചെയ്തു, വിചാരിച്ചു (അനുവദിച്ചു). ചന്ദ്രഗുപ്തഃ-മന്ത്രിയായ ചന്ദ്രഗുപ്തൻ. പ്രബലഭടസമേതഃ-കരുത്തേറിയ ഭടന്മാരോടുകൂടി, സൈന്യത്തോടു ചേർന്നു്. നടന്നു-മുനിയുടെ ആശ്രമത്തിലേക്കു പോയി. ശിവ ശിവ ശിവ!-കഷ്ടം! കഷ്ടം! അത്ഭുതം! അത്ഭുതം! ദൈവപ്രാതികൂല്യപ്രസംഗേ-ഈശ്വരൻെറ പ്രാതികൂല്യം വന്നുചേരുമ്പോൾ, ഈശ്വരൻ വിപരീതമായി നില്ക്കുമ്പോൾ, ഭാഗ്യം ക്ഷയിക്കുമ്പോൾ. മതിമതാം അപി മഹീയാൻ ആത്മമോഹഃ ഭവതി-ബുദ്ധിമാന്മാർക്കുകൂടി വലിയ മോഹം ഉണ്ടാകുന്നു. മോഹം-അറിവില്ലായ്മ, വിവേകശൂന്യത.

**എന്നേരമാശ്രമപദത്തിനു ചന്ദ്രഗുപ്തൻ**
**ചെന്നു നിവൃത്യ മുനിധേനുപരിഗ്രഹാൎത്ഥീ**
**അന്നേരമേവ സമിദാഹരണായ പോയി-**
**തൊന്നിച്ചു രാമനകൃതവ്രണനോടരണ്യേ.** 24

**നേരേചെന്നാശ്രമാന്തം മുനിവരനൊടുണ-**
**ൎത്തീടിനാൻ: "ത്വൽപ്രസാദ-**
**ശ്രീരംഗം ചക്രവൎത്തീ സഖലു നിജപുരീം**
**പ്രസ്ഥിതോ മദ്ധ്യമാൎഗ്ഗേ**

''മാനവേന്ദ്രൻ താനനൎത്ഥമടക്കയാൽ
മൗനാനുവാദം കൊടുത്തിരുന്നീടിനാൻ
പുണ്യം ക്ഷയിക്കുന്ന കാലം മനുഷ്യന
കണ്ണുകാണാതെപോം കാൎയ്യജ്ഞനെങ്കിലും.''

(വിഷ്ണുഗീത) എന്നും, ''പരിവൎത്തതേ പ്രകൃതിരാപദി ഹി''(ആശ്ച ൎയ്യചൂഡാമണിനാടകം) എന്നും കാണുക. മതിമതാം-ബുദ്ധിമാന്മാ ൎക്കു്. ഗീതം ഉത്തരാൎദ്ധം ഗംഭീരമായ ഒരു മനശ്ശാസ്ത്രതത്വമാകുന്നു.

ശ്ലോകം 24—മുനിധേനുപരിഗ്രഹാൎത്ഥീ ചന്ദ്രഗുപ്തൻ-മുനിയുടെ കാമധേനുവിനെ കൊണ്ടുവരണമെന്ന ആഗ്രഹത്തോടുകൂടി ചന്ദ്രഗു പ്തൻ. എന്നേരം-ഏതുസമയം. നിവൃത്യ-നിവൎത്തിച്ചിട്ടു്. ആശ്രമപ ദത്തിനു്- ആശ്രമസ്ഥലത്തു്, ആശ്രമത്തിൽ. ചെന്നു-ചെന്നുവോ. അന്നേരം ഏവ-അപ്പോഴുംതന്നെ, അതിനു് അല്പസമയം മുൻപു്. സമിദാഹരണായ-സമിത്തുകരം (പലാശം പ്ലാശുകരം) കൊണ്ടുവരു ന്നതിനായി. രാമൻ-പരശുരാമൻ. അകൃതവ്രണനോടു് ഒന്നിച്ചു്-ഇ ഷ്ടനായ അകൃതവ്രണനോടുകൂടി. അരണ്യേ-ആശ്രമത്തിനു പുറമേയു ള്ള കാട്ടിൽ. കാട്ടിലേക്കു് ചന്ദ്രഗുപ്തൻ ചെന്ന സമയം പരശുരാമനും അകൃതവ്രണനും ആശ്രമത്തിൽ ഇല്ലാതെയിരുന്നു. അവർ പ്ലാശു (ചമത) കൊണ്ടുവരുന്നതിനു കാട്ടിലേക്കുപോയ സമയമായിരുന്നു അതു്.

ശ്ലോകം 25—നേരേ ആശ്രമാന്തംചെന്നു മുനിവരനൊടു ഉണ ൎത്തീടിനാൻ-നേരേതന്നെ ആശ്രമത്തിനകത്തു മഹൎഷിയുടെ അടു ക്കൽച്ചെന്നു് അദ്ദേഹത്തിനോടു പറഞ്ഞു. ചന്ദ്രഗുപ്തൻ കൎത്താവു്. ഉണ ൎത്തീടിനാൻ-ആദരാധിക്യദ്യോതകം. ത്വൽപ്രസാദശ്രീരംഗം ഖലു സ ചക്രവൎത്തീ-അങ്ങയുടെ അനുഗ്രഹമാകുന്ന ശ്രീയുടെ രംഗമാണ ല്ലോ ആ ചക്രവൎത്തി. അങ്ങാൽ അത്യാദരത്തോടുകൂടി സല്ക്കരിക്കപ്പെ ട്ടവൻ. ഈ പദം അങ്ങു രാജാവിന്റെ ആഗ്രഹത്തെ സാധിപ്പിക്കേ

സ്വൈരം ഘോരത്നമേതൽ ക്ഷിതിഭൃദുചിതമാ-
രാൽ വരുത്തീടുവാനി-
ക്കാരുണ്യം പാർത്തിടുന്നൂ വിരവിലതനുഗൃ-
ഹ്ണീഷ്വ യോഗീന്ദ്രമൗലേ! 25

പ്രാജ്ഞോ മുനീന്ദ്രൻ വിലചൊന്നതെല്ലാം
പ്രാജ്യപ്രസാദേന കൊടുത്തു മേന്മേൽ
ആശ്വാസ്യ താമാനയ ധേനുമെന്ന-
ങ്ങാജ്ഞപ്തവാൻ ബ്രഹ്മഗതിസ്സ രാജാ.'' 26

---

ണ്ടതാണെന്നു വ്യഞ്ജിപ്പിക്കുന്നു. ചക്രവർത്തീ—ഈ പദം കാർത്തവീര്യാർജ്ജുനന്റെ അധികാരശക്തിയേയും വ്യഞ്ജിപ്പിക്കുന്നു. പറയുന്നതനുസരിച്ചില്ലെങ്കിൽ ബലംപ്രയോഗിച്ചു കാര്യംനേടുവാൻ കരുത്തുണ്ടെന്നു ഭാവം. നിജ...മദ്ധ്യേ—തന്റെ നഗരത്തിലേക്കു പുറപ്പെട്ടിട്ടു വഴിക്കു നടുവിൽ, ഒരിടത്തു്. ക്ഷിതിഭൃദുചിതം—രാജാവിനു യോഗ്യമായിരിക്കുന്ന. ഏതൽ ഘോരത്നം—ഈ കാമധേനുവിനെ. സ്വൈരം—നിർബ്ബാധമായി. ആരാൽ വരുത്തീടുവാൻ—സമീപത്തു വരുത്തുന്നതിനു്. ഇക്കാരുണ്യം പാർത്തിടുന്നൂ—നിന്റെ കൃപയെ നോക്കിക്കൊണ്ടു് ഇരിക്കുന്നു. യോഗീന്ദ്രമൗലേ!—അല്ലയോ യോഗിശ്രേഷ്ഠനായവനേ! അതു വിരവിൽ അനുഗൃഹ്ണീഷ്വ—പശുവിനെ തരുന്നതിനു വേഗം അങ്ങു് അനുഗ്രഹിച്ചാലും. രാജാവു വഴിമദ്ധ്യത്തിൽ ഞാൻ പശുവിനെ കൊണ്ടുചെല്ലുന്നതു നോക്കിക്കൊണ്ടിരിക്കുന്നു. വേഗം അതിനെ തന്നു് അനുഗ്രഹിക്കണം. ഇവിടെ ചന്ദ്രഗുപ്തന്റെ വാക്കു ഭക്തിയോടും വണക്കത്തോടും കൂടിയുള്ളതാണെന്നു കാണേണ്ടതാകുന്നു.

ശ്ലോകം 26—പ്രാജ്ഞഃ...മേന്മേൽ—വിദ്വാനായ മഹർഷി പറയുന്ന വിലയെല്ലാം യാതൊരു തക്ക്വും പറയാതെ സന്തോഷത്തോടുകൂടി കൊടുത്തു. മേന്മേൽ—മേല്ക്കുമേൽ. ആശ്വാസ്യ—ആശ്വസിപ്പിച്ചിട്ടു്, സമാധാനിപ്പിച്ചിട്ടു്. താം ധേനും ആനയ—ആ കാമധേനുവിനെ കൊണ്ടുവന്നാലും. കൊണ്ടുവരണം. എന്നങ്ങു—എന്നു്. ബ്രഹ്മഗതിഃ സഃ രാജാ—ബ്രഹ്മഗതിയായിരിക്കുന്ന ആ രാജാവു്, കാർത്തവീര്യാർജ്ജുനൻ. ആജ്ഞപ്തവാൻ—ആജ്ഞാപിച്ചിരിക്കുന്നു. കല്പിച്ചു് എന്നെ അയച്ചു. ബ്രഹ്മഗതിഃ—വേദത്തിനു് (ബ്രാഹ്മണർക്കു്) ആശ്രയമായിരിക്കുന്ന. ഈ പദം രാജാവിന്റെ ആജ്ഞ ബ്രാഹ്മണൻ അനുസരിക്കേണ്ടതാണെന്നു ധ്വനിപ്പിക്കുന്നു. ''ബ്രഹ്മഹിംസാം ഹിതം മേനേ'' (മഹാഭാഗവതം. ദശമം.) എന്നു കാണുക.

"ക്രയവിക്രയമിങ്ങയോഗ്യമോർത്താൽ
നയമല്ലേ നൃപനും ദ്വിജസ്വലോഭം"
അയി ചിന്തയ കർമ്മസാധനം കേൾ
നായം ധേനുരിയം ന ജാതു ദേയാ. 27

ഭാവിച്ചു നീ നല്ലതിനല്ലിതൊന്നും
ജീവന്ന ദാസ്യേ മമ ഹോമധേനും"
ഈവണ്ണമുക്തോ മുനിനാ സ കോപാ–
ദാബദ്ധ്യ പാശൈർവ്വിചകർഷ ധേനും 28

---

ശ്ലോകം 27—ക്രിയവിക്രയം–വില്ക്കുന്നതും വാങ്ങുന്നതും. അയോഗ്യം–യോഗ്യമല്ല. ചേരാത്തതാണ്. നൃപനും–രാജാവിനും. ദ്വിജസ്വലോഭം–ബ്രാഹ്മണന്റെ മുതലിൽ ആഗ്രഹം. നയമല്ലേ–നീതിയല്ല. രാജാവിനു ബ്രാഹ്മണന്റെ മുതൽ ആഗ്രഹിക്കുന്നതു ധർമ്മമല്ല. ദ്വിജസ്വലോഭം–എന്നതു് ദ്വിജ, സ്വലോഭം എന്നു രണ്ടു പദമാക്കാം. അപ്പോൾ അർത്ഥത്തിനു സ്വല്പം ക്ലേശം നേരിടുന്നു. ഒരു പദമാകുന്നതു തന്നെ നന്നു്. അയി ചിന്തയ–അല്ലയോ ചന്ദ്രഗുപ്ത! അങ്ങു് കാര്യത്തെക്കുറിച്ചു നല്ലതുപോലെ വിചാരിച്ചാലും. ഇയം ധേനുഃ കർമ്മസാധനം കേൾ–ഈ കാമധേനു എന്റെ ഹോമാദികർമ്മങ്ങൾക്കു വേണ്ട വസ്തുക്കളെ ഉണ്ടാക്കി തരുന്നവളാണു്. കേട്ടാലും. ജാതു ന ദേയാ–ഒരിക്കലും ദേയയല്ല. തരുവാൻ യോഗ്യയല്ല. തരികയില്ല. ഇവളെ തന്നാൽ എന്റെ കർമ്മങ്ങൾ മുടങ്ങും. "താം ദേവതാപിത്രതിഥിക്രിയാർത്ഥാം"–(രഘുവംശം സ. 2.) എന്നു കാണുക. യാഗം, ശ്രാദ്ധം, അതിഥിസല്ക്കാരം എന്നീ കർമ്മങ്ങൾ ഞാൻ സാധിക്കുന്നതു് ഈ ധേനുവിനെക്കൊണ്ടാകുന്നു. വൃത്തം വസന്തമാലിക.

> വിക്രയക്രയാദികളായ വാണിജ്യകർമ്മ–
> മൊക്കവേ വൈശ്യകർമ്മങ്ങളത്രേ ഒഴിക നീ

(ബ്രഹ്മാ—കിളി.) എന്നു നോക്കുക.

ശ്ലോകം 28—നീ ഭാവിച്ചു ഇതൊന്നും നല്ലതിനല്ല–നീ ഭാവിച്ചിരിക്കുന്ന ഈ പ്രവൃത്തിയൊന്നും നല്ലതിനല്ല. നീ വിചാരിച്ചിരിക്കുന്നതു നിനക്കു നാശകരമായിട്ടേ വരികയുള്ളു. ഭാവിച്ചു–വിചാരിച്ചു, ആഗ്രഹിച്ചു. മമ ഹോമധേനും ജീവൻ ന ദാസ്യേ–എന്റെ ഈ കാമധേനുവിനെ ജീവനോടുകൂടി ഞാൻ ഇരിക്കുന്ന കാലത്തു നിനക്കു തരികയില്ല. ജീവൻ–(തകാരാന്തം പു. പ്ര. ഏ.) ജീവിച്ചിരിക്കുന്നവൻ. ന ദാസ്യേ–(ക്രിയ. ഉത്ത. പു. ഏ.) ദാനം ചെയ്യുകയില്ല. മുനിനാ ഇത്ഥം ഉക്തഃ–മഹർഷിയാൽ ഇപ്രകാരം പറ

അബ്രഹ്മണ്യം പറഞ്ഞാവതു സുരഭിമുപാ-
ശ്ലിഷ്യ കണ്ഠേ സ'ഹാഹാ'-
ശബ്ദൈശ്ശിഷ്യൈസ്സമം വാരിതഹഹാഹരണേ
തത്ര വൃദ്ധേ മുനീന്ദ്രേ
കെല്പേറും ഭാവികർമ്മപ്രഥിതമുനിരസൗ
നോക്കിനില്ക്കുന്നതെന്തെ-
ന്നിപ്പോളാക്കും പ്രഹാരം പ്രഹരത മുഹുരെ-
ന്നാപ്തഭൃത്യാനവാദീൽ. 29

---

യപ്പെട്ടവനായിട്ട്. ഉക്തൻ—പറയപ്പെട്ടവൻ. കിട്ടുകയില്ലെന്നു നിശ്ചയമായപ്പോൾ. സഃ കോപാൽ—അവൻ (മന്ത്രി) കോപം ഹേതുവായിട്ട്. ധേനും പാശൈഃ ആബദ്ധ്യ—പശുവിനെ കയറുകൾകൊണ്ടു കെട്ടിയിട്ട്, (ആബന്ധിച്ചിട്ട്). വികർഷ—പിടിച്ചുവലിച്ചു, (വികർഷണം ചെയ്തു).



ശ്ലോകം 29—തത്ര വൃദ്ധേ മുനീന്ദ്രേ—അവിടെ വൃദ്ധനായ മഹർഷി. ആവതു അബ്രഹ്മണ്യം പറഞ്ഞു—കഴിയുവതും അബ്രഹ്മണ്യം പറഞ്ഞു. അബ്രഹ്മണ്യം—ബ്രഹ്മണ്യമല്ലാത്തതു്. ബ്രാഹ്മണ്യം ബ്രാഹ്മണർക്കു ഹിതം. അവരെ നിന്ദിക്കുന്നതു് അബ്രഹ്മണ്യം. കൊല്ലരുതേ! കൊല്ലരുതേ! എന്നു പറഞ്ഞു. ''അബ്രഹ്മണ്യമവദ്ധ്യോക്തഃ'' എന്നു് അമരം. സുരഭിം കണ്ഠേ ഉപാശ്ലിഷ്യ—കാമധേനുവിനെ കഴുത്തിൽ കെട്ടിപ്പിടിച്ചു. ഉപാശ്ലിഷ്യ—(അവ്യയം) ഉപാശ്ലേഷിച്ചിട്ട്. സഹാഹാ... സമം—'ഹാഹാ' 'കഷ്ടം കഷ്ടം' എന്നു് ഉച്ചത്തിൽ പറയുന്നവരായ ശിഷ്യന്മാരോടുകൂടി. വാരിതഹാഹരണേ—ബലാല്ക്കാരമായി ചെയ്ത അപഹരണത്തെ തടഞ്ഞപ്പോൾ. ''വാ—രിതഹാഹരണേ' എന്ന ഭാഗത്തിൽ യതിഭംഗം ദുസ്സഹമായിരിക്കുന്നു. ഭാവികർമ്മ എന്നു കഴിഞ്ഞു പ്രതമുനി എന്നു കാണുന്നതു ശരിയായ പാഠമല്ല. വൃത്തവും ശരിയാകുന്നില്ല. പ്രത എന്നതു പ്രഥിത എന്ന പാഠത്തിന്റെ അബദ്ധരൂപമാകണം. കെല്പേറും—സാമർത്ഥ്യം അധികമുള്ളതു്. ഭാവികർമ്മ—ഭാവികർമ്മത്തെക്കുറിച്ചു്. മേലിൽ എന്തു ചെയ്യണം എന്നു വിചാരിച്ചു. പ്രഥിതഃ അസൗ മുനിഃ—പ്രഥിതനായ ഈ മുനി. കീർത്തിശാലിയായ മഹർഷി. നോക്കിനില്ക്കുന്നതു് എന്തു്—നോക്കിനില്ക്കുന്നതു് എന്തുകൊണ്ടു്? ഇപ്പോ...പ്രഹാരം പ്രഹരത—ഇപ്പോളെല്ലാവരെയും നല്ല അടി അടിച്ചാലും. അടിച്ചോടിച്ചാലും. എന്നു്—എന്നിപ്രകാരം. മുഹുഃ—വീണ്ടും. ആപ്തഭൃത്യാൻ—വിശ്വസ്തന്മാരായ (യോഗ്യന്മാരായ) ഭൃത്യന്മാരോടു് അവാദീൽ—വദിച്ചു, പറഞ്ഞു. ''ഒന്നും ചെയ്യാതെ നോക്കിനില്ക്കുന്നതു് എന്താണു്? വടിയെടുത്തു പശുവിനെ അപഹ

അന്നേരം തെണ്ടുകൊണ്ടും കൊടിയ കശകൾകൊ-
ണ്ടും കമച്ചാർത്തിഭാരോ-
ത്സന്നാനോടിച്ചു ശിഷ്യാൻ ഗളഭുവി സുരഭേ-
ർഗ്ഗാഢബന്ധാഗ്രപാണീൻ
തന്നേ തച്ചും കമച്ചും വപുഷി ഞെട്ടഞെടെ-
ക്കത്തിയും മുഷ്ടികൊണ്ടേ
നന്നത്രേ വേർപെടുപ്പാൻ പലവഴി പലരും
വ്യാപരിച്ചാരനേകം. 30

സുധീസ്സ ചുക്രോധ പുരാ സ്വപത്നീ-
വധാത്സ പുത്രേണ സുശിക്ഷിതാത്മാ

---

രിക്കുന്നവരെ അടിച്ചോടിക്കുക'' എന്നു മുനി ശിഷ്യന്മാരോടു പറഞ്ഞു.

ശ്ലോകം 30—അന്നേരം—മുനി പറഞ്ഞ സമയം. തെണ്ടു—ദണ്ഡ്, വടി. കശകൾ—ചാട്ടകൾ. കമച്ചു—അടിച്ചു, തല്ലി. ശിഷ്യാൻ—ശിഷ്യന്മാരെ. ആർത്തി...ത്സന്നാൻ—ആർത്തിഭാരംകൊണ്ട് ഉത്സന്നന്മാരാക്കി. ആർത്തി—ദുഃഖം, വേദന. ഭാരം—അധികം (വഹിക്കുവാൻ കഴിയാത്ത) ചുമട്. ഉത്സന്നന്മാർ—ക്ഷീണിച്ചവർ. ഓടിച്ചു—ഓടിച്ച് അകലെയാക്കി. വടിയും ചാട്ടയുംകൊണ്ടടിച്ചു മുനിശിഷ്യന്മാരെ ദുസ്സഹമായ വേദനയ്ക്കു പാത്രമാക്കി അകലെ ഓടിച്ചിട്ട്. സുരഭേഃ ഗളഭുവി ഗാഢബന്ധാഗ്രപാണീൻ—കാമധേനുവിന്റെ കഴുത്തിൽ കൈയിന്റെ അററംകൊണ്ടു മുറുകെ കെട്ടിപ്പിടിച്ചിരിക്കുന്നവർ. കൈയിന്റെ അററംകൊണ്ടു പശുവിന്റെ കഴുത്തിൽ മുറുകെ പിടിച്ചിരിക്കുന്നവർ. ഈ പദം ശിഷ്യാൻ എന്ന പദത്തിന്റെ വിശേഷണം. വപുഷി—ശരീരത്തിൽ. ഞെട്ടഞെടെ...മുഷ്ടികൊണ്ടേ—ഞെട്ടഞെടെ എന്ന ശബ്ദം ഉണ്ടാകത്തക്കവിധം. കൈകൊണ്ടു തച്ചും കമച്ചും—താഡനംചെയ്തും, ശക്തിയായി അടിച്ചും. നന്നത്രേ—നന്നാകുംവണ്ണം. നന്നായി. വേർപെടുപ്പാൻ—പശുവിനെ വേർപെടുത്തിക്കൊണ്ടുവരുന്നതിനു്. പലവഴി—അനേകംപ്രകാരം. പലരും—അനേകംപേർ. അനേകം—പലതരത്തിൽ. വ്യാപരിച്ചാർ—വ്യാപരിച്ചു, പ്രവത്തിച്ചു. പശുവിനെ കെട്ടിൽനിന്നു വേർപെടുത്തി രക്ഷിക്കുന്നതിനു പലരും പലതരം പ്രവത്തിച്ചു.

ശ്ലോകം 31—പുരാ...ശിക്ഷിതാത്മാ—പണ്ടു തന്റെ പുത്രനാൽ ശിക്ഷിതാത്മാവായി. പാഠം (തത്വം) പഠിപ്പിക്കപ്പെട്ടവനായി സുധീഃ—നിർമ്മലബുദ്ധിയായിരിക്കുന്ന സഃ—ആ മുനി, ജമദഗ്നി. ന

അതിപ്രഹാരപ്രവിശീണ്ണഗാത്രോ
ഗതാസുരുർവ്യാം ന്യപതന്മുനീന്ദ്രഃ. 31

നിപാതിതേ ദിവ്യമുനൌ ഭടൌഘാ
നിബദ്ധ്യ പാശൈശ്ചകൃഷ്യുഃ സ്മ ധേനും

ചുക്രോധ—ക്രോധിച്ചില്ല, കോപിച്ചില്ല. മഹർഷിക്കു വേണമെങ്കിൽ മന്ത്രിയേയും ഭടന്മാരെയും ശപിച്ചു ഭസ്മമാക്കാം. എന്നാൽ രാഗദ്വേഷാദികളം വിട്ടു നിമ്മലമായ ഹൃദയത്തോടുകൂടിയവനായിരുന്നതുകൊണ്ടു് അദ്ദേഹം അങ്ങനെ ചെയ്തില്ല. പണ്ടു പ്രഥമകോപത്തിനു വശംവദനായി രേണുകയെ വധിക്കണമെന്നു പരശുരാമനോടു പറഞ്ഞപ്പോൾ സംശയംകൂടാതെ രാമൻ അങ്ങനെ ചെയ്തു. പിന്നീടു മുനിക്കു പശ്ചാത്താപം വന്നു. ഇനി കോപിക്കുകയോ ഇപ്രകാരം ചെയ്യുവാൻ ഇടയാകുകയോ ഇല്ലെന്നു നിശ്ചയിച്ചു ശാന്തത കൈക്കൊണ്ടു. അതാണു മന്ത്രിയേയും ഭടന്മാരേയും കോപിച്ചു ശപിക്കാതെയിരുന്നതു്. മുനീന്ദ്രഃ—മഹർഷിശ്രേഷ്ഠനായ ജമദഗ്നി. അതി...ഗാത്രഃ—അധികമായ താഡനം ഏററു ശരീരം പിളന്നു. പ്രവിശീർണ്ണം—പ്രവിശീരണംചെയ്യതു്, തകന്നതു്. ഗതാസു—ജീവൻ പോയവനായി, മരിച്ചു്. ഉർവ്യാം—ഭൂമിയിൽ, മണ്ണിൽ. ന്യപതൻ—നിപതിച്ചു, വീണു. മഹർഷി മന്ത്രിമാരുടേയും ഭടന്മാരുടേയും അധികമായ അടിയേററു ശരീരം മുറിഞ്ഞു പിളന്നു മരിച്ചുവീണു. അതികഠിനമായ അടിയേററു ശരീരം മുറിഞ്ഞു പിളന്നു മരിക്കുമെന്ന നില വന്നപ്പോഴും കോപിക്കുകയോ ശപിക്കുകയോ ചെയ്യാതെ ശാന്തനായിട്ടിരുന്ന മുനിയുടെ മാഹാത്മ്യം അത്ഭുതം എന്നു കാണേണ്ടതാണു്. ഇപ്രകാരമുള്ള മഹാപുരുഷന്മാരെ ഭാരതത്തിലല്ലാതെ എവിടെക്കാണും?

സ ച ശക്തസ്സ്വതപസാ
സംഹത്തുമപി രക്ഷിതും
ജഗത്സവ്വം ക്ഷയം തസ്യ
ചിന്തയന്ന പ്രചുക്രുധേ
സ പൂവ്വം ക്രോധനോത്യത്ഥം
മാതുരത്ഥേ പ്രസാദിതഃ
രാമേണാഭ്രത്തതോ നിത്യം
ശാന്ത ഏവ മഹാതപാഃ

(ബ്രഹ്മാ—മൂലം) എന്നു നോക്കുക.

ശ്ലോകം 32—ഭടൌഘാഃ—ഭടന്മാരുടെ കൂട്ടങ്ങൾ, ഭടന്മാർ കൂട്ടംകൂടി. ദിവ്യമുനൌ നിപാതിതേ—ദിവ്യനായ മുനി മരിച്ചുവീണപ്പോൾ. നിപാതിതൻ—നിപതിപ്പിക്കപ്പെട്ടവൻ. 'ദിവ്യ' പദം ഭടന്മാക്കു മുനിയെ ഭയമുണ്ടായിരുന്നു എന്നും 'നിപാതിത' പദം അദ്ദേഹം വീണതോടു

പ്രഭാവിനീ സാ സുരഭിസ്തദാ തൈ-
രുപോഢകോപാ സുതരാം വ്യരൗത്സീൽ 32

ക്രോധാദുൽകൃത്യ പാശാന്മുഖരഖരഖുരോ-
ത്തുംഗശൃംഗാഗ്രഘാതൈ-
ര്യോധാൻ വിദ്രാവയന്തീ ഝടിതി പരിവൃതാൻ
ഘോര 'ഹുമ്ബാ'നിനാദാ
നാസാഗ്രന്യസ്തഹസ്താംഗുലിഷു സകലലോ-
കേഷു പശ്യത്സു വിശ്വ-
വ്രാതക്ഷോഭം വളർത്തുജ്ജ്വലവിപുലവപു-
ർവ്വ്യോമവീഥീം പ്രപേദേ. 33

കൂടി അത്ര തീർന്നു എന്നും ധ്വനിപ്പിക്കുന്നു. ധേനും—പശുവിനെ. പാശൈഃ നിബദ്ധ്യ ചകൃഷുഃസ്മ—കയറുകൾകൊണ്ടു കെട്ടിവലിച്ചു. പ്രഭാവിനീ സാ സുരഭിഃ—പ്രഭാവശാലിനിയായ ആ കാമധേനു. പ്രഭാവം—ശക്തിവിശേഷം, വിചാരിക്കുന്ന കാര്യം ഉടനെ നടത്തുന്നതിനുള്ള ശക്തി. തൈഃ തദാ ഉപോഢകോപാ—അവരാൽ അപ്പോൾ ഉപോഢകോപയായിട്ട്, അവരുടെ പ്രവൃത്തികൊണ്ടു കോപിച്ചു. സുതരാം—ഏറ്റവും. വ്യരൗത്സീൽ—തടഞ്ഞു, അവരെ രോധിച്ചു. 31, 32—എന്നീ പദ്യങ്ങളിൽ വൃത്തം ഉപേന്ദ്രവജ്ര. ഇന്ദ്രവജ്ര, ഉപേന്ദ്രവജ്ര, ഇവയുടെ സങ്കരമായ ഉപജാതി എന്നീ മൂന്നു വൃത്തങ്ങളെയും ഒരേ വൃത്തമായി വ്യവഹരിക്കാറുണ്ട്. ''തഥാപി അവിദൂരവിപ്രകർഷാൽ ത്രിഷ്വേകവൃത്തത്വവ്യവഹാരഃ'' (അപ്പയ്യദീക്ഷിതർ. യാദവാഭ്യുദയം വ്യാഖ്യാനം.) എന്നു കാണുക.

ശ്ലോകം 34—പശു എതിരാളികളെ എതിർത്ത സമ്പ്രദായം പറയുന്നു. ക്രോധാൽ—കോപം ഹേതുവായിട്ട്. പാശാൻ ഉൽകൃത്യ—കയറുകളെല്ലാം മുറിച്ചു, മുറിച്ചു കളഞ്ഞു. പരിവൃതാൻ യോധാൻ—ചുറ്റും നില്ക്കുന്ന ഭടന്മാരെ. മുഖര...ഘാതൈഃ—മുഖരങ്ങളും (ശബ്ദിക്കുന്നവ) ഖരങ്ങളും (കട്ടപ്പമുള്ളവ) ആയ കുളമ്പുകളും ഉയൻ കൊമ്പുകളുടെ അഗ്രവും (അററവും) കൊണ്ടുള്ള ആഘാതങ്ങളാൽ. കുളമ്പുകൾകൊണ്ടു ചവുട്ടിയും കൊമ്പിന്റെ അറ്റംകൊണ്ട് അടിച്ചും കുത്തിയും. ഝടിതി—വേഗം. വിദ്രാവയന്തീ—ഓടിക്കുന്നവളായി, ഓടിച്ചു. ഘോര...നിനാദാ—ഭയങ്കരമായ 'ഹുംബാ' ശബ്ദം പുറപ്പെടുവിച്ചും ഭടന്മാരെ എതിർത്തു, വേഗത്തിൽ ഓടിച്ചു എന്നു ഭാവം. സകലലോകേഷു നാസാഗ്രന്യസ്തഹസ്താംഗുലിഷു പശ്യത്സു—എല്ലാ ജനങ്ങളും മൂക്കത്തു കൈവച്ചു നോക്കിക്കൊണ്ടിരിക്കുമ്പോൾ, ജനങ്ങൾ എല്ലാം അത്ഭുതം കണ്ടു മൂക്കത്തു

തതോ നിരാശോ ഭയശോകശാലീ
ഗൃഹീതവത്സോ നൃപമേത്യ മന്ത്രീ
മൃതിം മുനീന്ദ്രസ്യ ഗതിഞ്ച ധേനോ–
ര്യഥാതഥം പ്രാഞ്ജലിരാബഭാഷേ. 34

ഈ വണ്ണം കണ്ണുരന്ധ്രേ കനൽച്ചൊരിയുമവ–
സ്ഥാന്തരം കേട്ടനേരം
ദേവന്നാക്കാർത്തവീര്യന്നതിഗഹനമതേ–
രന്തരാത്മാ നടുങ്ങി

---

കൈവച്ചു 'കഷ്ടം!' 'കഷ്ടം!' എന്ന അഭിപ്രായത്തെ പ്രകാശിപ്പിച്ചുകൊണ്ടു നില്ക്കുന്ന സമയം. വിശ്വ...വളർത്തി–ലോകസമൂഹത്തിനെല്ലാം ക്ഷോഭം വളർത്തി, ലോകങ്ങൾക്കു് അധികം ഇളക്കമുണ്ടാക്കി. ബലവിപുലവപുഃ–ബലത്തോടുകൂടിയതും വിപുലവും ആയ ശരീരത്തോടുകൂടിയവൾ. കരുത്തുള്ളതും തടിച്ചതും ആയ ശരീരമുള്ളവൾ, ധേനു. വ്യോമവീഥീം–ആകാശവീഥിയെ. പ്രപേദേ–പ്രപദിച്ചു, പ്രാപിച്ചു, ധേനു ഭടന്മാരെ എതിർത്തു് ഓടിച്ചതിനുശേഷം ആകാശത്തിൽക്കൂടെ സ്വർഗ്ഗത്തിലേക്കു പോയി.

ശ്ലോകം 35—തതഃ–ധേനു പോയതിനുശേഷം. നിരാശഃ–ആഗ്രഹം സാധിക്കാതെ വന്നവനും. ഭയശോകശാലീ–മേലിൽ സംഭവിക്കുന്ന ആപത്തു വിചാരിച്ചു ഭയവും സങ്കടവും നേരിട്ടവനും, ഭയവിഷാദങ്ങളോടുകൂടിയവനും ആയ മന്ത്രി ചന്ദ്രഗുപ്തൻ. ഗൃഹീതവത്സഃ–കാമധേനുവിൻെറ കുട്ടിയെ കൈക്കലാക്കിക്കൊണ്ടു്. നൃപം ഏത്യ–രാജാവിനെ പ്രാപിച്ചു. രാജാവിൻെറ അടുക്കൽച്ചെന്നു്. പ്രാഞ്ജലിഃ–കൈകൾ കൂട്ടി തൊഴുതുകൊണ്ടു്. മുനീന്ദ്രസ്യ മൃതിം–ജമദഗ്നി മരിച്ചതിനെയും ധേനോഃ ഗതിം ച–ധേനുവിന്റെ പോക്കിനെയുംകുറിച്ചു്. യഥാതഥം–ഉണ്ടായതുപോലെ. ആബഭാഷേ–ഭാഷിച്ചു. പറഞ്ഞു.

ശ്ലോകം 35—മന്ത്രിയുടെ വാക്കു കേട്ടപ്പോൾ രാജാവിനുണ്ടായ വ്യാകുലതയെ പ്രതിപാദിക്കുന്നു. അതിഗഹനമതേഃ–ഏററവും അഗാധമായ ബുദ്ധിയോടുകൂടിയവനും. മേലിൽ സംഭവിക്കുന്ന ആപത്തിനെപ്പററി വിചാരിച്ചറിയുവാൻ രാജാവിനു ബുദ്ധിശക്തിയുണ്ടെന്നു് ഈ പദം വ്യഞ്ജിപ്പിക്കുന്നു. ദേവന്നു–ദേവനെപ്പോലെയുള്ളവന്നു്, ദിവ്യന്നു്. ആ കാർത്തവീര്യന്നു–ആ കാർത്തവീര്യമഹാരാജാവിന്നു്. കണ്ണുരന്ധ്രേ...മവസ്ഥാന്തരം–കണ്ണുരന്ധ്രങ്ങളിൽ തീക്കനൽ വർഷിച്ചാൽ എന്നപോലെ ദുഃഖമുണ്ടാക്കുന്ന സ്ഥിതിഭേദത്തെപ്പററി.

രോഹായം തീവ്രാധിശക്ത്യാ ചുട്ടചുട നെട്ടവീ-
ർപ്പിട്ട ബാഷ്പാവൃതാക്ഷോ
ദൈവാജ്ഞപ്തം ഭവിക്കെന്നുദിതധൃതി യയൗ
സാനുഗോ രാജധാനീം. 35

ഗദ്യം 2. തദനു ച ജമദഗ്നിമേനം നിജം വല്ലഭം മല്ലഭൂപാലയോധാഹൃതപ്രാണമച്ചോ പടത്തുമച്ചോരയും

രന്ധ്രം—തുള. കനൽ—തീക്കനൽ. സന്താപാധിക്യദ്യോതകം. ഈവണ്ണം—ഇപ്രകാരം. കേട്ടനേരം—കേട്ടപ്പോാം. അന്തരാത്മാ—അന്തരാത്മാവ്, അന്തർഭാഗത്തുള്ള ആത്മാവ്, ഹൃദയാന്തർഭാഗം. നട്ടങ്ങീ—ഞെട്ടി. അന്തരാത്മാവിന്ന ഞെട്ടൽ (കുലുക്കം) ഉണ്ടായി. 'നട്ടങ്ങീ' ഈ പദം അത്ഥപുഷ്ടിയുള്ളതും സന്ദർഭോചിതവുമായിരിക്കുന്നു. മന്ത്രി പറഞ്ഞ വത്തമാനം കേട്ടപ്പോാം, ധീരനായ കാത്തവീര്യൻെറ ഹൃദയത്തിന്ന് ഒരു ഞെട്ടല്വ സംഭവിച്ചു. സ അയം—ആ ഈ രാജാവ്. തീവ്രാധിശക്ത്യാ—കഠിനമായ മനോവിഷാദത്തിൻെറ ശക്തികൊണ്ടു്. ചുട്ടചുടെ നെട്ടവീർപ്പിട്ട—ചൂടോടുകൂടി തുടരെത്തുടരെ, ചൂടുണ്ടാകത്തക്ക വണ്ണം, നെട്ടവീർപ്പിട്ടിട്ട്. ബാഷ്പാവൃതാക്ഷഃ—നീർവന്നു നിറഞ്ഞ കണ്ണോടുകൂടിയവനായി, കണ്ണിൽ ദുഃഖാശ്രു നിറഞ്ഞു. ദൈവാജ്ഞപ്തം ഭവിക്കെന്നു—ഈശ്വരൻ ആജ്ഞാപിക്കുന്നതു (വിധിഹിതം) നടക്കട്ടെ എന്നു പറഞ്ഞു. ഉദിതധൃതി—ധൈര്യം കൈക്കൊണ്ടു. സാനുഗഃ—അനുഗന്മാരോടുകൂടി. രാജധാനീം—തൻെറ രാജധാനിയിലേക്ക്. യയൗ—യാനംചെയ്തു, പോയി. മന്ത്രിയുടെ വാക്കുകേട്ട രാജാവിനു കഠിനമായ അസ്വാസ്ഥ്യതയുണ്ടായി. 'ഈശ്വരനിശ്ചയം നടക്കട്ടെ' എന്നു പറഞ്ഞു. പിന്നീട് എല്ലാവരും ചേർന്നു രാജധാനിയിലേക്കു പോയി.

ശ്രുത്വൈതൽ സകലം രാജാ
ജമദഗ്നിവധാദികം
ഉദ്വിഗ്നചേതാസ്സഭ്രശം
ചിന്തയാമാസ നൈകധാ

(ബ്രഹ്മാ—മൂലം) എന്നു നോക്കുക. ഈ പദ്യത്തിൽ രാജാവിൻെറ മനോവ്യാകുലതയെ പ്രകാശിപ്പിക്കുന്ന തൃതീയപാദം അകൃത്രിമവും മനോഹരവുമായിട്ടുണ്ട്. എന്നാൽ 'അതിഗഹനമതേരന്തരാത്മാ നട്ടങ്ങീ' എന്ന ചമ്പൂകാരൻെറ വാക്യത്തിൻെറ ഭാവപുഷ്ടിയൊന്നു വേറെയാണ്. 'അന്തരാത്മാ നട്ടങ്ങീ' എന്ന് ഒരു മലയാളിക്ക് അല്ലാതെ ആക്കു പ്രയോഗിക്കുവാൻ കഴിയും?

ഗദ്യം 2—തദനു ച—അനന്തരം. നിജം വല്ലഭം ഏനം ജമദഗ്നിം—തൻെറ ഭത്താവായിരിക്കുന്ന ഈ ജമദഗ്നിയെ. മല്ല...പ്രാണം—രാജ

കൂടി മേന്മേലണിഞ്ഞൂഴിപ്പരപ്പേ ശയാനം ഭയേനാകുലാ താപസൈസ്സാകമാസാദ്യ സാ രേണുകാ മാറിൽ വീണാവ തെല്ലാം തൊഴിക്കുന്ന നേരത്തു വിപ്രേണ സഖ്യാ സമം തത്ര മുൽപാട്ടുവന്നാസ്ഥിതം ദുഃഖഭാരാവനമ്രം നിജം പുത്രകം കണ്ടു പണ്ടേതിലേററം തഴച്ചോരു ശോകാതിരേകേണ, "ഹാഹന്ത മജ്ജീവനാലംബമേ! വത്സ! നീകേൾക്ക നിൻ താതമേനം ബലാൽ കൊന്നൊടുക്കീ മഹാപാപി ഹാ! ഹേഹയാധീശനയ്യോ! ഹതാ ദുർഭഗാ ഞാ"നിതെന്നങ്ങുമു

ഭടന്മാരാൽ പ്രാണൻ അപഹരിക്കപ്പെട്ടവനം (വധിക്കപ്പെട്ടവൻ). അച്ചോ!–അനുകമ്പാധിക്യദ്യോതകം. ആശ്ചര്യം, അനുകമ്പ, സന്തോഷം മുതലായ വികാരങ്ങളെ അധികമായി ദ്യോതിപ്പിക്കുന്നിടത്തു് ഈ ശൈലി ഉപയോഗിക്കുന്നു. ചമ്പൂകാരന്മാക്കു് ഏററവും പ്രിയമുള്ള ഒന്നാണു് ഈ പദം. പടത്തു...ശയാനം–പടത്തുന്നതായ അച്ചോരയും ശരീരത്തിൽ പുരണ്ടു ഭൂമിയിൽ (നിലത്തു) കിടക്കുന്നവനം. പടത്തുക–പരക്കെ വീഴിക്കുക. ആയ വല്ലഭം എന്ന പദത്തിന്റെ വിശേഷണം. സാ രേണുകാ–മുനിപത്നിയായ ആ രേണുക. ഭയേന ആകുലാ–ഭയംകൊണ്ടു പീഡിതയായിട്ടു്, ഭയസംഭ്രമവിഷാദങ്ങളോടുകൂടി. താപസൈഃ സാകം ആസാദ്യ–മുനികളോടുകൂടി പ്രാപിച്ചിട്ടു്. ജമദഗ്നി മരിച്ചു ചോരയുമണിഞ്ഞു കിടക്കുന്ന സ്ഥലത്തു മററു മുനികളോടുകൂടി ചെന്നിട്ടു്. മാറിൽ...നേരത്തു്–മാറത്തു് (മൃതശരീരത്തിന്റെ) വീണു മാറത്തടിച്ചു കരയുന്ന സമയം. തത്ര–അവിടെ. വിപ്രേണ സഖ്യാ സമം–ബ്രാഹ്മണനായ ഇഷ്ടനോടുകൂടി, അകൃതവ്രണനുമൊരുമിച്ചു്. മുല്പാട്ടു...കണ്ടു–മുൻപിൽ വന്നു സ്ഥിതിചെയ്തവനം ദുഃഖാധിക്യംകൊണ്ടു് അവനമ്രനം ആയ തന്റെ മകനെ (പരശുരാമനെ) കണ്ടിട്ടു്. അവനമ്രൻ–കുനിഞ്ഞവൻ, ഭാരംകൊണ്ടെന്നപോലെ താഴ്ന്നവൻ. പണ്ടേതി...രേകേണ–മുൻപിലത്തെക്കാരം വർദ്ധിച്ച സങ്കടാധിക്യംകൊണ്ടു്. "ഹാ ഹന്ത...ദുർഭഗാ ഞാൻ"–രേണുകയുടെ വിലാപം. മജ്ജീവനാലംബമേ!–എന്റെ ജീവിതത്തിനു് ആശ്രയമായിയിരിക്കുന്നവനേ! നിയ്യേ എനിക്കു് ആശ്രയമായിട്ടുള്ളു. വത്സ!-ഉണ്ണീ! വാത്സല്യാധിക്യദ്യോതകം. നീ കേൾക്ക–നീ കേട്ടാലും. മഹാപാപി ഹേഹയാധീശൻ–മഹാപാപിയായ കാൎത്തവീര്യാൎജ്ജുനൻ.

ബ്രഹ്മഹാ മദ്യപസ്തേന–
സ്തഥൈവ ഗുരുതല്പഗഃ
ഏതേ മഹാപാതകിനോ
യശ്ച തൈസ്സഹ സഞ്ചരൻ.

വ്വേഴവട്ടം കനം കണ്ണുനീർവാൎത്തു മാറത്തലച്ചും മിളച്ചാപലം ഭൂതലേ വീണുരുണ്ടും തൊഴിക്കുന്നതാലോക്യ രാമോപി വാൎദ്ധം പ്രകോപാനലജ്വാല നിഷ്പീതദുഷ്പാരഖേദോല്ക്കരോ "മാതരാകൎണ്ണയാകൎണ്ണയാസ്മൽ പ്രതിജ്ഞാമിമാമെത്രവട്ടം മദഗ്രേ സതീ ഭൎത്തൃശോകാകുലാ നീ കരാഭ്യാമുഭാഭ്യാമുരസ്താഡയന്തീ കരഞ്ഞീടിനാൽ സത്യമിങ്ങെത്രവട്ടം കൃതോരസ്ഥലീതാഡനം ചാല നാലാഴിചൂഴും മഹീമണ്ഡലേ ചേ

---

എന്നു സ്മൃതി. ബ്രാഹ്മണനെ വധിക്കുന്നവൻ, മദ്യപാനം ചെയ്യുന്നവൻ, കളവുചെയ്യുന്നവൻ, ഗുരുതല്പത്തെ പ്രാപിക്കുന്നവൻ (ഗുരുവിൻെറ ഭാര്യയോടു ചേൎന്നു രമിക്കുന്നവൻ), ഇവരോടുകൂടി സംസൎഗ്ഗം ചെയ്യുന്നവൻ എന്നിവരാണു മഹാപാപികരം. മന്ത്രി ചെയ്തതു രാജാവിനുവേണ്ടി ആകയാൽ ഇവിടെ രാജാവിനെ മഹാപാപിയായി ഗണിച്ചിരിക്കുന്നു. നിൻതാതം ഏനം—നിൻെറ പിതാവായ ഈ മുനിയെ. ബലാൽ—ശക്തി ഹേതുവായിട്ടു്. കൊന്നൊടുക്കി—കൊന്നു. ജീവിതം അവസാനിപ്പിച്ചു. ദുർഭഗാ ഞാൻ ഹതാ—ദുർഭഗയായ ഞാൻ ഹതയായി. ദുഭഗാ—ഭാഗ്യംകെട്ടവരം. ഹത—ഹനിക്കപ്പെട്ടവരം, വിധവ, മൃതപ്രായം. എന്നങ്ങു—എന്നു പറഞ്ഞു. മൂവ്വേഴവട്ടം...ത്തലച്ചും—ഇരുപത്തിയൊന്നുതവണ, കണ്ണുനീർ ചൊരിഞ്ഞു കൈകൊണ്ടു മാറത്തടിച്ചും. മിളച്ചാപലം—ചാപല്യത്തോടുകൂടി. അസ്വസ്ഥതയോടേ. ഭൂതലേ...താലോക്യ—നിലത്തുവീണ് ഉരുണ്ടു മാറത്തടിക്കുന്നതു കണ്ടിട്ടു്. ആലോക്യ—ആലോകനംചെയ്തിട്ടു്, കണ്ടിട്ടു്. രാമഃ അപി—രാമനും. വാൎദ്ധം...ഖേദോല്ക്കരഃ—വർദ്ധിക്കുന്നതായ കോപാഗ്നിജ്വാല കൊണ്ടു നിഷ്പീതമായ ദുഷ്പാരഖേദോല്ക്കരത്തോടു കൂടിയവൻ. പ്രകോപാനലജ്വാല-പ്രകോപമാകുന്ന അഗ്നിയുടെ ജ്വാല.നിഷ്പീതം-പാനം ചെയ്യപ്പെട്ടതു്. നശിപ്പിച്ചതു്. ദുഷ്പാരഖേദോല്ക്കരം—ദുഷ്പാരമായ ഖേദോല്ക്കരം. ദുഷ്പാരം—കരയില്ലാത്തതു്, അതിരില്ലാത്തതു്. ഖേദോല്ക്കരം—ദുഃഖസമൂഹം. കോപം വദ്ധിച്ചപ്പോരം ദുഃഖം ഇല്ലാത്തവനായി ത്തീൎന്നു. മാതഃ ഇമാം അസ്മൽ പ്രതിജ്ഞാം ആകൎണ്ണയ ആകൎണ്ണയ—അമ്മേ! ഈ എൻെറ പ്രതിജ്ഞയെ (ശപഥത്തെ) കേട്ടാലും കേട്ടാലും. ആകൎണ്ണയ—ആകൎണ്ണനംചെയ്താലും. ആകൎണ്ണനംചെയ്യുക—കേരംക്കുക. തീർച്ചയായും കേരംക്കണം എന്ന ആശയത്തെ ദ്യോതിപ്പിക്കുന്നതിനാണു് 'ആകൎണ്ണയ' എന്നു രണ്ടുതവണ ഉപയോഗിച്ചതു്. മദഗ്രേ—എൻെറ അടുക്കൽ. സതീ—ചാരിത്രശുദ്ധിയോടുകൂടിയവളായ നീ. പതിവ്രത. ഭൎത്തൃശോകാകുലാ—ഭൎത്തൃമരണംകൊണ്ടു സങ്കടപ്പെട്ടു്. എത്രവട്ടം—എത്രതവണ. ഉഭാഭ്യാം കരാഭ്യാം ഉരഃ താഡയന്തീ—രണ്ടു കൈകരംകൊണ്ടും മാറത്തു താഡയന്തിയായി (താഡിച്ചു, അടിച്ചു).

ന്റെഴം ക്ഷത്രിയസ്ത്രീജനം നവ്യവൈധവ്യമുൾക്കൊണ്ടു കേ ണീടുമാറിമ്മഹാദേവശിഷ്യഃ കരിഷ്യാമി ഞാനി''ത്ഥമാ ഭാഷ്യ മാനീ ചതുർഭിസ്സമം ഭ്രാതൃഭിസ്താതമപ്പോളെടുത്താശ്ര മാഭ്യന്തരേ കൊണ്ടുപോയ് സംസ്കരിപ്പാൻതുടങ്ങുന്ന നേരം പിതുർജ്ജീവനം ഭാവിസംസൂത്രയന്തീമനാകാരിണീം കാഞ്ചിദാകർണ്ണ്യ വാണീം സമാശ്വസ്തചേതാ നിവാതേ ശവാംഗം നിധായാസ്ഥയാ പാർത്തിരുന്നീടിനാൻ. വി

കരഞ്ഞീടിനാം-കരഞ്ഞു. സത്യം-സത്യമായി (സത്യംചെയ്തു) പറയുന്നു. അത്രവട്ടം-അത്രയുംതവണ. നാലാഴി...കരിഷ്യാമി-നാലു കടലുകളും ചുററുന്ന ഭൂമിയിലെ രാജാക്കന്മാരുടെ ഭാര്യമാർ പുതിയ വൈധവ്യദുഃഖത്തോടു കൂടിയവരായി. കൃതോരഃ സ്ഥലീതാഡനം-മാറത്തടിച്ചുകൊണ്ടു്. കേണീടുമാറു-കരയത്തക്കവിധം മഹാദേവശിഷ്യനായ ഞാൻ ചെയ്യുന്നുണ്ടു്. എത്രതവണ നീ കൈകം മാറത്തടിച്ചു കരഞ്ഞുവോ അത്രയുംതവണ ലോകത്തിലെ ക്ഷത്രിയന്മാരെ വധിച്ചു് അവരുടെ ഭാര്യമാരെ വിധവകളാക്കി അവക്കു മാറത്തടിച്ചു കരയേണ്ടതായ സ്ഥിതി ഞാൻ വരുത്തും, നിശ്ചയം. മഹാദേവശിഷ്യഃ എന്ന പദം പ്രതിജ്ഞ നിവ്വഹിക്കുന്നതിനുള്ള ശക്തിയേയും നിശ്ചയത്തേയും ധ്വനിപ്പിക്കുന്നു. മാനീ ഇത്ഥം ആഭാഷ്യ-മാനിയായിരിക്കുന്ന രാമൻ ഇപ്രകാരം പറഞ്ഞിട്ടു്. ചതുർഭിഃ ഭ്രാതൃഭിഃ സമം-നാലു സഹോദരന്മാരോടുംകൂടി. അപ്പോഠം-ആ സമയം. താതം-പിതാവിനെ. പിതാവിന്റെ മൃതദേഹത്തെ. എടുത്തു...നേരം-എടുത്തു് ആശ്രമത്തിനകത്തുകൊണ്ടുപോയി സംസ്കരിക്കുന്നതിനു് ഒരുമ്പെട്ടപ്പോഠം. പിതുഃ ഭാവിജീവനം സംസൂത്രയന്തീം അനാകാരിണീം കാചിൽ വാണീം-പിതാവിന്റെ ഭാവിജീവനത്തെ സൂചിപ്പിക്കുന്നതായ ഒരു അശരീരിവാക്കിനെ, ജമദഗ്നിക്കു വീണ്ടും ജീവൻ ഉണ്ടാകും എന്നിങ്ങനെ ഒരു അശരീരിവാക്കിനെ, അനാകരിണീ-ആകാരം (ശരീരം) ഇല്ലാത്തതു്, അശരീരിവാക്കു്. ആകർണ്ണ്യ-കേട്ടിട്ടു്. സമാശ്വസ്തചേതാഃ-സമാശ്വസ്തമായ ചേതസ്സോടു കൂടിയവനായി. മനസ്സിൽ ആശ്വാസം ഉണ്ടായി. നിവാതേ ശവാംഗം-ശവശരീരം നിവാതസ്ഥലത്തിങ്കൽ. നിവാതം-കാററില്ലാത്ത സ്ഥലം. ''നിവാതനിഷ്കമ്പതയാ വിഭാന്തി'' എന്നു രഘു. (സ. 13.) നിധായ-വച്ചിട്ടു്. ആസ്ഥയാ-ആസ്ഥയോടുകൂടി. പാർത്തിരുന്നീടിനാൻ-കാത്തു് ഇരുന്നു.

തതോ നീത്വാ പിതുർദ്ദേഹ-
മാശ്രമാഭ്യന്തരം മുനേ!
ശായയിത്വാ നിവാതേ തു
പരിതസ്സമുപാവിശൻ

**രവിലവിടെ ദൈവയോഗാലെഴുന്നള്ളമദ്ദാനവാചായ്യനാ കണ്ണിതാശേഷവൃത്തോ നിരൂപിച്ചു നേരേ മൃതസ്യാശു സഞ്ജീവിനീമാത്മവിദ്യാം പ്രയോഗിച്ചു....യോഗീശ്വരോസൗ സമുജ്ജീവയൻ മേല്ക്കുമേലേ സമാശ്വാസ്യ സവ്വാൻ**

---

(ബ്രഹ്മാ—മൂലം) എന്നു കാണുക. ദൈവയോഗാൽ–ദൈവനിശ്ചയം ഹേതുവായിട്ട്. വിരവിൽ–വേഗം. ദാനവാചാര്യൻ–അസുരന്മാരുടെ ഗുരുവായ ശുക്രമഹർഷി. ആകണ്ണിതാശേഷവൃത്തഃ–എല്ലാ വത്തമാനങ്ങളും കേട്ടറിഞ്ഞു. നിരൂപിച്ചു–എല്ലാ കാര്യങ്ങളെയുംകുറിച്ച് ആലോചിച്ച്. മൃതസ്യ–മരിച്ചവനു്. മരിച്ചുകിടക്കുന്ന ശവത്തിൽ. ആശു ആത്മവിദ്യാം സഞ്ജീവിനീം പ്രയോഗിച്ചു–വേഗത്തിൽ തന്റെ വിദ്യയായ മൃതസഞ്ജീവിനിയെ പ്രയോഗിച്ചു. സഞ്ജീവിനി–മൃതസഞ്ജീവിനി. മരിച്ചവരെ ജീവിപ്പിക്കുന്നതു്. അസൗ യോഗീശ്വരഃ–ഈ പദം മഹായോഗിയായതുകൊണ്ടാണ ശുക്രാചാര്യനു് ഈ കാര്യം സാധിച്ചതു് എന്നു വ്യഞ്ജിപ്പിക്കുന്നു.

തച്ഛ്രുത്വാ സ ഭൃഗുശ്ശീഘ്രം
ജലമാദായ മന്ത്രവിൽ
സഞ്ജീവിന്യാ വിദ്യയാ തം
സിഷേച പ്രോച്ചരന്നിദം
യജ്ഞസ്യ തപസോ വീര്യം
മമാപി ശുഭമസ്തി ചേൽ
തേനാസൗ ജീവതാച്ഛീഘ്രം
പ്രസുപ്ത ഇവ ചോത്ഥിതഃ
ഏവമുക്തേ ശുഭേ വാക്യേ
ഭൃഗുണാ സാധുകാരിണാ
സമുത്തസ്ഥാപ്രഥാർച്ചീകഃ
സാക്ഷാദ്ഗുരുരിവാപരഃ

(ബ്രഹ്മാ—മൂലം) എന്നു കാണുക. ഈ ഭാഗത്തിന്റെ ഭാഷ:

മൃതസഞ്ജീവിനിയാം വിദ്യകൊണ്ടതിദ്രുതം
മൃതനാം ജമദഗ്നിതന്നെയും ജീവിപ്പിച്ചാൻ

മൂലവും ഭാഷയും തമ്മിൽ എത്രമാത്രം വ്യത്യാസമുണ്ടെന്നു് ഇവിടെ കാണേണ്ടതാകുന്നു. ബ്രഹ്മാണ്ഡപുരാണം മൂലത്തിനും ഭാഷയ്ക്കും തമ്മിൽ പൊതുവെ ഈ വ്യത്യാസം ഉണ്ടെന്നു കാണാം. മഹാഭാരതം ആശ്വമേധികപവ്വത്തിൽ (അ–69) ഭഗവാൻ ശ്രീകൃഷ്ണൻ മൃതനായ പരീക്ഷിത്തിനെ ജീവിപ്പിക്കുന്ന പ്രകൃതം ഇവിടെ സ്മരിക്കുന്നതു നന്നായിരിക്കും. ''ഏഷ സഞ്ജീവയാമ്യേനം പശ്യതാം സവ്വദേഹിനാം'' എന്നുമുതൽ, ''ശനൈശ്ശനൈർമഹാരാജ പ്രാസ്പന്ദത സചേ

പ്രസാദേന പോയോരുനേരത്തകാണ്ഡേ ദിവോ വന്നിറങ്ങും മഹാധേനുവും വത്സവിശ്ലേഷഖിന്നാന്തദീയവ്യഥാദ്ദ്രയമാനഞ്ച താതം വിലോക്യ ക്ഷതക്ഷാരസേകായിതോദഗ്രകോപോദയസ്സാഹസീ താനുണത്തീടിനാൻ. "നാഥ കേൾക്കേണമസ്മൽ ഗിരം താത ചേതോവിഷാദം ധരിച്ചേനശേഷം ക്ഷണം പാക്ക ഞാൻ ചെന്നു മാഹിഷ്മതീരാജധാന്യാമണഞ്ഞാഹവെ ദൃമ്മദം ഹേഹയാധീശ്വരൻ തന്നെയും വൻപടച്ചാർത്തുമൊന്നിച്ചു കൊന്നമ്മഹാധേനുവത്സം ബലാദാഹരിച്ചിങ്ങുകൊണ്ടത്തരുന്നുണ്ടിതെന്നും മദാചാര്യനാഥമ്പിളിത്തെല്ലണിഞ്ഞീട്ട മത്തൻപിറാൻ

തനഃ'' എന്നവരെ പദ്യങ്ങരം നോക്കുക. സർവ്വാൻ മേല്ക്കുമേലേ സമാശ്വാസ്യ പ്രസാദേന പോയോരുനേരത്തു—എല്ലാവക്കും ഉപര്യുപരി (മേന്മേൽ) ആശ്വാസം ജനിപ്പിച്ചു മനസ്സുതെളിഞ്ഞു പോയ സമയത്തു്. ജമദഗ്നിക്കു ജീവനുണ്ടായി കണ്ടപ്പോരം എല്ലാവരും അധികം ആശ്വസിക്കുകയും സന്തോഷിക്കുകയും ചെയ്തു. അകാണ്ഡേ—വിചാരിക്കാതെയിരുന്ന സമയത്തു്. അനവസരത്തിൽ. ദിവഃ—(പഞ്ചമി)ആകാശത്തിൽനിന്നു വന്നിറങ്ങും—വന്നു് ആശ്രമത്തിൽ ഇറങ്ങിയ വത്സവിശ്ലേഷഖിന്നാം മഹാധേനുവും—കുട്ടിയുടെ വേർപാടുകൊണ്ടു ദുഃഖിതയായ കാമധേനുവിനേയും. തദീയ...വിലോക്യ—അതിന്റെ സങ്കടം കണ്ടു ദുഃഖിതനായ പിതാവിനേയും കണ്ടിട്ടു്. വിലോക്യ—വിലോകനം ചെയ്തിട്ടു്, (കണ്ടു്). ക്ഷതക്ഷാര...സാഹസീ—മുറിവു ക്ഷാരം കൊണ്ടു നനച്ചാൽ വേദനയെന്നപോലെ വദ്ധിച്ച കോപം ഉണ്ടായി. പിതാവിൻെറ സങ്കടം കണ്ടപ്പോരം മുൻപു കാത്തവീര്യാജ്ജ്ജുനനോടു് ഉണ്ടായിരുന്ന കോപം മുറിവിൽ ക്ഷാരംവച്ചാൽ എന്നപോലെ വദ്ധിച്ചു. സാഹസീ—സാഹസംചെയ്യുന്നതിനൊരുമ്പെട്ടു. ഉണത്തീടിനാൻ—പറഞ്ഞു. നാഥ താത—നാഥനായിരിക്കുന്ന പിതാവേ! അസ്മൽ ഗിരം—ഞങ്ങരം പറയുന്ന വാക്കിനെ. കേരംക്കണം—കേട്ടാലും. ചേതോവിഷാദം ധരിച്ചേൻ അശേഷം—മനസ്സിലുള്ള ദുഃഖം മുഴുവൻ ഞാൻ അറിഞ്ഞു. ക്ഷണം പാക്ക—അല്പസമയം ക്ഷമിച്ചിരുന്നാലും. ഞാൻ മാഹിഷ്മതീരാജധാന്യാം ചെന്നു് അണഞ്ഞു—ഞാൻ കാത്തവീര്യാജ്ജ്ജുനൻെറ മാഹിഷ്മതീരാജധാനിയിൽ ചെന്നുചേന്നു്. അവിടെ എത്തി. ആഹവേ-യുദ്ധത്തിൽ. ദൃമ്മദം—ദുരഹങ്കാരിയായ, അഹങ്കാരംമൂത്ത. ഹേഹയാ...കൊന്നു—കാത്തവീര്യാജ്ജ്ജുനനെയും സൈന്യങ്ങളെയും ഒരുമിച്ചു കൊന്നു്. അമ്മഹാ...ത്തരുന്നുണ്ടു്—കാമധേനുവിൻെറ കുട്ടിയെ ബലാൽക്കാരേണ അപഹരിച്ചു് ഇവിടെ കൊണ്ടു

ചേവടിപ്പൂമ്പൊടിച്ചാൎത്തുതന്നാണ നിൎണ്ണീയതാ"മെന്നിവണ്ണം സമാഭാഷ്യ ഘോരം കുഠാരം കരേ ധാരയൻ വിപ്രവൎയ്യാന്വിതോ മാനശാലീ പുറപ്പെട്ടു മാൎഗ്ഗാന്തരാളേ സ്മൃതിപ്രക്രിയാനീതമപ്പാർഷദം പാൎവ്വതീശസ്യ നൽസ്യന്ദനേഷ്വാസസൂതാദിഭിസ്സാകമെത്തി കൃതാൎത്ഥാന്തരാത്മാ പുരോദ്യാനമാസാദ്യ സദ്യസ്സഹായം മഹീദേവമാഹൂയ ചൊല്ലീടിനാൻ. "പ്രിയസഖ! വിഗതാഭിശങ്കം പുരാഭ്യന്തരേ ചെന്നു നീ വൈകിയാതേ മഹാരാജനാം കാൎത്തവീൎയ്യാർജ്ജുനൻ തന്നോടേവം പറഞ്ഞിട്ടു നിശ്ശേഷ വി

---

വന്നു തരാം. മദാചാര്യ...നിൎണ്ണീയതാം-ഉറപ്പിനുവേണ്ടി ആണയിട്ടു പറയുന്നതാണ് ഈ ഭാഗം. എന്റെ ഗുരുനാഥനും ചന്ദ്രകലെ ധരിക്കുന്നവനുമായ ശ്രീപരമേശ്വരന്റെ പാദപദ്മപരാഗങ്ങളാണേ ഞാൻ ഈ പറഞ്ഞതു സത്യമെന്നു വിശ്വസിച്ചാലും. ആണ-ആണേ. ആണ്-ഈ വാക്കു മാറുന്നതല്ല.സമാഭാഷ്യ-സമാഭാഷണം ചെയ്തിട്ട്, പറഞ്ഞിട്ട്. ഘോരം...ധാരയൻ-ഭയങ്കരമായ മഴു കൈയിൽ എടുത്തു പിടിച്ച്. ധാരയൻ-ധരിക്കുന്നവൻ. ധരിക്കുക, വഹിക്കുക. മാനശാലീ-മാനശാലിയായ രാമൻ. വിപ്രവൎയ്യാന്വിതഃ-ബ്രാഹ്മണശ്രേഷ്ഠനായ അകൃതവ്രണനോടുകൂടി. മാൎഗ്ഗാന്തരാളെ-വഴിക്കിടയിൽ. അന്തരാളം-അന്തർഭാഗം. സ്മൃതിപ്രക്രിയാനീതം പാൎവ്വതീശസ്യ അപ്പാർഷദം-സ്മരണംചെയ്തു സമീപത്തുവരുത്തിയ, ശിവന്റെ ആ പാൎഷദനോടും. സ്മൃതിപ്രക്രിയാ-സ്മരണപ്രവൃത്തി. ആനീതൻ-ആനയിക്കപ്പെട്ടവൻ, സ്മരിച്ചസമയത്തു് അടുത്തുവന്നവൻ. പാൎഷദൻ-ശിവഭൃതം. "പ്രമഥാഃ സ്യുഃ പാരിഷദാഃ" എന്ന് അമരം. യോഗികൾക്ക് ഒരാളിന്റെ വിചാരം അറിയുന്നതിനും സാധിക്കും. അതു് ഒരു യോഗസിദ്ധിയാണ്. നൽസ്യന്ദനേ...ന്തരാത്മാ-നല്ല തേരോടും ആവനാഴിയോടും സൂതൻ മുതലായവരോടുംകൂടി വന്നിട്ട്, മനസ്സിൽ കൃതാൎത്ഥതയോടുകൂടി. മഹോദരൻ തേരു്, ആവനാഴിയെന്നിവയും മററു വേണ്ടുന്ന വസ്തുക്കളും കൊണ്ടുവന്നു കൊടുത്തു. അവ വാങ്ങിയിട്ടു പരശുരാമൻ കൃതാൎത്ഥനായി. സദ്യഃ-അപ്പോഴുംതന്നെ. പുരോദ്യാനം ആസാദ്യ-മാഹിഷ്മതീനഗരത്തിലുള്ള ഉദ്യാനത്തിൽ ചെന്നു. സഹായം-സഹായംചെയ്യുന്നവനായ, ഇഷ്ടനായ മഹീദേവം-ബ്രാഹ്മണനെ. ആഹൂയ-ആഹ്വാനംചെയ്തു്, വിളിച്ച്. ചൊല്ലീടിനാൻ-പറഞ്ഞു. പ്രിയസഖ-പ്രിയസ്നേഹിതാ. നീ-അങ്ങ്. വൈകിയാതെ-താമസത്തിനിടവരുത്താതെ. വിഗതാഭിശങ്കം-യാതൊരു സംശയവുംകൂടാതെ. പുരാഭ്യന്തരേ-നഗരത്തിനകത്തുചെന്ന്. മഹാ...

ശേഷോദയക്ഷേമസംഹാരദാക്ഷിണ്യദീക്ഷാം കുറികൊണ്ട സാക്ഷാൽ പ്രധാനസ്യ ദാക്ഷായണീശസ്യ വിഖ്യാതനാം ധർമ്മപുത്രോ ജഗജ്ജൈത്രസാരോ മുനിർ ഭാർഗ്ഗവസ്താതഹിംസാഭിഭൂതോ രണാൎത്ഥീ ഗൃഹാരാമഭൂമൗ മഹാസാഹസീ പാൎത്തുനിൽക്കുന്നിതെന്നാൽ, വിരഞ്ഞാത്മബന്ധുക്കളും കേൾപ്പടച്ചാൎത്തുമൊന്നിച്ചു വേഗാൽ പുറപ്പെട്ടമാഴ്കാത മാനശ്രീയാ ദേഹി മേ യുദ്ധമല്ലായ്കിലഭ്രാതൃദാരാത്മജാമാ

---

പറഞ്ഞിട്ട-മഹാരാജാവായ കാൎത്തവീര്യാൎജ്ജുനനോട് ഇപ്രകാരം പറയുക. നിശ്ശേഷ...ദീക്ഷാം-സകല ലോകങ്ങളുടെയും സൃഷ്ടിയും, സ്ഥിതിയും, സംഹാരവും ചെയ്യുന്നതിൽ ദാക്ഷിണ്യത്തോടുകൂടി ദീക്ഷിച്ചിരിക്കുന്നവനായി. ഉദയം—സൃഷ്ടി, ഉല്പത്തി. ക്ഷേമം—രക്ഷ. ദീക്ഷ—വ്രതം. പ്രധാനസ്യ ദാക്ഷായണീശസ്യ-മുഖ്യനായിരിക്കുന്ന ശിവന്റെ. ദാക്ഷായണീശൻ-ദാക്ഷായണിയുടെ ഭൎത്താവു്. ശിവന്റെയും പാൎവ്വതിയുടെയും ധൎമ്മപുത്രനാണു ഞാൻ എന്നു ദ്യോതിപ്പിക്കുന്നതിനാണു് ദാക്ഷായണീപദം പ്രയോഗിച്ചതു്. ദാക്ഷായണി—മുൻജന്മത്തിൽ ദക്ഷന്റെ പുത്രിയായി ജനിച്ചവൾ.

''സുതാ ദക്ഷസ്യാദൗ കില സകലമാതസ്തവമുദഭൂ-
സ്തദോഷം തം ഹിത്വാ തദനു ഗിരിരാജസ്യ ദുഹിതാ''

എന്നു കാണുക. വിഖ്യാതനാം ധൎമ്മപുത്രഃ—പേർപുകഴ്ന്നവനായ ശിഷ്യൻ. ഗുരുവിനു ശിഷ്യൻ ധൎമ്മമനുസരിച്ചു പുത്രനാകുന്നു.

ജനിതാ ചോപനേതാ ച
യസ്തു വിദ്യാം പ്രയച്ഛതി
അന്നദാതാ ഭയത്രാതാ
പഞ്ചൈതേ പിതരഃ സ്മൃതാഃ

എന്നു കാണുക. ജഗജ്ജൈത്രസാരഃ ഭാൎഗ്ഗവഃ മുനിഃ-ലോകങ്ങളെ ജയിക്കുന്നതിനുതക്കബലത്തോടുകൂടിയവനും ഭൃഗുവംശത്തിൽ ജനിച്ചവനും ആയ. മുനി—പരശുരാമൻ. ഭാൎഗ്ഗവമുനി-ഭാൎഗ്ഗവമഹർഷി, രാമൻ. താതഹിംസാഭിഭൂതഃ—പിതാവിനെ വധിച്ചതുനിമിത്തം പരിഭവത്തോടുകൂടിയവനായി, വിരോധം കൈക്കൊണ്ടു്. രണാൎത്ഥീ—രണാൎത്ഥിയായി, യുദ്ധംചെയ്യുന്നതിനു് ആഗ്രഹിച്ചു്. ഗൃഹാരാമഭൂമൗ—ഗൃഹത്തിനടുത്തുള്ള ഉദ്യാനത്തിൽ. മഹാസാഹസീ—വലിയ സാഹസം ചെയ്യുന്നവൻ, വീണ്ടുവിചാരംകൂടാതെ അക്രമം പ്രവൎത്തിക്കുന്നവനായി. പാൎത്തുനില്ക്കുന്നു—പാൎക്കുന്നു, വന്നു നിന്നെ നോക്കിക്കൊണ്ടിരിക്കുന്നു. മാനശ്രീയാ-മാനൈശ്വര്യങ്ങളോടുകൂടി. മാനം—അഭിമാനം. മേ യുദ്ധം ദേഹി-എനിക്കു യുദ്ധത്തെ ദാനംചെയ്യാലും, എന്നോടു യുദ്ധംചെയ്യാ

ത്യഭൃത്യൈസ്സമം വന്നു കീഴ്ച്ചെയ്തതിന്നൊക്കെ വല്ലായ്മയും ചൊല്ലി ഗോവത്സവും നൽകി നത്വാ സുഖേനൈവ പൊയ്ക്കൊൾക, പക്ഷങ്ങളിരണ്ടുമെന്നിപ്പടക്കോപ്പുമായ് ക്കോട്ട യിൽ പുക്കടച്ചങ്ങിരിക്കെന്നതത്രേ നിരൂപിച്ചു കല്പിച്ച തെന്നും വരുന്നാകിലൊന്നും ധരിക്കേണമുൾതിങ്ങുമസ്ത്രാ നലജ്വാലകൊണ്ടൊക്കെയും ചുട്ടുപൊട്ടിച്ചു കാലാരികാ ലാനലപ്ലുഷ്ടമാം മുപ്പുരത്തിന്നു വന്നോരവസ്ഥാന്തരം ദർ പ്പകാരാതിശിഷ്യൻ വരുത്തീടുമെന്നിപ്രകാരം നിയുക്തേ ന മുല്പാടുചെന്ന മഹീദേവനാൽ വർണ്ണിതം ഭാർഗ്ഗവപ്രൗഢ വാക്യം ചെവിക്കൊണ്ടു വാഴ്ക്കും പ്രകോപാന്ധചിത്തോ

---

ലും. ദേഹി-(ക്രിയ)ദാനംചെയ്താലും, തരിക. അല്ലായ്കിൽ-യുദ്ധത്തിന് ഒരുക്കമില്ലെങ്കിൽ. ഭ്രാ...സമം-സഹോദരന്മാർ, ദാരങ്ങൾ(ഭാര്യമാർ), പുത്രന്മാർ, മന്ത്രിമാർ, ഭൃത്യന്മാർ എന്നിവരോടുകൂടി. വന്നു-എന്റെ അടുക്കൽ വന്ന്. കീഴ്ച്ചെ...ചൊല്ലി-കീഴിൽ ചെയ്ത പ്രവൃത്തികൾക്കെല്ലാം തെറ്റുപറഞ്ഞ്. വല്ലായ്മ-വല്ലായ്ക, നേരേയുള്ളതല്ലായ്ക, തെറ്റ്. ഗോവത്സവും നല്കി-പൈക്കിടാവിനേയും തന്ന്. നത്വാ-എന്നെ നമസ്കരിച്ചു വണങ്ങി. സുഖേന പൊയ്ക്കൊൾക-സുഖമായി പോയാലും, പിന്നീടു നിനക്ക് ഉപദ്രവം ഒന്നും ഉണ്ടാകുന്നതല്ല. പക്ഷ...മെന്നി-യുദ്ധത്തിനു പുറപ്പെടുക, പശുക്കുട്ടിയെ തരിക, ഈ രണ്ട് അഭിപ്രായങ്ങളിൽ ഒന്നും ചെയ്യാതെ. പടക്കോപ്പു...വരുന്നാകിൽ-സൈന്യങ്ങളോടും (യുദ്ധത്തിനുള്ള) കോപ്പുകളോടുംകൂടി കോട്ടയ്ക്കകത്തു വാതിലടച്ച് ഇരിക്കുന്നതിനാണു നീ നിശ്ചയിച്ചതെന്നു വരികിൽ. ഒന്നും ധരിക്കേണം-നീ ഒരു കാര്യംകൂടി അറിയണം, ഒന്നുകൂടി പറയാം. അസ്ത്രാനലജ്ജ്വാല-അസ്ത്രസമൂഹമാകുന്ന തീയ്യിന്റെ ജ്വാല. ഒക്കെയും ചുട്ടുപൊട്ടിച്ചു-നിന്റെ നഗരം മുഴുവൻ ചുട്ടു ചാരമാക്കി. കാലാരി-കാലന്റെ ശത്രു, ശിവൻ. കാലാനലൻ-കാലാഗ്നി. ഒന്നുകൊണ്ടും എതിർത്തുനില്ക്കാൻ കഴിയാത്ത അഗ്നി. പ്ലുഷ്ടം-പൊരിച്ചതു്. അവസ്ഥാന്തരം-അവസ്ഥാഭേദം, അതുപോലെയുള്ള സ്ഥിതി. ദർപ്പകാരാതിശിഷ്യൻ-ദർപ്പകാരാതിയുടെ ശിഷ്യൻ. ദർപ്പകൻ, കാമദേവൻ. അരാതി-ശത്രു. ശിഷ്യൻ-ശിഷ്യനായ ഞാൻ. വരുത്തീടും-വരുത്തിവയ്ക്കും. നിയുക്തേന മഹീദേവനാൽ-നിയോഗിക്കപ്പെട്ടവനായ ബ്രാഹ്മണനാൽ. വർണ്ണിതം-വർണ്ണിച്ച്(വിസ്തരിച്ച്) പറഞ്ഞത്. ഭാർഗ്ഗവപ്രൗഢവാക്യം-പരശുരാമന്റെ അർത്ഥഗംഭീരമായ വാക്ക്. ചെവിക്കൊണ്ടു-കേട്ട്. പ്രകോപാന്ധചിത്തഃ ധരിത്രീശ്വ

ധരിത്രീശ്വരൻ ദൂത നീ കേളറിഞ്ഞേനശേഷം ക്ഷണേനൈവ മുല്പാട്ടുപാഗത്യ ശസ്ത്രാസ്ത്രവർഷങ്ങളെക്കൊണ്ടു ദർപ്പാന്ധനാം മുനേരാജികമ്മാഗ്രഹം പോക്കിവെയ്ക്കുന്നുണ്ടിന്നുതന്നേ ദൃഢം പോക നീയെന്നു മാനിച്ചയച്ചേനമമ്ലാനമാനംപെട്ടും സേന നീളപ്പുരേ ചാതുരംഗം പടക്കോപ്പിളക്കി കട്ടക്കെന്നു സംഗ്രാമഭേരീമടിപ്പിച്ചു വീരം മഹാമന്ത്രിണം ക്ഷത്രദേവം വിളിച്ചാസ്ഥയാ ഭൂമിപാലൈരസംഖ്യാതസേനാന്വിതൈസ്സാർദ്ധമാത്താനുഭാവം പടയ്ക്കായ് നിയോഗിച്ചയച്ചീടിനാൻ. തദനു ച സഹസാഹസൂതാന്വിതേ കോടിസൂര്യ്യപ്രകാശേ രഥേ സന്നിഷണ്ണം

---

രൻ-കോപാധിക്യംകൊണ്ടു മനസ്സ് ഇരുണ്ടവനായ രാജാവു്. അന്ധം-കാര്യാകാര്യങ്ങളെ തിരിച്ചറിയുവാൻ കഴിയാത്തതു്, വിവേകമില്ലാത്തതു്. ദൂത നീ കേഠം-എടാ ദൂതാ നീ കേഠക്കുക. ക്ഷണേന ഏവ-വേഗത്തിൽത്തന്നെ, ക്ഷണസമയത്തിനിടയ്ക്കു്. ഉപാഗത്യ-ഉപാഗമിച്ചിട്ടു്, വന്നിട്ടു്. ശസ്ത്രാ...വെയ്ക്കുന്നതുണ്ടു-ശസ്ത്രങ്ങളും(ആയുധങ്ങളും) അസ്ത്രങ്ങളും തുടരെത്തുടരെ മഴപോലെ പൊഴിച്ചു്. അഹങ്കാരംകൊണ്ടു കാര്യവിവരമില്ലാതെയായിത്തീൎന്ന മുനിയുടെ(രാമന്റെ) യുദ്ധത്തിനുള്ള ആഗ്രഹം ഞാൻ നശിപ്പിക്കുന്നുണ്ടു്. ആജികമ്മം-യുദ്ധപ്രവൃത്തി. ദപ്പാന്ധൻ-അഹങ്കാരത്തിന്റെ തള്ളൽകൊണ്ടല്ലെങ്കിൽ ഇവിടെ വന്നു് എന്നെ പോരിന്നു വിളിക്കുകയില്ല എന്നു ഭാവം. പോക്കുക-കളയുക, നശിപ്പിക്കുക. ഏനം അയച്ചു-ഈ ദൂതനെ പറഞ്ഞയച്ചു. അമ്ലാനമാനം-മ്ലാനതയില്ലാത്ത മാനം. മ്ലാനത-മങ്ങൽ, ക്ഷീണം. മാനം-ബഹുമതി. പടക്കോപ്പു്-യുദ്ധത്തിനുള്ള കോപ്പു്, സാധനങ്ങളുടെ കൂട്ടം. സംഗ്രാമഭേരീം-യുദ്ധത്തിനുള്ള ഭേരിയെ(പെരുമ്പറയെ). വീരമഹാമന്ത്രിണം ക്ഷത്രദേവം വിളിച്ചു-യുദ്ധവീരനും സമത്ഥനായ മന്ത്രിയും ആയ ക്ഷത്രദേവനെ അടുക്കൽ വിളിച്ചു. ക്ഷത്രദേവൻ-മന്ത്രിയുടെപേർ. അസംഖ്യാതസേനാന്വിതൈഃഭൂമിപാലൈഃസാദ്ധം-കണക്കില്ലാത്തസേനകളോടുകൂടിയ രാജാക്കന്മാരും ഒന്നിച്ചു്. ആത്താനുഭാവം-അനുഭാവം കൈക്കൊണ്ടു്. അനുഭാവം-പ്രഭാവം. 'അനുഭാവഃ പ്രഭാവേ ച' എന്നു് അമരം. തദനു ച-അതിനുശേഷം. ച നിരത്ഥപദം. സഹസാഹസൂതാന്വിതേ-സഹസാഹൻ എന്നു പേരായ തേരാളിയോടുകൂടിയതു്. കോടി...രഥേ-കോടി സൂര്യന്മാർ ഒന്നിച്ചു ചേൎന്നാൽ എത്ര കാന്തിയുണ്ടാകുമോ അത്രയ്ക്കു ശോഭയോടുകൂടി പ്രകാശിക്കുന്ന തേരിൽ. കോടി-അസംഖ്യതാദ്യോതകം. സന്നിഷണ്ണം-വഴിപോലെ നിഷദിക്കുന്നവനും(ദ്വിതീയ)നിഷദിക്കുക(സ്ഥിതിചെ

നിറംപൂണ്ട പോർവില്ലു നന്നായ്ക്കലച്ചാത്ത ബാണാഗ്രപാണിം മഹാഭൎമ്മവൎമ്മോജ്ജ്വലം ബദ്ധതൂണീരമാനദ്ധഗോധാംഗുലിത്രം മുനിം ഭാൎഗ്ഗവം വാൎദ്ധ്യൂൾകോപവൈശ്വാനരജ്വാലജാലാകരാളാനനം ക്ഷത്രദേവേന സദ്യോനിയുക്താ ധരിത്രീശ്വരാ ഭൂരിസേനാന്വിതാഃ തത്ര നാനായുധൈരർദ്ദയന്തസ്സമന്താദമന്ദാനുഭാവം ചുഴന്നീടിനാർ, കേപി കൂട്ടന്യമെയ്യങ്ങണഞ്ഞൂ പരേ ഹന്ത കുന്തൈരനന്തൈരെറിഞ്ഞീടിനാർ കേചന പ്രാസശക്തി ക്ഷുരപ്രാസിഭി

---

യ്യുക). ആത്തബാണാഗ്രപാണിം–കൈയിൽ അമ്പു ധരിച്ചിരിക്കുന്നവനും. അഗ്രപാണി–കൈയിന്റെ അററം. മഹാ...ജ്വലം–മഹത്തായ ഭൎമ്മംകൊണ്ടുള്ള വൎമ്മംകൊണ്ടു തിളങ്ങുന്നവനും. ഭൎമ്മവൎമ്മം–ഭൎമ്മംകൊണ്ടുള്ള വൎമ്മം, സ്വൎണ്ണച്ചട്ട. ഉജ്ജ്വലം–അധികം പ്രകാശിക്കുന്നതു്, തിളങ്ങുന്നതു്. 'ഗാംഗേയം ഭൎമ്മകർബ്ബുരം' എന്നു് അമരം. ബദ്ധതൂണീരം–ആവനാഴി ബന്ധിച്ചിരിക്കുന്നവനും, ആവനാഴിയോടുകൂടിയവൻ. ആനദ്ധഗോധാംഗുലിത്രം–ഗോധാചൎമ്മംകൊണ്ടുള്ള അംഗുലിത്രാണത്തെ കെട്ടിയിട്ടു്, അംഗുലികളിൽ ഗോധയുടെ തോലുകൊണ്ടുള്ള അംഗുലിത്രാണമിട്ടിട്ടു്. അംഗുലികൾ ശരങ്ങൾ എടുത്തു പ്രയോഗിക്കുമ്പോൾ കേടുവരാതെയിരിക്കുന്നതിനു യോദ്ധാക്കൾ അംഗുലിത്രം ധരിക്കുക പതിവാണു്.

''ബദ്ധഗോധാംഗുലിത്രാണൗ
ഖൾഗവന്തൗ മഹാദ്യുതീ''

(വാല്മീകിരാമായണം. സ. 22.) എന്നു കാണുക. 'ഗോധാചൎമ്മകൃതം അംഗുലിത്രാണം' എന്നും, 'ഗോധാഹസ്തത്രാണം ഇതി കശ്ചിൽ,' 'അംഗുലീത്രാണസ്യ പൗനരുക്ത്യാവത്തേസ്തച്ചിന്ത്യം' എന്നും (തിലകം) വ്യാഖ്യാനം കാണുന്നു. ഗോധാപദത്തിനു ഹസ്തത്രാണം എന്നു ചിലരുടെ പക്ഷം. മുനിം ഭാൎഗ്ഗവം–മുനിയായ ഭാൎഗ്ഗവനെ. വാൎദ്ധ്യൂ... കോപ...നനം–ഉള്ളിൽ വൎദ്ധിക്കുന്ന കോപമാകുന്ന അഗ്നിയുടെ ജ്വാലകൾ വ്യാപിച്ചു ഭയങ്കരമായ മുഖത്തോടു കൂടിയവൻ, കോപം അധികമായിട്ടു ഭയം തോന്നിക്കുന്ന മുഖത്തോടു കൂടിയവൻ. ക്ഷത്രദേവേന–മന്ത്രിയായ ക്ഷത്രദേവനാൽ. സദ്യഃ നിയുക്താഃ–പെട്ടെന്നു നിയോഗിക്കപ്പെട്ടവർ. ഭൂരിസേനാന്വിതാഃ–അധികം സൈന്യത്തോടു കൂടിയവർ ആയ ധരിത്രീശ്വരർ-രാജാക്കന്മാർ. തത്ര നാനായുധൈഃ അർദ്ദയന്തഃ–അവിടെ ബഹുവിധങ്ങളായ ആയുധങ്ങൾ ഉപയോഗിച്ചു പീഡിപ്പിച്ചുകൊണ്ടു്. അമന്ദാനുഭാവം–കടുത്തതായ പ്രാഭവത്തോടുകൂടി. ചുഴന്നീടിനാർ–രാമനെ വളഞ്ഞു. അമന്ദാനുഭാവം–

സ്സംമുഖീനാസ്സഥാ കേപി വൻപോട്ട വൻപാറ കൈക്കൊണ്ട പരേ മുഷ്ടരതാപാ തകം മുദ്ഗരശ്രേണികൊണ്ടും പ്രകോപാകുലം വെണ്മഴകൊണ്ടെറിഞ്ഞും മദാൽ ക്ഷണേ ദക്ഷിണാഗ്രേസരോ മാനശാലി ധനുർജ്ജ്യാലതാമൊന്നിപ്പിച്ചു സിംഹസ്വനാൽപൂരിതാശാമുഖോ നീലമേഘോൽക്കരം നീളെമേവിപ്പയോവിന്ദുവൃന്ദം പൊഴിക്കുന്നപോലെ തഴയ്ക്കുന്ന ധാരാള ഭൂപാവലീശസ്ത്രജാതം നിഷംഗദ്വയോദ്വാന്തബാണം പാടേ സമുത്സാദയൻ ഭടാൻ കൂടാതെ

---

എന്ന പദത്തെ രാമന്റെ വിശേഷണമായും (ദ്വിതീയ) ഗ്രഹിക്കാം. ഉഗ്രപ്രതാപനായ രാമനെന്നത്ഥം. കേ അപി—ചിലർ. പരേ—അന്യന്മാർ. അനന്തൈഃ കുന്തൈഃ—അവസാനമില്ലാത്ത കുന്തങ്ങളാംകൊണ്ടു്. എറിഞ്ഞീടിനാർ—എറിഞ്ഞു. പ്രാസ...സംമുഖീനാം—കുന്തം, വേലു്, കട്ടത്തില, വാളു് എന്നീ ആയുധങ്ങളം എട്ടുത്തുകൊണ്ട നേരിട്ടുനില്ക്കുന്ന. കേചന—ചിലർ. തഥാ—അപ്രകാരം. മുദ്ഗരശ്രേണി—പരിഘക്കൂട്ടം. മുദ്ഗരം—ഉലക്ക. മദാദ്—മദം ഹേതുവായിട്ടു്, ഗവ്വത്താൽ. ക്ഷണേ—വേഗം. ദക്ഷിണാഗ്രേസരഃ—സമത്ഥന്മാരിൽ മുമ്പൻ. ധനുർജ്യാലതാം—വില്ലിന്റെ ഞാണാകുന്ന വല്ലിയെ, വള്ളിപോലെയുള്ള ഞാണു്. ഒന്നിപ്പിച്ചു—ചേർത്തു്. സിംഹ . മുഖഃ—സിംഹത്തിന്റെ അലർച്ചപോലെയുള്ള ശബ്ദംകൊണ്ട ദിക്കുകളം നിറച്ചു. ദിക്കൊക്കെ നിറയത്തക്കവണ്ണം ഉച്ചത്തിൽ ശബ്ദിച്ചു. നീല...പോലെ—നീലമേഘങ്ങളം നീളത്തിൽച്ചേൎന്ന ജലബിന്ദുക്കളുടെ കൂട്ടത്തെ വഷിക്കുന്നതുപോലെ. ഉപമ. ഭൂപാവലീ...ജാതം—രാജസമൂഹത്തിന്റെ ആയുധക്കൂട്ടം. ജാതം—സമൂഹം. 'ജാതം ജനിസമൂഹയോഃ' എന്നു ശാശ്വതം. 'നിശ്ശേഷവിശ്രാണിതകോശജാതം' (രഘു. സ. 5.) എന്നു കാണുക. നിഷംഗ...ബാണം—നിഷംഗദ്വയത്തിങ്കൽനിന്നു് ഉദ്വാന്തമായ ബാണം. നിഷംഗം—ആവനാഴി. ഉദ്വാന്തം—ഉദ്വമിക്കപ്പെട്ടതു്, പുറപ്പെട്ടതു്, ബഹിഗ്ഗമിച്ചതു്. പാടേ—യഥേഷ്ടം, തോന്നിയതുപോലെ. ഭടാൻ—ഭടന്മാരെ. സമുത്സാദയൻ—ക്ഷീണിപ്പിക്കുന്നവനായി, അവശന്മാരാക്കി. ശൌര്യോഷ്മധാമാ—ശൌര്യംകൊണ്ടു് ഊഷ്മളമായ (കഠിനമായ) ധാമാവോടുകൂടിയവൻ. ധാമാവു്—തേജസ്സു്. മൃധേ—യുദ്ധത്തിൽ. 'മൃധമാസ്കന്ദനം സംഖ്യം' (അമരം). സാരഥിപ്രേര്യമാണേന അക്കഭാസാ രഥേന—സാരഥി കൊണ്ടുവന്നതും സൂര്യനെപ്പോലെ പ്രകാശിക്കുന്നതുമായ രഥംകൊണ്ടു്. ഭ്രമൻ—ചുററുന്നവനായി, ചുററി, രഥം ഓടിച്ചു. ഭൂസുരേണ അന്വിതഃ—ഇഷ്ടനായ ബ്രാഹ്മണനോടുകൂടി. ഭാസുരാലാതചക്രം—ശോഭിക്കുന്നതായ അലാത (തീക്കൊള്ളി) ചക്രം. ഉൽക്കൂല...ദേദീപ്യമാനഃ—കരകവിഞ്ഞ തേജസ്സുകൊണ്ടു് അധികം

ശൗര്യോഷ്മധാമാ രഥേനാക്ഷോഭസാ മൃധേ സാരഥിപ്രേര്യമാണേന നീളെ ഭ്രമൻ നാലുദിക്കിങ്കലും ഭൂസുരേണാനപിതോ ഭാസുരാലാതചക്രം കണക്കെ കണക്കെന്നിയേ വാസ്സുമുൽക്കൂലതേജോവിശേഷേണ ദേദീപ്യമാനോ വിമാനാധിരൂഢൈരശേഷാമരേരൈന്ദ്രരമന്ദാത്ഭുതാനന്ദകൗതൂഹലാൽ ശിരഃകമ്പനം ചെയ്തു സംഭാവ്യമാനാപദാനക്രമോദഗ്രമൊന്നിച്ചു പോരാട്ടമാ വീരയോധാനമേയാസ്ത്രചിത്രാനലേ നിർദ്ദഹൻ കൊന്നൊടുക്കുന്നനേരം കടുക്കെന്നു കോപേന വന്നാഹവം തേടുമക്ഷത്രദേവസ്യ സൂതം തുരംഗൈസ്സമം നിഗ്രഹിച്ചഗ്രതോ ചെല്ലുമക്ഷുല്ലഭല്ലേന വില്ലും

---

തിളങ്ങുന്നവനായി. ഉൽക്കൂലം–കൂലം (കര) കവിഞ്ഞത്, അതിരില്ലാത്തത്. വിമാനാ...രേരൈന്ദ്രേഃ–വിമാനത്തിൽ കയറിയിരിക്കുന്ന ദേവന്മാരാലും ഇന്ദ്രനാലും എല്ലാവരാലും. വിമാനാധിരൂഢന്മാർ–വിമാനത്തിൽ കയറി ആകാശത്തിൽ സ്ഥിതിചെയ്യുന്നവർ. അമന്ദാ...കൗതൂഹലാൽ ശക്തിമത്തായ സന്തോഷവും അത്ഭുതവും ഹേതുവായി. ആനന്ദം–ഉള്ളിൽ തട്ടിയുണ്ടാകുന്നത്. കൗതൂഹലം–കണ്ണിന് (സ്ഥൂലേന്ദ്രിയങ്ങൾക്ക്) സംഭവിക്കുന്ന സന്തോഷം. ശിരഃകമ്പനം ചെയ്തു–തലകുലുക്കി. ശ്ലാഘാധിക്യദ്യോതകം. സംഭാവ്യ...ദഗ്രം–മഹത്തായ അപദാനക്രമങ്ങളുടെ ആധിക്യത്തെ ബഹുമാനിച്ചുകൊണ്ട്. സംഭാവ്യമാനം–ബഹുമാനിക്കുന്നത്. അപദാനം–വീരപ്രവൃത്തി, പരാക്രമം. ക്രമം–മുറ, അടുക്ക്. വീരയോധാൻ–വീരന്മാരായ ഭടന്മാരെ. അമേയാ...നിർദ്ദഹൻ–അളവില്ലാതെയുള്ള അസ്ത്രങ്ങളാകുന്ന വിചിത്രമായ തീയിൽ. ചിത്രം–വിചിത്രം, സാധാരണമല്ലാത്തത്. നിർദ്ദഹൻ–ദഹിപ്പിക്കുന്നവൻ, ചുടുന്നവൻ. എതിരാളികളെ അസ്ത്രപ്രയോഗംകൊണ്ടു നശിപ്പിച്ചു. കടുക്കെ...സൂതം–പെട്ടെന്നു കോപിച്ചുവന്നു യുദ്ധത്തിൽ ഏറ്റെപ്പെട്ട ക്ഷത്രദേവന്റെ തേരാളിയെ. തുരംഗൈഃ സമം നിഗ്രഹിച്ചു–കുതിരകളോടുകൂടി വധിച്ചു. അഗ്രതഃ–സമീപത്തിൽ. അക്ഷുല്ലഭല്ലേന–അക്ഷുല്ലമായ ഭല്ലംകൊണ്ട്. അക്ഷുല്ലം–നിസ്സാരമല്ലാത്തത്. ഭല്ലം–അസ്ത്രം. ആതതായിത്വം–ആതതായിയുടെ സ്ഥിതി. ആതതായി–ഹിംസ മുതലായ പാപകർമ്മങ്ങൾ ചെയ്യുന്നവൻ.

''അഗ്നിദോ ഗരദശ്ചൈവ
ശസ്ത്രപാതീ വധോദ്യതഃ
ക്ഷേത്രദാരഹരശ്ചൈവ
ഷഡേതേഹ്യാതതായിനഃ.''

മുറിച്ചാതതായിതചമുൾക്കൊണ്ടണഞ്ഞീടുമേനം മഹാമന്ത്രിണം മൂന്നു ബാണേന മാറത്തു സന്താപയൻ പ്രേതരാജ്യാധികാരായ പെട്ടെന്നു സന്ദിശ്യ ദിഗ്ഭിത്തിവൃദ്ധപ്രവൃദ്ധപ്രതിധ്വാനമാം വീരശംഖം മുദാ പൂരയൻ ഘോരസംഖ്യാങ്കണേ വീരലക്ഷ്മ്യാ സമാലിംഗിതോ ഭംഗികൈക്കൊണ്ടെഴുന്നള്ളി നിന്നീടിനാൻ.

കാലേ തസ്മിൻ മഹാമന്ത്രിയുമരിയ നൃപ
പ്രൗഢരും വാഹിനീനാം
മാലാഭിസ്സാകമപ്പോൾ മദനരിപു മഹാ—
ശിഷ്യദിവ്യാസ്ത്രജാലേ

---

എന്നു കാണുക. ഏനം മഹാമന്ത്രിണം—ഈ മഹാമന്ത്രിയെ, മന്ത്രിമുഖ്യനെ. മൂന്നു ബാണേന—മൂന്നു ബാണങ്ങൾ അയച്ച്. സന്താപയൻ—സന്താപയന്നായിട്ട്, ദുഃഖമുണ്ടാക്കിയിട്ട്, പീഡിപ്പിച്ചു. പെട്ടെന്നു-വേഗം. പ്രേതരാ...സന്ദിശ്യ—പരേതന്മാരുടെ രാജ്യത്തിനു (പ്രേതന്മാരുടെ—പിതൃക്കളുടെ—ലോകത്തിനു) അധികാരിയാക്കിവിട്ടിട്ട് (കൊന്നിട്ട്, പരലോകത്തിലയച്ചിട്ട്). സന്ദിശ്യ—സന്ദേശിച്ചു. പറഞ്ഞയച്ചു. ദിഗ്ഭിത്തി...പൂരയൻ—ദിക്കുകളാകുന്ന ഭിത്തികളിൽ വളരെയധികം പ്രതിശബ്ദം ജനിപ്പിക്കുന്നതായ വീരശംഖത്തെ മുഴക്കിക്കൊണ്ട്. വീരശംഖം—യുദ്ധവീരന്മാർ ഉപയോഗിക്കുന്ന ശംഖം, വിജയശംഖത്തിന്റെ ശബ്ദംകൊണ്ടു ദിക്കുകൾ നിറച്ചു. ഘോരസംഖ്യാങ്കണേ—ഭയങ്കരമായ പോക്കളത്തിൽ. അങ്കണം—മിററം. വീരലക്ഷ്മ്യാ സമാലിംഗിതഃ—വീരലക്ഷ്മിയാൽ ആശ്ലേഷിക്കപ്പെട്ടവനായി, വിജയം ലഭിച്ച വീരനായിട്ട്. ഭംഗി കൈക്കൊണ്ട്—ഭംഗിയായി. എഴുന്നള്ളിനിന്നീടിനാൻ—എഴുന്നള്ളി, ആചാരവാക്ക്.

ഈ ദീർഘമായ ഗദ്യത്തിൽ പരശുരാമൻ ആശ്രമത്തിൽവന്നു പിതൃവധം അറിയുന്നതു മുതല്ക്ക് കാർത്തവീര്യാജ്ജുനന്റെ മന്ത്രിയുടെ വധംവരെയുള്ള കഥാംശങ്ങൾ പ്രതിപാദിച്ചിരിക്കുന്നു.

ശ്ലോകം 36—തസ്മിൻകാലേ—ആ കാലത്തിങ്കൽ. മഹാ...പ്രൗഢരും—വീരനായ മന്ത്രിയും രാജശ്രേഷ്ഠന്മാരും. വാഹിനീ...സാകം—സൈന്യങ്ങളുടെ കൂട്ടത്തോടുകൂടി. മദനരിപു...ജാലേ കാലാഗ്നൗ—പരശുരാമന്റെ ദിവ്യാസ്ത്രസമൂഹമാകുന്ന കാലാഗ്നിയിൽ. മദനരിപു മഹാശിഷ്യൻ—മദനരിപുവിന്റെ മഹാനായ ശിഷ്യൻ, ശ്രീപരമേശ്വരന്റെ ശിഷ്യനായ പരശുരാമൻ. ദിവ്യാസ്ത്രങ്ങൾ—ദിവ്യങ്ങളായ (പ്രഭാവബലം തികഞ്ഞ) അസ്ത്രങ്ങൾ. ശൈവാഗ്നേയവൈഷ്ണവാദി

കാലാഗ്നൗ വീണ്ണ പാടേ ശലഭവിതതിപോ–
ലേ പൊരിഞ്ഞോരുനേരം
മേലേ ചിന്താനുബന്ധം മനതളിരിൽ മുള–
ച്ചൂ മഹീപാലമൗലേഃ. 36

ഇച്ചേലെന്തായ്വരുന്നൂ ശിവ! ശിവ! ബഹുധാ
സാവധാനം നിനച്ചാൽ
നിശ്ചേതും നാലമുള്ളിൽ പ്രസരതി പരമാ–
ശ്ചര്യമെന്നൊന്നുതന്നെ
അശ്രാന്തം ബ്രഹ്മതേജോമഹിമ നിയതമെ–
ന്നങ്ങു വെക്കാമതിന്നു–
ണ്ടച്ചോ ചേരായ്ക വാരാ രണശിരസി ഭുജാ
വിക്രമം താപസാനാം. 37

---

കം. കാലാഗ്നി–ഒന്നുകൊണ്ടും തടയപ്പെടാൻ കഴിയാത്ത അഗ്നി, ന ശിപ്പിക്കുന്ന ഭയങ്കരമായ അഗ്നി. ശലഭവിതതി–ഇയ്യാമ്പാററയുടെ കൂട്ടം. ശലഭം–നിസ്സാരതാദ്യോതകം. പൊരിഞ്ഞു–കത്തിയെരിഞ്ഞു. മഹീപാലമൗലേഃ മനതളിരിൽ–മഹാരാജാവിൻെറ (കാത്തവീര്യ ൻെറ) മനസ്സിൽ. മേലേ–മേലിൽ വേണ്ടതിനെപ്പററി. ചിന്താനുബ ന്ധം–വിചാരം. മുളച്ചു–ഉണ്ടായി. മന്ത്രിയും രാജാക്കന്മാരും സൈന്യ ങ്ങളും നശിച്ചപ്പോൾ കാത്തവീര്യാജ്ജുനൻെറ മനസ്സിൽ വലിയ വിചാരം ഉണ്ടായി. കാര്യത്തിൻെറ അവസാനം നല്ല പന്തിയാകുക യില്ലെന്നു വിചാരിച്ചു.

ശ്ലോകം 37—പൂർവ്വപദ്യത്തിൽ സൂചിപ്പിച്ചതായ കാത്തവീര്യാ ജ്ജുനൻെറ വിചാരത്തെ പ്രതിപാദിക്കുന്നു. ചേലു–ഭംഗി. ബഹു ധാ–അനേകംപ്രകാരം. ഉള്ളിൽ നിശ്ചേതും ന അലം–മനസ്സിൽ നി ശ്ചയിക്കാവുന്നതല്ല. ന അലം–മതിയാകുകയില്ല. പരമാശ്ചര്യംഎ ന്നു് ഒന്നുതന്നെ പ്രസരതി–പരമാശ്ചര്യം എന്നു് ഒന്നു മാത്രം പ്രസരി ക്കുന്നു. പ്രസരതി–(ക്രിയ) പ്രസരിക്കുന്നു, വ്യാപിക്കുന്നു. അത്യാശ്ച ര്യം എന്നു് ഒന്നു മാത്രം മനസ്സിൽ വ്യാപിക്കുന്നു. മറെറാന്നുമില്ല. അ ശ്രാന്തം...വയ്ക്കാം–ബ്രഹ്മതേജസ്സിൻ്റെ മാഹാത്മ്യം ക്ഷീണിക്കാത്തതു് (ക്ഷയിക്കാത്തതു്) എന്നു വിചാരിക്കാം, നിശ്ചയം. അച്ചോ അതി ന്നു ചേരായ്കയുണ്ടു്–ആശ്ചര്യം! അങ്ങനെ വിചാരിക്കുന്നതിനും ചേ ച്ചയില്ല. താപസാനാം–മുനികൾക്കു്. രണശിരസി–പോർക്കളത്തിൽ. ശിരസി–പ്രധാന സ്ഥലത്തു്. ഭുജാവിക്രമം–ബാഹുപരാക്രമം, ഇപ്ര

ഉന്നിച്ചോളം മഹാ വിസ്മയമിത്ഥ സമരേ
കൊന്നൊട്ടക്കീതൊരുത്തൻ
തന്നേ സൂതദ്വിതീയോ ബലഭരസഹിതാൻ
ക്ഷത്രസംഘാനസംഖ്യാൻ
മന്യേ മന്നിങ്കലക്കേവലമുനിസുതന-
ല്ലേഷ ദുദ്ധർഷധാമാ
ധന്വീ സാമാന്യരത്നത്തിനു കിമപി വരാ
കൗസ്തുഭത്തിൻ പ്രഭാവം. 38

മന്നിൽ ചൊല്ലാനുലാവും മുനിവരനിധനം
കൊണ്ടു ദുഷ്കീർത്തി മുൻപേ-
തന്നേ വാമേന ധാത്രാ ജഗതി നിയതമാ-
കല്പമാകല്പിതാ മേ

കാരം ഒരു കൈക്കരുത്തു്. വാരാ–വരുന്നതല്ല. ബ്രഹ്മതേജസ്സു വലി യതും ക്ഷതം തട്ടാത്തതുംതന്നെ എന്നു നിശ്ചയിക്കാം. എന്നാൽ എന്താശ്ചര്യം! ഇപ്രകാരം ഒരു ബാഹുപരാക്രമം, തപസ്സും വ്രതങ്ങളുമായി കാട്ടിൽ കഴിഞ്ഞുകൂടുന്ന മുനികൾക്കു് എങ്ങനെ വരും? വരുന്നതല്ല, ഇതു് ഒരു ചേരാത്ത കാര്യം തന്നെ.

ശ്ലോകം 38—ഇതു് ഉന്നിച്ചോളം മഹാവിസ്മയം–ഇതു വിചാരിച്ചിടത്തോളം അത്യത്ഭുതംതന്നെ· സമരേ–യുദ്ധത്തിൽ. സൂതദ്വിതീയഃ ഒരുത്തൻ തന്നേ–സൂതനല്ലാതെ വേറെയൊരാൾ സഹായത്തിനില്ലാതെ, ഒരുവൻ തന്നെ (തനിച്ചു്), രണ്ടാമനായി സൂതൻ മാത്രമുള്ളവൻ. അസംഖ്യാൻ ബലഭരസഹിതാൻ ക്ഷത്രസംഘാൻ–കണക്കില്ലാതെ സൈന്യങ്ങളോടുകൂടിയ രാജസമൂഹങ്ങളെ. കൊന്നൊട്ടക്കീതു–കൊന്നു നശിപ്പിച്ചു. മന്നിങ്കൽ–ഭൂമിയിൽ. ദുദ്ധർഷധാമാ–അന്യനു് അമർത്തുവാൻ കഴിയാത്ത പ്രാഭവത്തോടുകൂടിയ. ധന്വീ–ധനുസ്സോടുകൂടിയ, യോദ്ധാവായ. ഏഷ–ഇവൻ. കേവലമുനിസുതനല്ല–കേവലം സാധാരണക്കാരനായ മുനിബാലനല്ല. മന്യേ–എന്നു ഞാൻ വിചാരിക്കുന്നു. കൗസ്തുഭത്തിൻ പ്രഭാവം–പാല്ക്കടലിൽനിന്നുണ്ടായ കൗസ്തുഭത്തിന്റെ മാഹാത്മ്യം. കിമപി–അല്പവും. സാമാന്യരത്നത്തിനു്–സാധാരണമായ ഒരു മണിക്കു്. വരാ–വരുന്നതല്ല. നിശ്ചയം.

ശ്ലോകം 39—മുനിവരനിധനംകൊണ്ടു്–മുനിശ്രേഷ്ഠനായ ജമദഗ്നിയുടെ വധത്തിനാൽ. വാമേന ധാത്രാ–എതിരായി നിൽക്കുന്ന ദൈവത്തിനാൽ, ദൈവവൈപരീത്യത്താൽ, ഭാഗ്യദോഷംകൊണ്ടു്.

ഇന്നിപ്പോൾ ചെന്നു സസൈന്യസ്സഹ വിമതമമും
നിഗ്രഹിച്ചാലുമെന്നു-
ന്നന്നാവാൻ വേല കിട്ടും വസതി കൊടിയ പാ-
പേ ചിരാദന്ധകൂപേ 39

മുൽപ്പാട്ടുണ്ടായ വിപ്രപ്രമഥന വിധികൊ-
ണ്ടും ജഗച്ചക്രവാളേ
കെൽപോടെങ്ങും പരന്നീടിന വിപുലയശോ-
ഹാനികൊണ്ടും വിശേഷാൽ
ഉൾപ്പൂവിങ്കൽ തഴച്ചെപ്പൊഴുമെഴുമനുതാ-
പത്തിലെട്ടൊന്നിനുണ്ടോ
ധിക്പാപം ജാതഭംഗാഹവമരണവി-
ഷാദം നമുക്കിദ്ദശായാം. 40

---

മുൻപേതന്നെ ജഗതി ദുഷ്കീർത്തി-മുൻപേതന്നെ ലോകത്തിൽ ദുര്യശസ്സ്. മേ-എനിക്ക്. ആകല്പം-കല്പകാലംവരെ. ആകല്പിതാ-ആകല്പിതയായി. ദുർദ്ദൈവം എനിക്കു മുനിവധംകൊണ്ടു മുൻപുതന്നെ ലോകാവസാനംവരെ ദുഷ്കീർത്തി ജനിപ്പിച്ചു. സൈന്യൈഃ സഹ-സൈന്യങ്ങളോടുകൂടി. ഇപ്പോഠം ചെന്നു-ഇപ്പോഠം പോയി. വിമതം അമും-ശത്രുവായ ഇവനെ. നിഗ്രഹിച്ചാലും-കൊന്നാലും. എന്നും നന്നാവാൻ വേല-എന്നും നന്മയുണ്ടാക്കുന്നതിനു പണിയുണ്ട്. നന്നാകുകയില്ല. കൊടിയ പാപേ അന്ധകൂപേ-ഭയങ്കരപാപമായ ഇരുളടഞ്ഞ കിണററിൽ, കുഴിയിൽ. ചിരാൽ-വളരെക്കാലം. വസതി-വാസം, താമസം. കിട്ടും-ലഭിക്കും. അഗാധമായ അന്ധകൂപത്തിൽ വളരെക്കാലം എനിക്കു വസിക്കേണ്ടതായി വരും.

ശ്ലോകം 40—മുല്പാട്ടുണ്ടായ...ഹാനികൊണ്ടും-മുൻപു ബ്രാഹ്മണനെ വധിച്ചതുകൊണ്ടും ലോകത്തിലെങ്ങും പരന്ന മഹത്തായ യശസ്സിന്റെ ഹാനി(നാശം)കൊണ്ടും. പ്രമഥനം-വധം. ജഗച്ചക്രവാളേ-ലോകത്തിന്റെ അന്തർഭാഗത്തിൽ. വിശേഷാൽ-വിശേഷേണ. എപ്പോഴും ഉൾപ്പൂവിങ്കൽ തഴച്ചു എഴും അനുതാപത്തിൽ എട്ടൊന്നിന് ഉണ്ടോ-ഏതു സമയവും മനസ്സിൽ വർദ്ധിച്ചു സ്ഥിതിചെയ്യുന്ന പശ്ചാത്താപത്തിന്റെ എട്ടിൽ ഒരു അംശം ഉണ്ടോ? അനുതാപം-പശ്ചാത്താപം, മുൻപു ചെയ്ത കാര്യത്തെക്കുറിച്ചുള്ള സങ്കടം. 'പശ്ചാത്താപോനുതാപശ്ച' എന്ന് അമരം. പാപം ധിക്ക്-പാപം ധിക്കുതന്നെ. നമുക്ക് ഇദ്ദശായാം-നമുക്ക് ഈ സന്ദർഭത്തിൽ. ജാതഭംഗാഹവ മരണ

സദ്വൃത്തേ സത്യനിഷ്ഠേ സകലനിഗമശാ-
സ്ത്രപ്രവീണേപി വിപ്രേ
നിസ്തന്ദ്രം കൊല്ലുവാനായ്വരുമവനിൽ വധേ-
ച്ഛാ പരം മൎത്ത്യധൎമ്മം
ഇത്യേവം പ്രാക്തനോക്തസ്മൃതിവചനമുപാ-
ശ്രിത്യ യോദ്ധും യതിഷ്യേ
യുദ്ധേ മൃത്യുൎജ്ജയോ വാ ഭവതി ഭുജഭൃതാ-
മീശ്വരാധീനമെല്ലാം. 41

---

വിഷാദം-പരാജയം വന്ന യുദ്ധത്തിൽ മരിച്ചാലുള്ള സങ്കടം. പോരിൽ തോററു മരിച്ചാലുണ്ടാകുന്ന ദുഃഖം. ബ്രാഹ്മണവധം, യശോനാശം എന്നിവകൊണ്ടു ഞാൻ അനുഭവിക്കുന്ന പശ്ചാത്താപത്തിന്റെ എട്ടിൽ ഒരു ഭാഗംപോലും ഉണ്ടാകുകയില്ല. അത്രയ്ക്കു വലിയതാണ് എന്റെ വിഷാദം. കാൎത്തവീൎയ്യാജ്ജുനൻ ഏററവും ഉത്തമനായ ഒരു രാജാവാണെന്ന് ഈ ഭാഗം തെളിയിക്കുന്നു.

ശ്ലോകം 41—സദ്വൃത്തേ...വിപ്രേ അപി-സദാചാരശീലനും സത്യത്തിൽ നിഷ്ഠയുള്ളവനും വേദം, ശാസ്ത്രം, സാഹിത്യം മുതലായവയിൽ അറിവേറിയവനും(അവയിൽ നിപുണനും) ആയ ബ്രാഹ്മണനായാലും, യോഗ്യത തികഞ്ഞ ബ്രാഹ്മണനെങ്കിലും. നിസ്തന്ദ്രം...മവനിൽ-മടിക്കൂടാതെ കൊല്ലുന്നതിനു വരുന്നവനിൽ, ഇങ്ങോട്ടു വധിക്കുവാൻ വന്നാൽ. സദ്വൃത്തേ-എന്നു തുടങ്ങിയ (സപ്തമീവിഭക്തി)പദങ്ങൾ അവനിൽ എന്നതിന്റെ വിശേഷണങ്ങൾ. പഴയ ഭാഷാചമ്പുക്കളിൽ ഈ മാതിരി പ്രയോഗങ്ങൾ സുലഭമാണ്. വധേച്ഛാ പരം മൎത്ത്യധൎമ്മം-വധേച്ഛ മുഖ്യമായ മനുഷ്യധൎമ്മമാണ്. അങ്ങനെ വരുന്നവനെ കൊല്ലുകയാണു മനുഷ്യരുടെ ധൎമ്മം. അവനെ വധിക്കുന്നതുകൊണ്ടു ധൎമ്മത്തിനു ഹാനി വരുന്നതല്ല. ഇത്യേവം...മുപാശ്രിത്യ-ഇപ്രകാരം മുൻപുള്ള ആചാൎയ്യന്മാർ ഉപദേശിച്ചിരിക്കുന്ന ആപ്തവാക്യത്തെ ആശ്രയിച്ച്. പ്രാക്തനോക്തം-പഴയവരായ യാജ്ഞവല്ക്യൻ മുതലായ ആചാൎയ്യന്മാരാൽ ഉക്തം. ഉക്തം-ഉപദേശിക്കപ്പെട്ടതു്. ഉപാശ്രിത്യ-(അവ്യ)ആശ്രയിച്ച്, അതിനെ പ്രമാണമായി കരുതി. യോദ്ധും-(അവ്യ)യുദ്ധംചെയ്യുന്നതിനായി. യതിഷ്യേ-യതിക്കുന്നുണ്ടു്, ഉദ്യമിക്കുന്നു(ക്രിയ). ഞാൻ പൊരുതുവാൻ ഒരുമ്പെടുന്നു. ഭുജഭൃതാം-രാജാക്കന്മാൎക്ക്, വീൎയ്യശാലികൾക്ക്. യുദ്ധേ-യുദ്ധത്തിൽ. മൃത്യുഃ ജയഃ വാ-മരണമോ ജയമോ, തോൽവിയോ ജയമോ. ഭവതി-ഉണ്ടാകുന്നു. എല്ലാം ഇതൊക്കെ-മരണവിജയാദികൾ സൎവ്വം.

ഇത്ഥം കല്പിച്ചുറച്ചന്നരപതി മതിമാ-
ന്മാനനീയേ മുഹൂർത്തേ
യുദ്ധം കർത്തും പ്രതസ്ഥേ ഗുരുജനകൃതനീ-
രാജനോ രാജധാന്യാഃ
ചിത്രം വാഷ്ക്കാവതോ വാൽതലമുഴവനില-
ക്കം പിടിച്ചുദ്ധതോദ്യ-
ന്നിദ്ധ്വാനം ചാതുരംഗം പട ഝടിതി പുറ-
പ്പെട്ടു കൂടിത്തുടങ്ങി. 42

---

ഈശ്വരാധീനം—ജഗന്നിയന്താവായ ഈശ്വരൻെറ അധീനമാണ്, ഈശ്വരഹിതം അനുസരിച്ചു നടക്കുന്നതാണ്.

ഈശസ്യ ഹി വശേ ലോകോ
യോഷാ ദാരുമയീ യഥാ

(മഹാഭാഗവതം) എന്നു കാണുക. മരപ്പാവ, അതിനെ കൈവശം വച്ചുസൂക്ഷിക്കുന്നവൻെറ എന്നപോലെ ലോകം ഈശ്വരൻെറ അധീനത്തിലാകുന്നു. ഈശ്വരൻ യഥേഷ്ടം ലോകത്തെക്കൊണ്ടു ചേഷ്ടിപ്പിക്കുന്നു.

ശ്ലോകം 42—മതിമാൻ—ബുദ്ധിശാലി, കാര്യാകാര്യങ്ങരം ചിന്തിച്ചറിയുവാൻ കഴിയുന്നവൻ. അന്നരപതി—ആ രാജാവു്, കാർത്തവീര്യാജ്ജുനൻ. ഇത്ഥം കല്പിച്ചു ഉറച്ചു—ഇപ്രകാരം വിചാരിച്ചു നിശ്ചയിച്ചു. മാനനീയേ മുഹൂർത്തേ—യോഗ്യമായ മുഹൂർത്തത്തിൽ, ജ്യോതിശ്ശാസ്ത്രജ്ഞന്മാർ ഉപദേശിച്ച സമയം. മാനനീയം—മാനിക്കേണ്ടതു്, വിശിഷ്ടം. ഗുരുജനകൃതനീരാജനഃ—ആചാര്യന്മാരാൽ നീരാജനം ചെയ്യപ്പെട്ടവനായി. നീരാജനം—നീരാജനപ്രവൃത്തി, തിരി ഉഴിഞ്ഞുവാങ്ങുന്നതു്. ഇതു് ഒരു മംഗളകർമ്മമാണ്. 'നീരാജനാഖ്യേ ശാന്തികർമ്മണി' എന്നു മല്ലിനാഥൻ. യുദ്ധത്തിനു പുറപ്പെടുന്നവക്കു നീരാജനം വിജയസിദ്ധിക്കുള്ള ഒരു മംഗളകർമ്മമാണ്.

തസ്മൈ സമ്യഗ്ഘുതോ വഹ്നി-
ർവ്വാജി നീരാജനാവിധൗ

(രഘു. സ. 4) എന്നും 'രരാജ നീരാജനയാ സ രാജഘഃ' (നൈഷധീയം സ. 1) എന്നും കാണുക. രാജധാന്യാഃ—രാജധാനിയിൽനിന്നു്. യുദ്ധം കർത്തും പ്രതസ്ഥേ-യുദ്ധംചെയ്യുന്നതിനായി പുറപ്പെട്ടു, യുദ്ധത്തിനു് ഇറങ്ങി. ചിത്രം വാഷ്ക്കാവതോ?—അപ്പോരം ഉണ്ടായ സ്ഥിതി അത്ഭുതം! അതു വർണ്ണിക്കാവുന്നതല്ല. ഝടിതി—വേഗത്തിൽ. ചാതുരംഗം പട—ചതുരംഗപ്പട. വാൽത്തല...പിടിച്ചു—വാലുമുതൽ തലവരെ,

യൂഥം പാടേ രഥാനാം ധൃതപരികരമെൻ
　　തോഴ! മൂവഞ്ചു ലക്ഷം
മീതേ മീതേ ശതാംഗദ്വിഗുണമൊരു ബലം
　　ദാരുണം വാരണാനാം
പോർത്തേട്ടം നാഥസൈന്യത്രിഗുണമുരുഗുണം
　　ഘോടകച്ചാത്തതിൻകാൾ
മേദിന്യാമഞ്ചിരട്ടിച്ചതുളുമരിയ കാ-
　　ലാളുമാകെപ്പരന്നു. 43

വാർത്തേട്ടം ബൃംഹിതൈരുന്മദജയകരിണാം
　　വാജിഹേഷാവിശേഷൈ-

---

മുഴവനം, എല്ലാ ഭാഗവും. അടിമുതൽ മുടിവരെ എന്നതിന് ഒരു പുതിയ പച്ചമലയാളപദമാണ 'വാൽത്തല'. ഇളക്കംപിടിച്ച-ഇളകിയും. ഉദ്ധതോ...ദ്ധ്വാന-അത്യുച്ചത്തിൽ ശബ്ദഘോഷം ഉണ്ടാക്കിയും. നിദ്ധ്വാനം-ശബ്ദം. പുറപ്പെട്ടു...ത്തുടങ്ങി-പുറപ്പെട്ട് ഒന്നിച്ചുകൂടിത്തുടങ്ങി. ഉച്ചത്തിൽ ശബ്ദം പുറപ്പെടുവിച്ചുകൊണ്ടു സൈന്യം മുഴവനം പുറപ്പെട്ടു.

ശ്ലോകം 43—എൻ തോഴ!-എന്റെ സ്നേഹിതാ (സ്നേഹിതനോടു പറയുന്നവിധത്തിലാണ ഭാഷാചമ്പുക്കളിൽ കഥ പറയുന്നതെന്ന് ഇവിടെ ഓർമ്മിക്കുന്നതു നന്നായിരിക്കും). ധൃതപരികരം രഥാനാം യൂഥം മൂവഞ്ചു ലക്ഷം-വേണ്ട കോപ്പുകൾ സർവ്വവും ധരിച്ചിരിക്കുന്നതായ രഥങ്ങളുടെ സമൂഹം പതിനഞ്ചുലക്ഷം. മീതേമീതേ-മേല്ക്കുമേൽ. ദാരുണം വാരണാനാം ബലം-ഭയങ്കരമായ ഗജങ്ങളുടെ ബലം(സൈന്യം). ശതാംഗദ്വിഗുണം-ശതാംഗങ്ങളുടെ ഇരട്ടി, മുപ്പതുലക്ഷം. ശതാംഗം-അനേകം അംഗങ്ങളുള്ളതു്, തേരു്. പോർ...ത്രിഗുണം-യുദ്ധത്തിന് ഒരുമ്പെട്ട രാജാവിന്റെ സൈന്യത്തിന്റെ മൂന്നിരട്ടി. ഉരുഗുണം ഘോടകച്ചാത്തു്-ഗതിവേഗാദികൾ തികഞ്ഞ കുതിരയുടെ കൂട്ടം. മേദിന്യാം-ഭൂമിയിൽ. അതിൻകാൾ-അതിനേക്കാൾ. ഇതു ക്ലിഷ്ടമായ പദപ്രയോഗമാണ്. അഞ്ചിരട്ടി...കാലാളു്-അഞ്ചിരട്ടി വലിപ്പംവരുന്ന കാലാൾപ്പടയും. ആകെ-എല്ലാം. പരന്നു-യുദ്ധത്തിനായി ചെന്നു നിരന്നു, വ്യാപിച്ചു.

ശ്ലോകം 44—ഉന്മദ...കരിണാം-മദം ഇളകിയവയും യുദ്ധത്തിൽ ജയിക്കുന്നവയുമായ ആനകളുടെ. ബൃംഹിതൈഃ-അലർച്ചകൊണ്ടും. വാജി...വിശേഷൈഃ-കുതിരകളുടെ ഹേഷാശബ്ദത്തിന്റെ വിശിഷ്ട

 യ്യോധാനാം സിംഹനാദൈരപി രഥപടലീ–
നേമിഘോഷങ്ങൾകൊണ്ടും
വ്രാതൈവ്വന്ദിസ്തുതീനാമലറിന ബഹുവാ–
ദ്യപ്രണാദങ്ങൾകൊണ്ടും
മീതേ മീതേ മുഴങ്ങീ ശിവ! ശിവ! സകലം
പത്മജന്മാണ്ഡഭാണ്ഡം. 44

ആകമ്രോല്ലാസി പൊന്നിൻകുടകളുപരിപ–
ച്ചത്തഴപ്പന്തിമമ്മാ!
ഭാഗേ കുത്രാപി മുത്തുക്കുടകൾ കൊടികൾ കൊ–
ററക്കുടച്ചാത്തനേകം
നാഗാനാം കണ്ണവൃന്ദങ്ങളൊടിടയുമൊരോ
താലവൃന്തങ്ങളും പോ–
ന്നാകക്കാണായിതപ്പോളിടയിട മണിദ–
ണ്ഡോജ്ജ്വലം ചാമരൗഘം. 45

---

ത(ഭംഗി)കൊണ്ടും. ഹേഷ-കുതിരകളുടെ ശബ്ദം. യോധാനാം സിംഹനാദൈഃ-ഭടന്മാരുടെ സിംഹനാദങ്ങൾകൊണ്ടും (അധികം ഉച്ചത്തിലുള്ള ശബ്ദഘോഷം). അപി-അത്രയുമല്ല. രഥ...ഘോഷങ്ങൾ കൊണ്ടും-രഥസമൂഹത്തിൻെറ നേമികൾ (ഉരുളുന്ന ചക്രത്തിൻെറ പുറവട്ടുകൾ) ഉരുളുമ്പോൾ സംഭവിക്കുന്ന ശബ്ദംകൊണ്ടും. വന്ദിസ്തുതീനാം വ്രാതൈഃ-വന്ദികളുടെ സ്തുതിഗാനങ്ങളുടെ കൂട്ടംകൊണ്ടും. വന്ദികൾ-സ്തുതിപാഠകന്മാർ, സ്തോത്രംചെയ്യുന്നവർ. വ്രാതം-കൂട്ടം. അലറിന...കൊണ്ടും-ഉച്ചത്തിൽ ശബ്ദം പുറപ്പെടുവിക്കുന്ന അനേകതരം വാദ്യങ്ങളുടെ ഒച്ചകൊണ്ടും, പടഹം മുതലായവയുടെ ഒച്ച. പ്രണാദം-ശബ്ദം. ശിവശിവ-അത്ഭുതം, അത്ഭുതം. സകലം-സകലമായ, സവ്വവും. പദ്മജന്മാണ്ഡഭാണ്ഡം-ബ്രഹ്മാണ്ഡമാകുന്ന ഭാണ്ഡം. പത്മജന്മാണ്ഡം-ബ്രഹ്മാണ്ഡം. മീതെമീതേ-മേല്ക്കുമേൽ. മുഴങ്ങീ-മുഴക്കം കൈക്കൊണ്ടു. സൈന്യശബ്ദം ലോകത്തിൽ മുഴുവനും മുഴങ്ങി.

ശ്ലോകം 45—ആകമ്രോ...കുടകൾ–മനോഹരമായി ശോഭിക്കുന്ന പൊന്നിൻകുടകൾ. ഉപരി–മേൽഭാഗത്തു്. പച്ചത്തഴപ്പന്തി–പച്ചനിറത്തിലുള്ള തഴകളുടെ കൂട്ടം. മമ്മാ-ആശ്ചര്യദ്യോതകം. കുത്ര അപി ഭാഗേ-വേറെ ഒരിടത്തു്. കൊററക്കുട–രാജാവിൻെറ കുട. വെൺകൊറ്റക്കുട, നാഗാനാം...താലവൃന്തങ്ങളും–ആനകളുടെ ചെവി

അന്നേരം വ്യോമയാനങ്ങളിലമരജനം
 വന്നു മീതേ നിറഞ്ഞു
മുന്നം മുന്നം വരുന്നോരഭിനവസമരാ-
 ലോകനാനന്ദലോലം
ജന്യേ വീരാൻ വരീതും നിധനമുപഗതാൻ
 വൃന്ദവും മേൽക്കുമേലേ
നന്നായ് കോപ്പിട്ടു പുക്കു നഭസി സകുതുകം
 നാകനാരീജനാനാം. 46

പൃഥ്വീന്ദ്രൈയ്യൂഥനാഥൈരപി ച പരിവൃതോ
 രാജപുത്രൈരമാത്യൈ-

കളോടു തുല്യങ്ങളായ ആലവട്ടങ്ങളും. ഇടയുക-സാദൃശദ്യോതകം. മണിദണ്ഡോജ്ജ്വലം-മണിദണ്ഡങ്ങൾകൊണ്ടു തിളങ്ങുന്നതു്. മണിദണ്ഡങ്ങൾ-മണികൊണ്ടുള്ള ദണ്ഡങ്ങൾ (പിടികൾ) ചാമരൗഘം-ചാമരക്കൂട്ടം. അപ്പോൾ ആകെ കാണായിതു്-ഇവയെല്ലാം അപ്പോൾ അവിടെ കണ്ടു.

ശ്ലോകം 46—അന്നേരം-കാത്തവീര്യാജ്ജുനൻ യുദ്ധത്തിനു പുറപ്പെട്ട സമയം. അമരജനം—ദേവന്മാർ. വ്യോമയാനങ്ങളിൽ—വിമാനങ്ങളിൽ. വന്നു-യുദ്ധം കാണുവാൻ വന്നു. മീതേ—ആകാശത്തിൽ. നിറഞ്ഞു—തിങ്ങിക്കൂടി. മുന്നം മുന്നം വരുന്നോർ—ആദ്യമാദ്യം വരുന്നവർ. അഭിനവ...ലോലം—പുതിയ യുദ്ധം കാണുന്നതിനുള്ള സന്തോഷംകൊണ്ടു മനസ്സിളകി, യുദ്ധം കാണുവാൻ അതികൗതുകത്തോടുകൂടി. ''ലോലാശ്ചലസതൃഷ്ണയോഃ'' എന്നു് അമരം. ലോലം—ഇളകുന്നതു്. നഭസി—ആകാശത്തു്. നാകനാരീജനാനാം വൃന്ദവും—ദേവസ്ത്രീകളുടെ കൂട്ടവും. നാരി—എന്ന പദത്തിനു കേവലം സ്ത്രീ എന്നു് ഇവിടെ അത്ഥം. മനുഷ്യസ്ത്രീ എന്നു് അത്ഥമില്ല. ''യക്ഷഗന്ധവ്വാദികളപ്സരോനാരിമാരും'' (ബ്രഹ്മാ-കിളി.) ഇത്യാദി പ്രയോഗങ്ങൾ നോക്കുക. സകുതുകം—സന്തോഷത്തോടുകൂടി. ജന്യേ നിധനമുപഗതാൻ വീരാൻ വരീതും-യുദ്ധത്തിൽ മരിക്കുന്ന വീരപുരുഷന്മാരെ വരിക്കുന്നതിനു്. ജന്യം—യുദ്ധം. നിധനം—മരണം. ഉപഗതന്മാർ—പ്രാപ്തന്മാർ. വരീതും—കല്യാണം കഴിക്കുന്നതിനു്. നന്നായ് കോപ്പിട്ടു—ഭംഗിയായി അലങ്കാരാദികൾ ധരിച്ചു. മേല്ക്കുമേലേ—മേന്മേൽ. പുക്കു—വന്നുചേന്നു. ദേവന്മാരും ദേവസ്ത്രീകളും ആകാശത്തു വന്നുനിറഞ്ഞു.

ശ്ലോകം 47—കാത്തവീര്യാജ്ജുനൻെറ പുറപ്പാടു വണ്ണിക്കുന്നു. യൂഥനാഥൈഃ—കൂട്ടങ്ങൾക്കു നായകന്മാരായ. ''സജാതീയൈഃ കുലം

രുദ്രാമാനായിരംകൈകളിലനുകലയ-
ന്നായുധൗഘാനമോഘാൻ
പ്രത്യക്ഷം ദീപ്രരത്നാഭരണപരികരോ
ജൈത്രഭേരീമടിപ്പി-
ച്ചുദ്യത്തിഗ്മാംശുധാമാ പടനടുവിലെഴുന്ന-
ള്ളീടിനാനത്ഭുതാത്മാ. 47

വില്ലിൻ കൂട്ടം കലച്ചാൻ പവഴിനിര തൊട്ട-
ത്താൻ കൃപാണാനെറിഞ്ഞാ-
നുല്ലാസം പൂണ്ടു ചിത്രപ്പരിചകളുമിള-
ക്കീടിനാനെന്നുവേണ്ടാ

---

യൂഥം'' എന്നു് അമരം. രാജപുത്രൈഃ-രാജകുമാരന്മാരാലും. അമാത്യൈഃ അപി-മന്ത്രിമാരാലും. പരിവൃതഃ-പരിവൃതനായി (പുറപ്പെട്ടു്). ഉദ്ദാമാൻ അമോഘാൻ ആയുധൗഘാൻ-ഭയങ്കരങ്ങളും പ്രയോഗിച്ചാൽ വിഫലമാകാത്തവയുമായ ആയുധക്കൂട്ടങ്ങളെ. ആയിരം... കലയൻ-ആയിരം കൈകളിലും ധരിച്ചും, കൈയുകളിൽ ഓരോന്നിലും ഉഗ്രമായ ഓരോ ആയുധം ധരിച്ചും. അനുകലയൻ-ചേർത്തിരിക്കുന്നവൻ. പ്രത്യക്ഷം-സ്പഷ്ടമായി. ദീപ്ര...പരികരഃ-പ്രകാശിക്കുന്ന രത്നാഭരണപരികരങ്ങളോടുകൂടിയവനും. പരികരം-കൂട്ടം., അടിപ്പിച്ചു-താക്കിച്ചു.

''ഭവേൽ പരികരോ വ്രാതേ
പര്യങ്കപരിവാരയോഃ
പ്രഗാഢഗാത്രികാബന്ധേ
വിവേകാരംഭയോരപി.''

എന്നു വിശ്വം. പരികരശബ്ദത്തിനു് ഇവിടെ കൂട്ടം എന്നു അർത്ഥം ഇണങ്ങുന്നു. ഉദ്യത്തിഗ്മാംശുധാമാ-കടുത്ത സൂര്യനെപ്പോലെ പ്രകാശിക്കുന്നവൻ, അതിപ്രകാശമുള്ളവൻ. അത്ഭുതാത്മാ-അത്ഭുതകരമായ ശരീരപ്രകൃതിയോടു് (ആത്മശക്തിയോടു്) എന്നും അർത്ഥം ഗ്രഹിക്കാം. പടനടുവിലെഴുന്നള്ളീടിനാൻ-സൈന്യങ്ങളുടെ നടുവിൽ വന്നു ചേർന്നു. കാർത്തവീര്യാർജ്ജുനന്റെ പുറപ്പാടിനെപ്പററിയുള്ള വർണ്ണനം രസകരമായിരിക്കുന്നു.

ശ്ലോകം 48—പവഴി-അമ്പു്. കൃപാണാൻ-വാളുകളെ. കല്യാഭോഗം-കല്യമായ ആഭോഗം. ആഭോഗം-പൂർണ്ണത. കനകമണിരഥേ-സ്വർണ്ണവും രത്നവും കൊണ്ടു നിർമ്മിച്ചിരിക്കുന്ന തേരിൽ. സിംഹ...

കല്യാഭോഗം കരേറിക്കനകമണിരഥേ
സിംഹനാദാതിരിക്തൈ-
രുല്ലോലജ്യാനിനാദൈരഖിലമിടകുലു-
ക്കീടിനാൻ ദിഗ്വിഭാഗം. 48

യുഗാന്തമിശ്രീഭവദബ്ധിവാംഭോ-
നികാശസേനാരവപൂരിതാശഃ
ഭൃഗുപ്രവീരാഭിമുഖഃ പ്രതസ്ഥേ
മഹാഹവാർത്ഥീ സ മഹീമഹേന്ദ്രഃ. 49

ഗദ്യം 3. തസ്മിൻ കാലേ വിസ്മയനീയ പരാക്രമശക്ത്യാ നിഹതസമസ്തക്ഷത്രിയസേനാ ചോരപ്പുഴകളിൽ മുങ്ങിപ്പൊങ്ങിയുമോളമെട്ടത്തും കുളികളിച്ചും പാണികടന്ന നിറച്ചുകുടിച്ചും പച്ചയിറച്ചി തലച്ചോറെന്നിവ പാ

---

നിനാദൈഃ-സിംഹത്തിൻെറ അലർച്ചയെക്കാൾ അധികം വലിയതായ ഞാണിൻെറ ശബ്ദങ്ങൾകൊണ്ടു്. ഉല്ലോലജ്യാ-ഇളകുന്ന ഞാണ്. ദിഗ്വിഭാഗം അഖിലം-എല്ലാ ദിക്കുകളെയും, എട്ടു ദിക്കും. ഇടകുലുക്കീടിനാൻ-കുലുക്കി, ഇളക്കി മറിച്ചു.

ശ്ലോകം 49—മഹാഹവാർത്ഥീ സ മഹീമഹേന്ദ്രഃ - മഹത്തായ യുദ്ധം ആഗ്രഹിച്ച് ആ കാർത്തവീര്യമഹാരാജാവു്. യുഗാന്തപൂരിതാശഃ-പ്രളയകാലത്തു് ഒന്നായിച്ചേരുന്ന സമുദ്രങ്ങളിലെ ജലത്തിനു തുല്യമായ (അവസാനമില്ലാത്തതായ) സൈന്യത്തിൻെറ ഭയങ്കരമായ ശബ്ദംകൊണ്ടു ദിക്കുകൾ നിറച്ചിട്ടു്. പൂരിതാശഃ-പൂരിതങ്ങളായ ആശകളോടുകൂടിയവൻ. പൂരിതങ്ങൾ-നിറയ്ക്കപ്പെട്ടവ. ആശകൾ-ദിക്കുകൾ. ഭൃഗുപ്രവീരാഭിമുഖഃ-ഭൃഗുപ്രവരനു് അഭിമുഖമായിട്ടു്, പരശുരാമൻെറ നേരേ. പ്രതസ്ഥേ-പ്രസ്ഥാനംചെയ്തു, പുറപ്പെട്ടു. യുഗാന്തം-യുഗങ്ങളുടെ അവസാനം. യുഗങ്ങൾ-ചതുർയുഗങ്ങൾ, കല്പകാലം. നികാശം-സമം. മിശ്രീഭവത്ത്-ഇടചേരുന്നതു്, കൂടിക്കലരുന്നതു്.

ഗദ്യം 3—തസ്മിൻകാലേ-ആ കാലത്തിങ്കൽ, ആ സമയം. വിസ്മയനീയ....ശക്ത്യാ-വിസ്മയയോഗ്യമായ പരാക്രമത്തിൻെറ ബലംകൊണ്ടു്. വിസ്മയനീയം-വിസ്മയത്തിനു് അർഹം, വിസ്മയം ഉണ്ടാക്കുന്നതു്. നിഹിത...പ്പുഴകളിൽ-യുദ്ധത്തിൽ കൊന്ന എല്ലാ ക്ഷത്രിയസൈന്യങ്ങളുടേയും ചോരയാകുന്ന പുഴയിൽ, പുഴ പോലെ ഒഴുകുന്ന ചോര. കണക്കില്ലാതെ ഭടന്മാരെ വധിച്ചു എന്നു ഭാവം. നിഹ

ടേ തിന്നും വികൃതഭയങ്കരമെകിറും കാട്ടിക്കയ്യും കൊട്ടി കിമപി ചിരിച്ചും കൂത്തും പാട്ടും പലവു തുടന്നും മേളം കോലിന കുളീഭൂതപിശാചഗണാനാം കേളീകലവികൾ കണ്ടു രസിച്ചൊരു തവ്വിൽക്കനകമണിത്തേർ തന്മേല്ലൊ ന്നയകേതനയഷ്ടിമുപാലംബ്യാസ്ഥിതമാത്തശരാസനകാണ്ഡമകാണ്ഡേ ഖണ്ഡപരശ്വധശിഷ്യമധൃഷ്യം സഹസാ സാഞ്ജലിബന്ധമുണത്തീ സാഹസികം ബത സഹസാഹോയം കാണാ യുഷ്മന്മുല്ലാടെന്തിതു രോദോവിവരം കീഴ്മേൽ മുട്ടിപ്പൊങ്ങീട്ടന്നൊരു ധൂളീപടലം നിയതമറിഞ്ഞേൻ ത്രിഭുവനവിജയീ ശൗര്യക്കട്ട പരാക്രമശേവധി

---

തം—നിഹനിക്കപ്പെട്ടതു്, വധിച്ചതു്. പാണി...കുടിച്ചും—കൈക്കുത്തു നിറച്ചു കുടിച്ചും. വികൃതഭയങ്കരം—വികൃതവും ഭയങ്കരവും. വികൃതം—വിരൂപം. ഭയങ്കരം-കണ്ടാൽ പേടിയുണ്ടാക്കുന്നതു്. എകിറു്–പല്ലു്, ദംഷ്ട്ര. പലവു-പലതവണ. ഇതു ചമ്പൂകാരന്മാക്കു പ്രത്യേകം പ്രീതിയുള്ള പദമാണു്. കുളി...ഗണാനാം—കുളികൾ, ഭൂതങ്ങൾ, പിശാചുക്കൾ എന്നിവയുടെ കൂട്ടങ്ങളുടെ, ഇവ കൂട്ടം കൂടി. കുളി മുതലായവ പിശാചുക്കളുടെ വകഭേദങ്ങൾ. 'കുളി' എന്നതിന 'കളികൾ' എന്ന പാഠാന്തരം. (ഭാഷാചമ്പുക്കൾ—പുറം 303.)തവ്വ—സമയം. 'നിഹതസമസ്ത' എന്നു മുതൽ 'തവ്വ' എന്നുവരെ ഭാഗം പിശാചുക്കളുടെ രക്തപാനം, കേളി എന്നിവയെ വണ്ണിക്കുന്നു. കവിസങ്കേതപ്രകാരം പിശാചലീല യുദ്ധവണ്ണനത്തിന്റെ ഒരംശം ആകുന്നു. കേതനയഷ്ടി—കൊടിമരം. ഉപാലംബ്യാസ്ഥിതം-ആശ്രയിച്ചു സ്ഥിതനായി. ഉപാലംബ്യ—ആശ്രയിച്ചു്. ആത്തശരാസനം—ശരാസനം എടുത്തവൻ. വില്ലോടു കൂടിയവൻ. ശരാസനം—വില്ലു്. 'ശരാസനകോദണ്ഡകാർമ്മുകം' എന്നു് അമരം. കാണ്ഡം—ശരം. ഖണ്ഡപരശ്വധശിഷ്യം—ശ്രീപരമേശ്വരന്റെ ശിഷ്യൻ, പരശുരാമൻ. ഖണ്ഡപരശ്വധൻ—ഖണ്ഡപരശു, ശിവൻ. ''ഭൂതേശഃ ഖണ്ഡപരശുഃ'' എന്നു് അമരം. അധൃഷ്യൻ—അന്യനു തോല്പിക്കുവാൻ കഴിയാത്തവൻ. ധൃഷ്യനല്ലാത്തവൻ. ധൃഷ്യൻ—ധഷ്ണയോഗ്യൻ. സാഞ്ജലിബന്ധം—അഞ്ജലിബന്ധത്തോടുകൂടി, കൈകൂപ്പിക്കൊണ്ടു്. സാഹസികം—സാഹസികനെ, സാഹസികനോടു്. വീണ്ടുവിചാരം കൂടാതെ പെട്ടെന്നു പ്രവത്തിക്കുന്നവൻ സാഹസികൻ. അയം സഹസാഹഃ—ഈ സഹസാഹൻ. കാണാ—കണ്ടാലും. രോദോവിവരം—രോദസ്സുകളുടെ വിവരം (രന്ധ്രം). ഭൂമിയും ആകാശവും—ഭൂമിയുടേയും ആകാശത്തിന്റേയും ഇടയ്ക്കുള്ള സ്ഥലം. ധൂളീപടലം—പൊടിക്കൂട്ടം. ത്രിഭുവന...ക്കട്ട—മൂന്നു ലോകങ്ങളെയും

കൃതവീൎയ്യാത്മജനാത്മബലൈസ്സമമാണ്മ നടിച്ചു പടയ്ക്കു പുറപ്പെട്ടുഴറിവരുന്നു ഹരഹര ശിവശിവ തകിലും മുരശും നകരപെരുമ്പറഡിണ്ഡിമമദ്ദളമെന്നു തുടങ്ങിന വാദ്യകദംബം താക്കിപ്പൊങ്ങും നാദാദ്വൈതപ്രസരാടോപേ ചതുരംഗബലദ്ധ്വാനവിശേഷം ദിശിദിശി മീതേ കേൾക്കാകുന്നു, വിസ്മയമെത്രയുമഞ്ജനമലകൾ നടന്ന കണക്കേ കുഞ്ജരപടലി പുറപ്പെട്ടതു കാൺ വാരിധിതിരകൾ കരേറും പോലെ വാജിഗണങ്ങൾ കുതിച്ചീടുന്നു. ഗന്ധൎവ്വപുരാകാരാനഗ്രേ ചന്തത്തിൽ കാൺ മണിരഥസംഘാൻ ചതുരമിളക്കും ദീപ്രമഹായുധ തേജസ്ഫുരണവുമൊപ്പമിയന്ന

---

ജയിച്ചവനും ശൗര്യത്തിനു കട്ടയായിരിക്കുന്നവനും. കട്ട–പ്രസിദ്ധം, കനത്തു കേടുവരാതെയിരിക്കുന്ന വസ്തു. ശൗര്യക്കട്ട–ഇതു രസകരമായ ഒരു പഴയ പദമാകുന്നു. ചമ്പുക്കളിൽ ഈ പദം ഉപയോഗിച്ചു കാണുന്നുണ്ട്. ശൗര്യം–ശൂരത്വം, വീരപുരുഷന്റെ മനഃസ്ഥിതി. പരാക്രമശേവധി–പരാക്രമത്തിന്റെ ഇരിപ്പിടം. കൃതവീര്യാത്മജൻ–കൃതവീര്യന്റെ മകൻ, കാൎത്തവീര്യാൎജ്ജുനൻ. ആത്മബലൈഃ സമം–തന്റെ സൈന്യങ്ങളോടുകൂടി. ആൺമനടിച്ചു–ആണത്തം ഉണ്ടെന്നു ഭാവിച്ച്, ഇല്ലാത്ത പൗരുഷം ഉണ്ടെന്നു ഭാവിച്ചുകൊണ്ട്. ഉഴറി–സംഭ്രമിച്ച്. ഹര ഹര ശിവ ശിവ–ആശ്ചര്യാധിക്യദ്യോതകം, അത്യാശ്ചര്യങ്ങളായ കാര്യങ്ങളെക്കുറിച്ചു പറയുന്ന സന്ദർഭങ്ങളിൽ 'ഹര ഹര ശിവ ശിവ' എന്നു പ്രയോഗിക്കുക ചമ്പുക്കളിൽ സാധാരണമാണ്. ''ഹര ഹര ശിവ ശിവ ചിത്രം ചിത്രം'' (ഭാ. നൈ. ച.) എന്നു കാണുക. തകിലും...കദംബം–തകില്, മുരശു, നകരം, പെരുമ്പറ, ഡിണ്ഡിമം മുതലായ വാദ്യങ്ങളുടെ കൂട്ടം. മുരശു–ഈ പേരിൽ പ്രസിദ്ധമായ വാദ്യം. മുരശു കൊട്ടിയറിയിക്കുക എന്നും മറ്റും വ്യവഹാരപ്രസിദ്ധമാണ്. ''തകിലും മുരശും ചെവി പൊട്ടിക്കുമാർ'' (കാമദഹനം ഭാഷാചമ്പു) എന്നു നോക്കുക. നകരം–നകരാവ്, ആനപ്പുറത്തുവച്ച് അടിക്കുന്ന ഒരുതരം വാദ്യം. നാദാ...ടപേ–ശബ്ദം ഒന്നു മാത്രമേ ഏതിടത്തും ഉള്ളു എന്ന മട്ടിൽ ഉള്ള ധാടിയുണ്ടായി. അദ്വൈതം-ഒന്നു മാത്രമെന്ന സ്ഥിതി, രണ്ടാമതൊന്ന് ഇല്ലാത്തതു്. പ്രസരം-വ്യാപിക്കുന്നതു്. ചതുരംഗ...വിശേഷം–ചതുരംഗങ്ങളോടു കൂടിയ സൈന്യത്തിന്റെ ശബ്ദഘോഷം. ധ്വാനം–ശബ്ദം. വിശേഷം–വിശേഷമായതു്, അസാധാരണം. ദിശിദിശി–ദിക്കുതോറും, എല്ലാദിക്കുകളിലും. അഞ്ജനമലകൾ–അഞ്ജനക്കുന്നുകൾ. കുഞ്ജരപടലികൾ–ആനക്കൂട്ടങ്ങൾ. ആനക്കൂട്ടങ്ങൾ വരുന്നതു കണ്ടാൽ വലിയ ആ

പടച്ചമയം ബലഭംഗിയിൽ മേളിച്ചാലോലലോത്തട കാലാൾപ്പടകൾക്കററം കണ്ടീലത്ര്യുമല്ലേ ച്ചൂഴം കരുതുക ധരണിപതീനാം പ്രൗഢിമതങ്ങും തണ്ടും കുടകളുമാ വലിയ പടക്കൂട്ടത്തിൻ നടുവിൽ കാണൊരു നരവരരത്നം ദീപ്ത മഹായുധബാഹുസഹസ്ര വ്യാപ്തദിഗന്തരമുപരിസമുദ്ധൃത കനകച്ഛത്രകദംബച്ഛായാ സന്തതിയുടേ പോന്നഭിയാന്തം കോപംകൊണ്ടു കലങ്ങിമറിഞ്ഞെരി തീപ്പൊരിചിതറിന ലോചനകമലം മണിമയഭൂഷണപരികരശോഭാപരിവേഷോജ്ജ്വലമഭിതോ നിസ്സൃതബാഹുമരീചിസഹസ്രമിവാത്യുത്തരുണാദിത്യം കീഴില്ലമിന്നും മേലില്ല മോത്താലിതിനൊത്തോരു പടക്കൂട്ടത്തിൽ പുരുഷപ്പാട്ട ഗണിപ്പാനില്ലേ ഗുരുസത്വോപി സ്ഥിരചിത്തോ ഭവ ഭുവന

---

ഞ്ജനകരുന്നുകരം നടന്നു വരികയാണോ എന്നു തോന്നും. വാജിഗണങ്ങരം—കുതിരക്കൂട്ടം. ഗന്ധർവ്വപുരാകാരാൻ—ഗന്ധർവ്വപുരത്തിൻെറ ആകൃതിയുള്ളവ, ഗന്ധർവ്വന്മാരുടെ നഗരത്തിൻെറ ആകൃതിയുള്ളതു്, ആകാശത്തുള്ള നഗരങ്ങരം. അഗ്രേ-സമീപത്തു്. മണിരഥസംഘാൻ-രത്നമയങ്ങളായ തേരുകളുടെ കൂട്ടങ്ങളെ. കാൺ—കാണുക. ഈ പദം കഷ്ടപ്രയോഗമല്ലെങ്കിലും അത്ര ശ്ലാഘിക്കേണ്ടതായ ഒന്നല്ല. ദീപ്ര...സ്ഫുരണവും—പ്രകാശിക്കുന്ന വലിയ ആയുധങ്ങളുടെ തേജസ്സിൻെറ തിളക്കം. മഹായുധങ്ങരം—മഹത്തുക്കളായ ആയുധങ്ങരം. വലിയ വില്ലു്, അമ്പു മുതലായവ. സ്ഫുരണം—പ്രകാശനം. പടച്ചമയം—പടയുടെ ചമയം. ചമയം—ഒരുക്കം, പുറപ്പാടു്. 'ബല' പദത്തിനു 'ബത' എന്നു പാഠാന്തരം. (ഭാ. ച. പു. 304.) ധരണിപതീനാം പ്രൗഢിമ—രാജാക്കന്മാരുടെ പ്രൗഢത്വം (വമ്പത്തം). ദീപ്ത...ദിഗന്തരം—പ്രകാശിക്കുന്ന വലിയ ആയുധങ്ങരം ധരിച്ചിരിക്കുന്ന ആയിരം കൈകളാൽ വ്യാപ്തങ്ങളായ ദിഗന്തരങ്ങളോടു കൂടിയവൻ. വ്യാപ്തം—പരന്നതു്. ദിഗന്തരം-ദിക്കുകളുടെ അന്തർഭാഗം, ആയിരം കൈകരം ദിക്കുകളിൽ വ്യാപിച്ചവനായി. ഉപരി...ന്നഭിയാന്തം—മേൽഭാഗത്തു പിടിച്ചിരിക്കുന്ന പൊന്നിൻകുടക്കൂട്ടത്തിൻെറ നിഴലിൽക്കൂടി വരുന്നവൻ. സമുദ്ധൃതം—ഉയർത്തിപ്പിടിച്ചിരിക്കുന്നതു്. കനകച്ഛത്രം—പൊന്നിൻകുട. അഭിയാന്തം-(ദ്വിതീയ) അഭിയാനംചെയ്യുന്നവൻ, വരുന്നവൻ, അഭിമുഖമായി വരുന്നവൻ. മണിമയ...ജ്വലം—രത്നാഭരണകോപ്പിൻെറ കാന്തിയുടെ പരിവേഷംകൊണ്ടു തിളങ്ങുന്നവൻ. പരിവേഷം—തേജസ്സുള്ള വസ്തുക്കളുടെ പുറമേ ചുററും വൃത്താകൃതിയിൽ കാണുന്ന

കടാഹം മുട്ടനിറഞ്ഞു ഭയങ്കരമെത്തും പടവരവിതു കാണ
രുതു തടുപ്പാൻ പരമേശ്വരനും പരിചിലിവണ്ണം പരി
ചിതസാരഥി പറയും വാക്കുകൾ കേട്ടമനന്തരമതിധീരോ
ദ്ധതമവനൊട്ടു ചെറുതു പറഞ്ഞു ചിരിക്കേ ഹേഹയഭൂപ
തിപ്പൃതനാചക്രം ഭൃഗുതിലകം പരിവാര്യ ചുഴന്നു.

അന്നേരം വീരപുംസാം മകുടമണി സഖേ!
കാർത്തവീര്യാർജ്ജുനം തം
ധന്യം ജന്യായ ബദ്ധോദ്യമമതിഘനയാ
സേനയാ സാഭിമാനം

---

ശോഭ. അഭിതഃ നിസ്സൃതബാഹുസഹസ്രം–ചുററും നിസ്സരിക്കുന്ന ബാഹുമരീചികളുടെ സഹസ്രം. ബാഹുമരീചികൾ–ബാഹുക്കളുടെ മരീചികൾ (ശോഭകൾ). സഹസ്രം–അസംഖ്യതാദ്യോതകം, കണക്കില്ലാത്ത. അത്ഭുതതരുണാദിത്യം ഇവ–അത്ഭുതമായ തരുണാദിത്യനെപ്പോലെ. തരുണാദിത്യൻ–തരുണദശയിലുള്ള ആദിത്യൻ, ഉച്ചയിലെ സൂര്യൻ. കീഴിലും...മേലിലും–മുൻകാലത്തും ഇന്നും ഇനിമേലും. ഗണിപ്പാൻ–വിചാരിക്കുവാൻ. ഗുരുസത്വഃ–വലിയ ആത്മബലമുള്ളവൻ. സ്ഥിരചിത്തഃ–മനസ്സിൽ സ്ഥിരത (ധൈര്യം) ഉള്ളവൻ, ഭവ–ഭവിച്ചാലും, മനസ്സിളകാതെ ധീരനായിട്ടിരുന്നാലും. ഭുവനകടാഹം മുട്ടെ നിറഞ്ഞു–ലോകത്തിൽ മുഴുവൻ നിറഞ്ഞു. ഭുവനകടാഹം–ഭുവനമാകുന്ന കടാഹം, വലിയ വാപ്പ്, പാത്രവിശേഷം. ഭയങ്കരമെത്തും–ഭയം ജനിപ്പിക്കുന്ന വിധം വന്നുചേരുന്നു. പടവരവ്–പടയുടെ വരവ്. അതിധീരോദ്ധതം–അധികം ധീരനും ഉദ്ധതനും ആയ, അധികം ധൈര്യവും അഭിമാനവും (ഗർവ്വവും) ഉള്ള. ഹേഹയ...ചക്രം–കാർത്തവീര്യാർജ്ജുനന്റെ സൈന്യസമൂഹം. പൃതന–സൈന്യം. ഭൃഗുതിലകം–പരശുരാമനെ. പരിവാര്യ–പരിവാരണംചെയ്തു, തടഞ്ഞു. ചുഴന്നു–വളഞ്ഞു. കാർത്തവീര്യാർജ്ജുനന്റെ സൈന്യങ്ങൾ ചെന്നു പരശുരാമനെ തടഞ്ഞു വളഞ്ഞു.

ശ്ലോകം 50—സഖേ!-സ്നേഹിത! അന്നേരം–ആ സമയം. വീരപുംസാം മകുടമണി–വീരന്മാരായ മഹാപുരുഷന്മാരുടെ ശിരോഭൂഷണം, വീരന്മാരിൽ അഗ്ര്യഗണ്യൻ, പരശുരാമൻ. ധന്യം–ശ്രേഷ്ഠനും. ജന്യായ–യുദ്ധത്തിനായിക്കൊണ്ട്. അതിഘനയാ സേനയാ–ഏററവും മഹത്തായ സേനയോടുകൂടി. ബദ്ധോദ്യമം–ഒരുമ്പെട്ടവനും. സാഭിമാനം–അഭിമാനത്തോടുകൂടിയവനും ആയ. തം–ആ. കാർത്തവീര്യം–കാർത്തവീര്യാർജ്ജുനനെ. മുന്നിൽക്കണ്ടു-മുമ്പിൽ കണ്ടിട്ട്. ആത്ത

മുന്നിൽ കണ്ടാത്തമന്യുപ്രസരമസകൃദാ-
സ്ഫാലയൻ കാർമ്മുകജ്യാ-
മെണ്ണേറ്റം ബാണവർഷം ദശദിശകളിലാ-
പൂര്യ്യ പോരിന്നണഞ്ഞൂ. 50

ഉരപെറുമായുധവർഷം
കരിമുകിൽപോലേ പൊഴിച്ചു വഴിപോലെ
സരഭസമർജ്ജുനസേനാ
പരമമുനീന്ദ്രം പൊതിഞ്ഞിതുരുമാനാ. 51

മീതേമീതേ തറച്ചീടിന വിശിഖമഹാ-
പഞ്ജരാന്നിർഗ്ഗതോസൗ
വാർതേട്ടം മേഘപങ്ക്തേരഴകൊട്ട ഭഗവാൻ
ഭാനുമാനെന്നപോലെ

മന്യുപ്രസരം-കോപാധിക്യത്തോടുകൂടി. കാർമ്മുകജ്യാം-വില്ലിൻെറ ഞാണിനെ. അസകൃൽ ആസ്ഫാലയൻ-ഒന്നിലധികം തവണ ആസ്ഫാലനം ചെയ്തിട്ട്, വലിച്ചിട്ട്. എണ്ണേറ്റം-കണക്കില്ലാതെ, എണ്ണം ഏറുന്ന. എണ്ണ്, ഏറ്റം എന്ന രണ്ടു പദങ്ങൾ. എണ്ണ് എന്ന പഴയ കൃതികളിൽ പ്രയോഗിക്കാറുണ്ട്. ''എണ്ണേറ്റം ജന്തുവൃന്ദം കൊടിയ നരക കോടീഷു കേഴം ദശായാം'' (ഭാ. രാ. ച.) എന്ന നോക്കുക. ബാണ വഷം-ബാണവർഷത്തെ, മഴപോലെ ഇടവിടാതെ അമ്പുകൾ പൊഴിക്കുന്ന പ്രവൃത്തി. ദശദിശകളിൽ-പത്തു ദിക്കുകളിലും. ആപൂര്യ-ആപൂരണം ചെയ്തിട്ട്, നിറച്ചിട്ട്. പോരിന്നണഞ്ഞു-യുദ്ധത്തിനായി വന്നു.

ശ്ലോകം 51—ഉരപെറും-പേരുകേട്ട. ആയുധവർഷം-ബഹുവിധങ്ങളായ ആയുധങ്ങളുടെ വർഷത്തെ. കരിമുകിൽപോലെ-കരിമേഘംപോലെ, കറുത്തമേഘം മഴയെന്നപോലെ ആയുധങ്ങൾ. വഴിപോലെ-വേണ്ടവഴിക്ക്, വേണ്ടവിധം. പൊഴിച്ചു-ചൊരിഞ്ഞു. ഉരുമാനാ അജ്ജുനസേനാ-ഏററവും മാനത്തോടുകൂടി അജ്ജുനസൈന്യം. പരമമുനീന്ദ്രം-ഏററവും ഉൽകൃഷ്ടനായ പരശുരാമനെ. സരഭസം-വേഗത്തിൽ. പൊതിഞ്ഞിതു-പൊതിഞ്ഞു, ചുററി. സേനകൾ പുറമേ വളഞ്ഞു പരശുരാമനെ അകത്തുപെടുത്തി.

ശ്ലോകം 52—അസൗ-ഈ പരശുരാമൻ. മീതേമീതേ...നിർഗ്ഗതഃ-മേല്ക്കുമേൽ ശരീരത്തിൽ ശക്തിയായി വന്നുകൊള്ളുന്ന അമ്പുകളാകുന്ന കൂട്ടിൽനിന്നു പുറമേ വന്നവനായിട്ട്, എതിരാളിയുടെ ശരസമൂ

യോധാൻ വിദ്ധ്യൻ പൃഷൽകൈരധികലഘുതയാ
ദൂരദുർല്ലക്ഷപാതൈ-
ർവ്യാതേനേ വിക്രമം ദാരുണമിഹ ഭുവി വി-
സ്മാപകം വിശ്വഭാജാം. 52

ദൃപ്താനാം സൈനികാനാമുടലിൽ ഞെട്ടഞെട-
ച്ചെന്നു കൊള്ളത്തുടങ്ങീ;
നിസ്സംഖ്യാഃ സ്വർണ്ണപുംഖാഃ പരശുധരമുനീ-
ന്ദ്രസ്യ ശാതാശ്ശരൗഘാഃ;
ചിത്രം വാച്യാവതല്ലേ സമരശിരസി സേ-
നാഭടാസ്തേ സമന്താൽ
പ്രത്യക്ഷം രാമമാത്താായുധമവരവർ ക-
ണ്ടീടിനാരേകമേകം. 53

ഹങ്ങളെ തട്ടിനീക്കി പുറത്തു വന്നു. വാർതേട്ടം...പോലെ–വെള്ളം നിറഞ്ഞ മേഘസമൂഹത്തിനുള്ളിൽനിന്നു ഭംഗിയായിട്ടു് ആദിത്യ ഭഗവാൻ എന്നപോലെ. ഉപമ. ഭഗവാൻ–സർവ്വൈശ്വര്യശാലി. ഭാനുമാൻ–ആദിത്യൻ. അധികലഘുതയാ–ഏററവും ലഘുവായി, തീരെ പ്രയാസമില്ലാതെ, എളുപ്പത്തിൽ. ദൂരദുർല്ലക്ഷപാതൈഃ പൃഷൽകൈഃ-ദൂരത്തിങ്കൽനിന്നു ദുർല്ലക്ഷപാതങ്ങളായ പൃഷൽക്കങ്ങളെക്കൊണ്ടു്. ദുർല്ലക്ഷം–കാണുവാൻ കഴിയാത്തതു്. പാതം–വീഴിച്ച, അതിവേഗത്തിൽ വന്നു വീഴുന്നതുകൊണ്ടു വീഴ്ച കാണുവാൻ പ്രയാസമുള്ളതു്. പൃഷൽക്കം–ശരം. യോധാൻ–എതിരാളികളായ ഭടന്മാരെ. വിദ്ധ്യൻ–മുറിച്ചു്. ഭുവി–ഭൂമിയിൽ. വിശ്വഭാജാം–ജനങ്ങൾക്കു്. വിസ്മാപകം–വിസ്മയത്തെ ഉണ്ടാക്കുന്നതും. ദാരുണം–ഭയങ്കരവുമായ. വിക്രമം-പരാക്രമത്തെ. വ്യാതേനേ-ചെയ്തു. അത്ഭുതത്തെയും ഭയത്തെയും ജനിപ്പിക്കത്തക്കവിധം പരാക്രമത്തോടുകൂടി യുദ്ധംചെയ്തു.

ശ്ലോകം53—പരശുധരമുനീന്ദ്രസ്യ-പരശുരാമന്റെ. നിസ്സംഖ്യാഃ-അസംഖ്യങ്ങളും. സ്വർണ്ണപുംഖാഃ-സ്വർണ്ണം കെട്ടിച്ച പിടിയോടുകൂടിയവയും. ശാതാഃ-മൂർച്ചയുള്ളവയുമായ. ശരൗഘാഃ-ശരസമൂഹങ്ങൾ. ദൃപ്താനാം സൈനികാനാം–അഹങ്കാരികളായ അർജ്ജുനസൈന്യത്തിലെ ഭടന്മാരുടെ. ഉടലിൽ-ശരീരത്തിൽ. ഞെട്ടഞെട-മുൻപു വ്യാഖ്യാനിച്ചിട്ടുണ്ടു്. കൊള്ളത്തുടങ്ങി-കൊണ്ടുതുടങ്ങി. ചിത്രം വാച്യാവതല്ലേ-ആശ്ചര്യം! പറയാവുന്നതല്ല. തേ സേനാഭടാഃ–ആ അർജ്ജുനസൈന്യത്തിലെ ഭടന്മാർ, സമരശിരസി-പടയുടെ തലയിൽ, അഗ്രഭാഗത്തു്.

ഒന്നിച്ചും കൂട്ടവില്ലിട്ടതിരഭസവശാ-
ലമ്പു വർഷിച്ചുവർഷി-
ച്ചെണ്ണേറും ചക്രകുന്താദിഭിരധികമെറി-
ഞ്ഞും ക്രുധാ പേ പറഞ്ഞും,
ജന്യേ മുട്ടിച്ചു പോർതേടിന സുഭടവരാ-
നപ്രമേയാനുഭാവോ
മിന്നും ജ്വാലാകരാളൈരനലമയശരൈ-
ർവ്വാരയാമാസ ദൂരാൽ. 54

യുദ്ധേ നിരുദ്ധപ്രസരേ ഭടാനാം
മെത്തും പ്രകോപാരുണദാരുണാക്ഷാഃ
പ്രസ്ഥായ പോരിന്നഥ രാജപുത്രാ-
സ്തത്രാന്തരേ ഭാർഗ്ഗവമഭ്യധാവൻ. 55

---

സമന്താൽ-ചുററും. പ്രത്യക്ഷം-സ്പഷ്ടമായി കാണത്തക്കവിധം. ആത്തായുധം രാമം-ആയുധം ധരിച്ചു ഭയങ്കരനായിരിക്കുന്ന രാമനെ. അവരവർ ഏകം ഏകം കണ്ടീടിനാർ-ഓരോ ഭടനും ഓരോ രാമനെക്കണ്ടു. ഓരോ ഭടനും തൻെറ മുമ്പിൽ ഓരോ രാമൻനിന്നു പടപൊരുതുന്നതായി കണ്ടു(തോന്നി).

ശ്ലോകം 54—ചക്രകുന്താദിഭിഃ-ചക്രം കുന്തം മുതലായവകൊണ്ടു്. ക്രുധാ പേപറഞ്ഞു-കോപത്തോടുകൂടി അസംബന്ധവാക്കുകറം പറഞ്ഞും. പേ-പേയ്, ഭ്രാന്തു്. ജന്യേ-യുദ്ധത്തിങ്കൽ. മുട്ടിച്ചു-ബുദ്ധിമുട്ടിച്ചു, ഗതിയില്ലാതെയാക്കി. പോർ...വരാൻ-(കമ്മം) യുദ്ധംചെയ്യുന്നവരും യുദ്ധമുറകളറിയാവുന്നവരും വീരന്മാരും ആയ ഭടന്മാരെ. അപ്രമേയാനുഭാവഃ-അളവില്ലാത്ത പ്രഭാവത്തോടുകൂടിയവൻ, രാമൻ. മിന്നും...കരാളൈഃ-ശോഭിക്കുന്ന ജ്വാലകളെക്കൊണ്ടു ഭയങ്കരങ്ങളും. അനലമയശരൈഃ-തീപോലെയുള്ളവയുമായ ശരങ്ങളെക്കൊണ്ടു്. ദൂരാൽ-ദൂരത്തിൽവച്ചു്. വാരയാമാസ-വാരണംചെയ്തു, തടഞ്ഞു, തടുത്തു.

ശ്ലോകം 55—ഭടാനാം യുദ്ധേ നിരുദ്ധപ്രസരേ-ഭടന്മാരുടെ യുദ്ധം നിരുദ്ധപ്രസരമായപ്പോറം. നിരുദ്ധം-തടയപ്പെട്ടതു്, തടഞ്ഞതു്. പ്രസരം-വ്യാപ്തി, വലിപ്പം. അഥ-പിന്നീടു്. രാജപുത്രാഃ-രാജകുമാരന്മാർ. മെത്തും...ണാക്ഷാഃ-വർദ്ധിച്ച കോപംകൊണ്ടു ചുവന്നു ഭയങ്കരങ്ങളായ കണ്ണുകളോടുകൂടിയവരായി. കണ്ണു ചുവന്നു, തല്ക്കാലവിശേഷണം. പോരിന്നു-യുദ്ധത്തിനു്. പ്രസ്ഥായ-പുറപ്പെട്ടിട്ടു്.

തിഷ്ഠ തിഷ്ഠ കിതവേതി വാദിനോ
നഷ്ടശങ്കമഭിഗമ്യ ദുർമ്മദാഃ
ചുട്ടബാണമയവൃഷ്ടി പെയ്തു പെ-
യ്തഷ്ടദിക്ഷു കലഹം തുടങ്ങിനാർ. 56

ആജികർമ്മവിദധാനമായുധൈ
രാജപുത്രനിവഹം വിദാരയൻ
രാജതേ സ്മ ഭൃഗുവീരനക്ഷണേ
രാജമണ്ഡലകരീന്ദ്രകേസരീ. 57

ക്രൂട്ടത്തിൽകൊണ്ട ക്രൂരമ്പുകൾ കുടൽ ചിതറി-
പ്പൂത്തു ദിക്കും ഭയപ്പെ-

തത്രാന്തരേ-അതിനിടയിൽ, അപ്പോരം. ഭാർഗ്ഗവം-പരശുരാമനെ. അഭ്യധാവൻ-അഭിധാവനംചെയ്തു, രാമന്റെ അടുക്കലേക്കു് ഓടി. (അഭ്യധാവൻ-ക്രിയ, ബഹുവചനം)

ശ്ലോകം 56—രാജകുമാരന്മാരുടെ യുദ്ധത്തെ വർണ്ണിക്കുന്നു. കിതവ!-വഞ്ചക! തിഷ്ഠ തിഷ്ഠ(ക്രിയ ഏകവചനം) നീ ഓടിപ്പോകാതെ നില്ക്കു നില്ക്കു. ഇതി വാദിനഃ-ഇപ്രകാരം വാദികളായി (പറഞ്ഞു കൊണ്ടു്). ദുർമ്മദാഃ-ദുരഹങ്കാരത്തോടുകൂടിയവരായി, അഹങ്കരിച്ചു. നഷ്ടശങ്കം-സംശയംകൂടാതെ. അഭിഗമ്യ-നേരേ ചെന്നിട്ടു്(അവ്യ). ചുട്ടബാണമയവൃഷ്ടി-ചൂടേറിയ അമ്പുകളുടെ വർഷത്തെ, കൊള്ളുന്ന സ്ഥലം ഭസ്മമാക്കുന്ന അമ്പുകരം തടവില്ലാതെ. അഷ്ടദിക്കു്-എട്ടു ദിക്കുകളിലും. പെയ്തു പെയ്തു-വിശ്രമംകൂടാതെ വർഷിച്ചു. കലഹം-കലഹത്തെ. തുടങ്ങിനാർ-തുടങ്ങി.

ശ്ലോകം 57— രാജമണ്ഡലകരീന്ദ്രകേസരീ -രാജസമൂഹമാകുന്ന ആനക്കൂട്ടത്തിനു സിംഹമായിരിക്കുന്ന, രാജാക്കന്മാരുടെ ജന്മശത്രു. ഭൃഗുവീരൻ-ഭൃഗുശ്രേഷ്ഠൻ, പരശുരാമൻ. അക്ഷണേ-ആ സമയത്തുതന്നെ, വേഗം. ആജികർമ്മ-യുദ്ധപ്രവൃത്തിയെ, യുദ്ധത്തെ. വിദധാനം-ചെയ്യുന്ന. രജപുത്രനിവഹം-രാജകുമാരന്മാരുടെ കൂട്ടത്തെ. ആയുധൈഃ-ആയുധങ്ങളെക്കൊണ്ടു്. വിദാരയൻ-വിദാരയന്നായിട്ടു്(തല്ക്കാലവിശേഷണം). രാജതേ സ്മ-ശോഭിക്കുകയും ചെയ്തു, ശോഭിച്ചു. രാജപുത്രന്മാരുടെ കൂട്ടത്തെ ആയുധങ്ങരംകൊണ്ടു പിളന്നു (ശരീരത്തിൽ മുറിവുകരം ഏല്പിച്ചു).

ശ്ലോകം 58—ക്രൂരമ്പുകരം-മൂർച്ചയുള്ള ശരങ്ങരം. ഓട്ടംവരുന്ന-ഓടുന്ന. ഗന്ധദ്വിപ...ലോകം-മദിച്ച വലിയ ആനകളുടെ അർലച്ച

ട്ടോട്ടംവെസ്സുന്ന ഗന്ധദ്വിപവരവിധുതാ-
ക്രന്ദസന്ത്രസ്തലോകം
വാട്ടംതട്ടാത കാലാൾ പടകൾ തലമുറി-
ഞ്ഞൊക്കവേ ദിക്ഷു ചാട്ടം-
ചാട്ടംകൊണ്ടാത്തചിത്രം തുമുലസമരകോ-
ലാഹലം ചൊല്ലവല്ലേ. 58

വേഗത്തിൽ പോന്നു ചാടുന്നളവഭിമുഖമേ-
ല്ലും നിശാതാദ്ധചന്ദ്രൈ-
രാകക്കണ്ഠം മുറിഞ്ഞാകുലിതധരണി വീ-
ഴുന്ന ഹേഷിപ്രകാണ്ഡം
പ്രാഗത്ഭ്യം പൂണ്ട ബാണാനലശിഖയിലക-
പ്പെട്ടു ചാകും ഭടാളീ-
ഹാകാരാകീർണ്ണമാഹാ! തുമുലസമരകോ-
ലാഹലം വാഴ്ത്തവല്ലേ. 59

(നിലവിളി)കൊണ്ടു ഭയപ്പെട്ട ജനങ്ങളോടുകൂടിയതു്. ജനങ്ങൾ ആനകളുടെ അലർച്ച കേട്ടു ഭയന്നു എന്നു ഭാവം. വാട്ടംതട്ടാതെ-ക്ഷീണം കൂടാതെ. കാലാൾ...ദിക്ഷു-കാലാൾഭടന്മാർ തലമുറിഞ്ഞു നാനാദിക്കുകളിലേക്കും. ദിക്ഷു-(സപ്തമി)എല്ലാ ദിക്കുകളിലേക്കും. ചാട്ടം ചാട്ടം...ചിത്രം-ചാടുന്ന ചാട്ടംകൊണ്ടു് അത്ഭുതത്തോടുകൂടിയതു്. തുമുല...വല്ലേ-സങ്കുലയുദ്ധത്തിന്റെ കോലാഹലം പറയാവുന്നതല്ല. തുമുലം-ഭടന്മാർ കൂടിച്ചേർന്നതു്.

ശ്ലോകം 59—നിശിതാദ്ധചന്ദ്രൈഃ-നിശിതങ്ങളായ അദ്ധചന്ദ്രങ്ങളെക്കൊണ്ടു് (അദ്ധചന്ദ്രാകൃതിയിലുള്ള ബാണങ്ങൾ). കണ്ഠം മുറിഞ്ഞു-കഴുത്തു മുറിഞ്ഞു്. ആകുലിതധരണി-ഭൂമി ആകുലിതമാകുംവിധം. ആകുലിതം-വ്യഗ്രതയോടുകൂടിയതു്. ഹേഷിപ്രകാണ്ഡം-വിശിഷ്ടമായ കുതിര. ഹേഷി-ഹേഷയോടുകൂടിയതു്. ഹേഷ-കുതിരയുടെ ശബ്ദം. പ്രകാണ്ഡം-പ്രശസ്തം. 'പ്രകാണ്ഡോ വിടപേ ശസ്തേ' എന്നു വിശ്വം. പ്രാഗത്ഭ്യം-വിദഗ്ദ്ധത. ബാണാ...ലകപ്പെട്ടു-അമ്പിന്റെ സമൂഹമാകുന്ന അഗ്നിയുടെ ജ്വാലയ്ക്കുള്ളിലായി. ചാകും...ഹാകാരാകീർണ്ണം-മരിക്കുന്ന ഭടജനത്തിന്റെ 'ഹ' 'ഹ' എന്ന ശബ്ദംകൂടി കലന്നതു്. ആഹാ-ആശ്ചര്യം. തുമുല...വാഴ്ത്തവല്ലേ-സങ്കുലയുദ്ധത്തിന്റെ വൈഭവം വർണ്ണിച്ചുപറയാവുന്നതല്ല.

മദ്ധ്യേ ഭല്ലപ്രഹാരാൽ പ്രസഭമിടമുറി-
ഞ്ഞത്തങ്ങുമിങ്ങും തെറിക്കും
മുക്താരത്നാതപത്രാ വിവിധ കളകളാ-
ദ്വൈതജോഘുഷ്യമാണം
മെത്തീട്ടും ധൂളിപാളീകബളിതഗഗനാ-
ഭോഗദിക്ചക്രവാളം
ചിത്രം രാമാർജ്ജുനീയം തുമുലസമരകോ-
ലാഹലം ചൊല്ലവല്ലേ. 60

വൽഗൽഘോടഘടാതരംഗതരളം
ഭ്രാമ്യൽഗജഗ്രാഹമ-
ത്യുഗ്രാടോപരഥാംഗതുംഗമകര-
സ്ഫീതം ജഗൽഭീഷണം

---

ശ്ലോകം 60—മദ്ധ്യേ-ഇടയ്ക്കു്, നടുവിൽ. ഭല്ലപ്രഹാരാൽ-ഭല്ലങ്ങൾകൊണ്ടുള്ള പ്രഹരത്താൽ. ഭല്ലം-ശരം. പ്രഹാരം-അടി, എയ്ത്തു്. പ്രസഭം-ബലാല്ക്കാരമായി. മുക്താ...പത്രം-മുത്തുകളോടുകൂടിയ കുടകൾ. വിവിധ...ഘുഷ്യമാണം-ബഹുവിധമായ കളകളശബ്ദത്തിന്റെ ഘോഷത്തോടുകൂടിയതു്. മെത്തീട്ടം...ചക്രവാളം-വർദ്ധിച്ച പൊടിയുടെ കൂട്ടം കബളനംചെയ്ത ആകാശത്തോടും ദിക്കുകളോടും കൂടിയതു്, ആകാശത്തിലും ദിക്കുകളിലും എല്ലാം പൊടിക്കൂട്ടം നിറഞ്ഞു എന്നു ഭാവം. രാമാർജ്ജുനീയം-പരശുരാമന്റെയും കാർത്തവീര്യാർജ്ജുനന്റെയും, അവർ തമ്മിൽ ചെയ്ത.

ശ്ലോകം 61—വൽഗൽ...തരളം-ഇളകുന്ന(ചാടുന്ന) കുതിരക്കൂട്ടമാകുന്ന തിരമാലകൾകൊണ്ടു ക്ഷോഭിച്ചതും. ഘോടം-കുതിര.

''ഘോടകേപീതിതുരഗ-
തുരംഗാശ്വതുരംഗമാഃ''

എന്നു് അമരം. ഘട-കൂട്ടം. ഭ്രാമ്യൽ ഗജഗ്രാഹം-ചുററിനടക്കുന്ന ആനകളാകുന്ന ഗ്രാഹങ്ങളുള്ളതു്. ഭ്രാമ്യത്ത്-ചുററുന്നതു്, ഭ്രമിക്കുന്നതു്. ഗ്രാഹം-മുതല. ''ഗ്രാഹോവഹാരോനക്രസ്തു.''(അമരം). അത്യുഗ്രാ...സ്ഫീതം-അത്യുഗ്രമായ ആടോപത്തോടുകൂടിയ തേരുകളാകുന്ന മകരങ്ങളെക്കൊണ്ടു വമ്പിച്ചതും. തുംഗം-പൊക്കമുള്ളതു്, വലിയതു്. സ്ഫീതം-വർദ്ധിച്ചതു്. രഥങ്ങളാകുന്ന വലിയ മത്സ്യങ്ങൾ അധികമുള്ളതു്. ജഗൽഭീഷണം-ജഗത്തുക്കൾക്കു ഭയമുണ്ടാക്കുന്നതു്, ലോകഭയങ്കരം. വിഷ്വ...ഭരിതം-എല്ലാ ദിക്കുകളിലും കാലാൾപ്പടയാകുന്ന

വിഷംഗദ്യാപ്തപദാതിവാരിഭരിതം
ദുഷ്പ്രാപമഹാംഭോനിധി-
പ്രഖ്യം വിഗ്രഹഘോരവാതവിധുതം
തത്സൈന്യചക്രം ബഭൗ. 61

തൽക്ഷണേന ജമദഗ്നിസൂനു ഭുജശക്തി-
കൊണ്ടു പലവട്ടമായ്
നിഗ്രഹിച്ചു നൃപപുത്രവൃന്ദമൊരുമിച്ചു
തത്ര തുമുലാഹവേ
സൽകൃതോ വിജയലക്ഷ്മിയാൽ വിഹിതവീര-
ശംഖപരിപൂരണോ
നില്ക്കുമപ്പൊഴുതു കാർത്തവീര്യതനയാ വി-
നിര്യയുരുദായുധാഃ 62

---

ജലം നിറഞ്ഞതും. ഭരിതം–ഭരിക്കപ്പെടുന്നതു്. ദുഷ്പ്ര...പ്രഖ്യം–ദുഷ്പ്രാപമായ വലിയ കടലുപോലെയിരിക്കുന്നതു്. വിഗ്രഹ...വിധുതം–യുദ്ധമാകുന്ന കൊടുങ്കാറ്റുകൊണ്ടു് ഇളകിമറിഞ്ഞതു്. വിധുതം–ഇളകുന്നതു്. തത്സൈന്യചക്രം–ആ സൈന്യസമൂഹം. ബഭൗ–ശോഭിച്ചു. അലങ്കാരം രൂപകം. സൈന്യസമൂഹത്തെ കടലായി കല്പിച്ചിരിക്കുന്നു. കുതിര തിരമാല, ആന മുതല, രഥം മത്സ്യം, കാലാൾപ്പട ജലം, വിഗ്രഹം കൊടുങ്കാറ്റു്, എന്നിവ കടലിന്റെ അംഗങ്ങൾ. ജഗത്ഭീഷണം-സൈന്യത്തിനും കടലിനും ഒരുപോലെ യോജിക്കും.

ശ്ലോകം 62—തൽക്ഷണേന–ക്ഷണസമയംകൊണ്ടു്, അതിവേഗം. തത്ര തുമുലാഹവേ–അവിടെ സങ്കുലയുദ്ധത്തിൽ. ജമദഗ്നിസൂനു–പരശുരാമൻ. ഭുജശക്തി–കൈക്കരുത്തു്. നൃപ...വൃന്ദം–രാജകുമാരസമൂഹത്തെ. പലവട്ടമായ്–അനേകംതവണയായ്. ഒരുമിച്ചു നിഗ്രഹിച്ചു–ഒരുമിച്ചു വധിച്ചു. വിജയലക്ഷ്മിയാൽ സൽകൃതഃ–വിജയശ്രീയാൽ സല്ക്കരിക്കപ്പെട്ടവനായി, വിജയത്തോടു കൂടിയവനായി. വിഹിത...പൂരണഃ–വിജയശംഖം പൂരിപ്പിച്ചുകൊണ്ടു്. വിഹിതം–ചെയ്യപ്പെട്ടതു്. വീരശംഖം–വീരപുരുഷൻ ഉപയോഗിക്കുന്ന ശംഖം. വിജയശംഖം മുഴക്കിക്കൊണ്ടു്. നില്ക്കുമപ്പൊഴുതു–നില്ക്കുന്നസമയം. ഉദായുധാഃ–ആയുധങ്ങൾ ഉയർത്തിപ്പിടിച്ചിരിക്കുന്നവരായ. കൈയിൽ ആയുധങ്ങൾ എടുത്തു പൊക്കിപ്പിടിച്ചുകൊണ്ടു്. കാർത്ത...തനയാഃ–കാർത്തവീര്യാർജ്ജുനന്റെ പുത്രന്മാർ. വിനിര്യയുഃ–വിനിര്യാണം ചെയ്തു. പോരിനു വന്നു.

ഐയ്‌വരും വിരവൊടൈകമത്യസഹിതാസ്സ-
ഹൈവ ഘനസേനയാ
ദൈവചോദിതധിയസ്സമേത്യ ഭൃഗുപുംഗ-
വം മഹിതസംഗരേ
താവ്യമൂഷ്മളഭുജാബലേന സഹസാ ച്യ-
ഴന്നു കൃതസാഹസാ-
സ്തേ വിഭിദ്യ ശരവൃഷ്ടിഭിസ്സപദി മൂടി-
നാർ സരഥസാരഥിം. 63

തൽപ്രയുക്തമിഷുവർഷമാശു ശതശോ നികൃ-
ത്യ ശകലങ്ങളെ-
രത്ഭുതാംബുനിധി മർമ്മസന്ധിഷു നിർമ്മ-
മാഥ സുഭടോത്തമാൻ

ശ്ലോകം 63—ഐയ്‌വരും...സഹിതാഃ—അഞ്ചുപേരും വേഗത്തിൽ ഒത്തൊരുമിച്ചു. കൂടിച്ചേൎന്ന. ഐയ്‌വർ–അഞ്ചുപേർ. ശൂരൻ, ശൂരസേനൻ, ധിഷണൻ, മധു, ജയധ്വജൻ എന്നിവർ.

ശൂരനും പിന്നെശ്ശൂരസേനനും ധിഷണനും
ശൂരന്മാരാകും മധുവും ജയധ്വജൻതാനും

(ബ്രഹ്മാണ്ഡം—കിളി.) എന്നു കാണുക. ദൈവചോദിതധിയഃ–ദൈവപ്രേരിതമായ ബുദ്ധിയോടു കൂടിയവരായി. ദുൎബ്ബുദ്ധിയുടെ നിയോഗംകൊണ്ടു് യുദ്ധംചെയ്യുന്നതിനു വിചാരിച്ചു. ഈ പദം അവൎക്കു നാശം അടുത്തു എന്ന ആശയത്തെ വ്യഞ്ജിപ്പിക്കുന്നു. ഘനസേനയാസഹ ഏവ–വലിയ സൈന്യത്തോടുകൂടിത്തന്നെ. ഘനസേന–വൻപിച്ച സൈന്യം. മഹിതസംഗരേ–മഹിതമായ യുദ്ധത്തിൽ. മഹിതം–വീരപുരുഷന്മാരാൽ മാനിക്കപ്പെടുന്നതു്. ഭൃഗുപുംഗവം–ഭൃഗുവംശത്തിൽ ശ്രേഷ്ഠനായ പരശുരാമനെ. സമേത്യ–പ്രാപിച്ചിട്ടു്. താവ്യ...ബലേന–വൎദ്ധിച്ചതും കടുത്തതും ആയ കൈക്കരുത്തുകൊണ്ടു് ഊഷ്മളം–ചൂടേറിയതു്. കൃതസാഹസാഃ–ചെയ്യപ്പെട്ട സാഹസത്തോടു കൂടിയവരായി, അവിവേകമായി പാപപ്രവൃത്തി ചെയ്യുന്നവരായി. തേ–അവർ. സഹസാ–അപ്പോഝുത്തന്നെ, വേഗം. ച്യഴന്നു–വളഞ്ഞു. സപദി–വേഗം. ശരവൃഷ്ടിഭിഃ–ശരമഴകളെക്കൊണ്ടു്. സരഥസാരഥിം–രഥത്തെയും തേരാളിയേയും. വിഭിദ്യ–ഭേദിച്ചിട്ടു്, പിളൎന്നു്. മൂടിനാർ–മൂടി. മൂടത്തക്കവണ്ണം ശരങ്ങളെ പ്രയോഗിച്ചു.

ശ്ലോകം 64—അത്ഭുതാംബുനിധി–അത്ഭുതങ്ങളെക്കു് ഇരിപ്പിടമായിരിക്കുന്നവൻ. രാമൻ. തൽപ്രയു...വർഷം–അവരുടെ ശരമാരി

ക്ഷിപ്രമമ്പുകൾ തറച്ചു ചത്തു പരിതോ മല-
സ്സുമളവന്തരാ
ദർപ്പവാൻ പ്രബലസിംഹസേനബലനായ-
കൻ പടനടത്തിനാൻ. 64

മാറത്തും നെററിമേലും ഞെട്ടഞെട്ടഞെട ബാ-
ണങ്ങളേല്പിച്ചു സൂതം
വാരം വാരം വലച്ചും നിശിതവിശിഖവൃ-
ഷ്ട്യാ മുനീന്ദ്രം പൊതിഞ്ഞും
പാരിച്ചോരാഹവാഡംബരസമഭിമുഖേ-
രംഹസാ സിംഹസേനേ

യെ, അവർ തുരുതുരെ പൊഴിച്ച ശരങ്ങളെ. ആശു–വേഗം. ശരസഞ്ചയെഃ ശതശഃ നികൃത്യ–ശരസമൂഹങ്ങരാംകൊണ്ടു കണക്കില്ലാതെ തുണ്ടുകളായി മുറിച്ചിട്ട്. ശതശഃ–അനേകതാധിക്യദ്യോതകം. ''ശതശോഥ സഹസ്രശഃ'' എന്നിങ്ങനെ മഹാഭാരതാദി ഗ്രന്ഥങ്ങളിൽ പ്രയോഗങ്ങരാം സുലഭങ്ങളാണ്. സുഭടോത്തമാൻ-ഭടശ്രേഷ്ഠന്മാരെ. 'സു' 'ഉത്തമ' എന്നീ പദങ്ങരാം ഭടന്മാരുടെ വിശിഷ്ടതാധിക്യത്തെ ദ്യോതിപ്പിക്കുന്നു. യുദ്ധമുറകളെല്ലാം അറിഞ്ഞിരിക്കുന്നവരും പ്രയോഗിക്കുന്നതിനു സാമത്ഥ്യം ഉള്ളവരും എന്നു ഭാവം. മമ്മസന്തതിഷു–മമ്മസ്ഥാനങ്ങളിൽ. മമ്മം–പീഡയേററാൽ മരണമുണ്ടാകുന്ന സ്ഥാനം. ഹൃദയം മുതലായതു്. നിമ്മമാഥ–(ക്രിയ) നിമ്മഥിച്ചു. ഭടന്മാരുടെ മമ്മങ്ങളെ അമ്പുകരാംകൊണ്ടു തകത്തു. ക്ഷിപ്രം–വേഗം. അമ്പുകരാം തറച്ചു–അമ്പുകരാംവന്ന ശക്തിയോടുകൂടി ദേഹത്തിൽ കയറി. ചത്തു–മരിച്ചു. പരിതഃ...വന്തരാ–ചുററും വീണുമലസ്സുന്നതിനിടയിൽ. മലസ്സുക–മലപോലെ നിശ്ചേഷ്ടമാവുക. ദപ്പവാൻ–അഹങ്കാരത്തോടു കൂടിയവനായ. പ്രബല...നായകൻ–സിംഹസേനൻ എന്നു പേരായ സേനാധിപതി. പടനടത്തിനാൻ–യുദ്ധംചെയ്തു. സിംഹസേനൻ സേനാനായകനായി വന്നു പോർ നടത്തി. 62, 63, 64 എന്നീ പദ്യങ്ങരാം കുസുമമഞ്ജരീവൃത്തം.

ശ്ലോകം 65—വാരം വാരം–വീണ്ടും വീണ്ടും. ഇതു ചമ്പൂകത്താക്കന്മാക്ക് ഇഷ്ടമേറിയ പദമാണ്. സൂതം–സൂതനെ. വലച്ചും–വിഷമിപ്പിച്ചും. മുനീന്ദ്രം–പരശുരാമനെ. നിശിത...വൃഷ്ട്യാ–മൂർച്ചയേറിയ അമ്പുകരാം പൊഴിച്ചു. 'വിശിഖവൃ—ഷ്ട്യാ' എന്നിടത്തു യതിഭംഗം ദുസ്സഹം. വൃഷ്ടി–മഴ. പൊതിഞ്ഞും–മൂടിയും. സിംഹസേനേ–മഹാവീരനായ സിംഹസേനൻ. (സപ്തമി). രംഹസാ–രംഹസ്സോടുകൂടി,

'ഹാ'രാവോ നാകഭാജാമജനി ഭൃഗുവരാ—
പായശങ്കാകുലാനാം. 65

ശരപഞ്ജരനിർഗ്ഗതോ രഥേന
ത്വരിതം മുട്ടിയണഞ്ഞു സിംഹസേനം,
വിരവോടു ചകാര വീരലക്ഷ്മ്യാ
പരിരബ്ധശ്ശിതഭല്ലലൂനകണ്ഠം. 66

സുഹൃദം പ്രസമീക്ഷ്യ സിംഹസേനം
നിഹതം നിർഭരകോപലോഹിതാക്ഷൗ
രഥിനാവഥ കാർത്തവീര്യപുത്രൗ
വവ്യധാതേ യുധി ശൂരശൂരസേനൗ 67

---

വേഗത്തിൽ. പാരിച്ച-വർദ്ധിച്ച, വലിയതായ (ഭാരിച്ച). ആഹവാ...സമഭിമുഖേ-യുദ്ധാഡംബരത്തോടുകൂടി നേരെവന്ന് എതിർത്തപ്പോൾ. ആഹവാഡംബരം-യുദ്ധത്തിന്റെ വൈഭവം, ആഘോഷം. സമഭിമുഖൻ-നേരെ വന്നവൻ. ഭൃഗുവരാ...കുലാനാം-പരശുരാമന് അപായം വന്നേക്കുമോ എന്ന ശങ്കകൊണ്ടു സങ്കടപ്പെട്ടവരായ നാകഭാജാം-ദേവന്മാരുടെ. ആകാശത്തുനിന്നു യുദ്ധംകാണുന്ന ദേവഗന്ധർവ്വാദികളുടെ 'ഹാ'രാവഃ-'ഹാ' 'ഹാ' എന്ന ദയനീയമായ ശബ്ദം. അജനി-(ക്രിയ) ജനിച്ചു, ഉണ്ടായി. പരശുരാമന് ആപത്തു വന്നേക്കുമോ എന്നു ഭയന്നു ദേവന്മാരും ഗന്ധർവ്വന്മാരും എല്ലാം 'ഹാ' 'ഹാ' എന്ന അനുകമ്പാദ്യോതകമായ ശബ്ദം പുറപ്പെടുവിച്ചു.

ശ്ലോകം 66—ശര...നിർഗ്ഗതഃ-ശരസമൂഹമാകുന്ന കൂട്ടിൽനിന്നു ബഹിർഗ്ഗമിച്ചവൻ. രഥേന-രഥത്തോടുകൂടി. നിർഗ്ഗമിക്കുക-പുറമേവരിക. എതിരാളി പ്രയോഗിച്ച ശരസമൂഹത്തിൽനിന്നു രക്ഷനേടിയിട്ട്. ത്വരിതം-വേഗം. സിംഹസേനം-സിംഹസേനനെ. മുട്ടിയണഞ്ഞു-മുട്ടത്തക്കവിധം അടുത്തു ചെന്നു, വളരെയടുക്കലെത്തി. ശിത... കണ്ഠം-മൂർച്ചയുള്ള ശരംകൊണ്ടു ലൂനകണ്ഠനാക്കി. ലൂനം-മുറിച്ചത്. കണ്ഠം-കഴുത്ത്. ചകാര-ചെയ്തു. വീരലക്ഷ്മ്യാ-വീരശ്രീയാൽ, ജയലക്ഷ്മിയാൽ. പരിരബ്ധഃ-പരിരബ്ധനായി, ആശ്ലേഷിക്കപ്പെട്ടു, സിംഹസേനനെ വധിച്ചു യുദ്ധത്തിൽ വിജയം നേടി.

ശ്ലോകം 67—അഥ-പിന്നീട്. സുഹൃദം സിംഹസേനം-സുഹൃത്തായിരിക്കുന്ന സിംഹസേനനെ. നിഹതം പ്രസമീക്ഷ്യ-നിഹതനായി കണ്ടിട്ട്, വധിച്ചതായിക്കണ്ടു്, പ്രസമീക്ഷ്യ-(അവ്യ) പ്രസമീക്ഷിച്ചിട്ട്. രഥിനൗ-രഥങ്ങളിൽക്കയറി, രഥികളായി. കാർത്ത

ബാണാനേല്പിച്ചുമംഗേ ദിശി ദിശി ചിതറും-
വണ്ണമക്ഷുദ്രശസ്ത്ര-
ശ്രേണീമഭ്യാപതന്തീം മുഹുരിടയിൽ മുറി-
ച്ചും മുടിച്ചും ധ്വജാഗ്രം
ക്ഷീണാടോപം ക്ഷണാൽ സാരഥിമവശതയാ-
ചെയ്തുമാശ്ചര്യമേററം
കാണുന്നോർക്കുള്ളിൽ വാച്ചിച്ചഴകതിരുവരും
വ്യാപരിച്ചാരനേകം. 68

സ്വാച്ഛന്ദ്യപാതിഭൃഗുവീരശരൈരശ്വേഷു
സാശ്വധ്വജേഷു ദലിതേഷു രഥേഷു വേഗാൽ

വീര്യപുത്രൗ ശൂരശൂരസേനൗ-കാർത്തവീര്യാർജ്ജുനൻെറ പുത്രന്മാരായ ശൂരനും ശൂരസേനനും. നിർഭരകോപലോഹിതാക്ഷൗ-അധികമായ കോപംകൊണ്ടു ലോഹിതങ്ങളായ കണ്ണുകളോടുകൂടിയവരായി. കോപാധിക്യംകൊണ്ടു കണ്ണുകൾ ചുവപ്പിച്ചു. ലോഹിതം-ചുവന്നതു്. യുധി-യുദ്ധത്തിൽ. വവൃധാതേ-വർദ്ധിച്ചു. വർദ്ധിച്ച പരാക്രമത്തോടുകൂടിയവരായിബ്ഭവിച്ചു.

ശ്ലോകം 68—അംഗേ ബാണാൻ ഏല്പിച്ചും-ശരീരത്തിൽ അമ്പുകൾ എയ്തു കൊള്ളിച്ചും. ദിശി...വണ്ണം-എല്ലാ ദിക്കുകളിലും ചിതറത്തക്കവണ്ണം. അഭ്യാപതന്തീം...ശ്രേണീം-നേരെ വന്നു വീഴുന്ന വലിയ ആയുധക്കൂട്ടത്തെ. അഭ്യാപതന്തി-നേരിട്ടു വന്നു വീഴുന്നതു്. അക്ഷുദ്രം-ക്ഷുദ്രമല്ലാത്തതു്. ശസ്ത്രശ്രേണി-ആയുധസമൂഹം. മുഹുഃ-വീണ്ടും. മുറിച്ചും-കണ്ഡിച്ചും. ധ്വജാഗ്രം-കൊടിമരത്തിൻെറ അറ്റം, (കൊടിമരം). മുടിച്ചും-നശിപ്പിച്ചും. ക്ഷണാൽ-വേഗം. സാരഥിം-തേരാളിയെ. ക്ഷീണാടോപം-ആടോപം നശിച്ചവനാക്കി, വൈഭവം കെട്ടവനാക്കി. അവശതയാ ചെയ്തും-അവശനാക്കിച്ചെയ്തും, അവശതയോടു ചേർത്തു പരവശനാക്കിയും. കാണുന്നോർക്കുള്ളിൽ ഏററം ആശ്ചര്യം വാച്ചിച്ചു-കാണുന്നവർക്കു മനസ്സിൽ അത്ഭുതം വർദ്ധിപ്പിച്ചു, കാഴ്ചക്കാരെ വിസ്മയഭരിതന്മാരാക്കിത്തീർത്തു. ഇരുവരും-രാജകുമാരന്മാർ രണ്ടുപേരും. അഴകതു് അനേകം വ്യാപരിച്ചാർ-ഭംഗിയായി അനേകം വിധം യുദ്ധത്തിൽ പ്രവർത്തിച്ചു, പല അടവുകളും കാണിച്ചു യുദ്ധം ചെയ്തു.

ശ്ലോകം 69—സ്വാച്ഛന്ദ്യ...ശരൈഃ-തടവില്ലാതെ വന്നു വീഴുന്ന പരശുരാമൻെറ ശരങ്ങളെക്കൊണ്ടു്. സ്വാച്ഛന്ദ്യം-സ്വച്ഛന്ദസ്ഥിതി, തങ്ങളുടെ ഇഷ്ടംപോലെ, തടവില്ലാതെ. സാശ്വധ്വജേഷു-കുതിരക

തേ ഭ്രാതരോ വീരവിലേകരഥാധിരൂഢാ
വാശ്വാന്ന ഘോരരണമാദധുരാപ്തമാനാഃ. 69

കിംനാമ വിസ്തൃതവചോഭിരതീവഘോരേ
ജന്യേ മഹാസ്ത്രബലകല്പിതഗാഢമോഹാൻ
ഒന്നിച്ചു മുൻ പരശുനാപതിതോ നിഹന്തും
ധന്വീ ന്യവത്തത ജവാദശരീരിവാചാ. 70

തൽക്കാലേ രാജപുത്രപ്രമഥനമുടനേ
സിംഹസേനസ്യ നാശം
ശക്താനാമാത്മജാനാം പരിഭവമപി പാ—
ടേ ചെവിക്കൊണ്ടകോണ്ട്

ളോടും കൊടിമരങ്ങളോടുംകൂടിയ. ചതുർഷു രഥേഷു-നാലു തേരുകരം. ദളിതേഷു - ദളിതങ്ങളായപ്പോരം. പരശുരാമശരമേററു നാലു തേരുകരം കുതിരകളോടും കൊടിമരങ്ങളോടുംകൂടി മുറിഞ്ഞു നശിച്ച സമയം. വേഗാൽ-വേഗം, ഒട്ടും താമസിക്കാതെ. ആപ്തമാനാഃ തേ ഭ്രാതരഃ - മാനശാലികളായ ആ ഭ്രാതാക്കന്മാർ, സഹോദരന്മാർ. ഏകരഥാധിരൂഢാ-ഒരു രഥത്തിൽ കയറി. വാശ്വാന്ന...രണം - വളന്ന ഭയങ്കരമായ രണത്തെ. ആദധുഃ - ചെയ്തു (ധരിച്ചു).

ശ്ലോകം 70—വിസ്തൃതവചോഭിഃ കിം നാമ-വളരെ വിസ്തരിച്ചു പറഞ്ഞിട്ട് എന്തു പ്രയോജനം? ഒരു ഫലവുമില്ല. അതീവ...ജന്യേ - ഏററവും ഭയങ്കരമായ യുദ്ധത്തിൽ. അതീവ-(അവ്യ.) ഏററവും. ഒന്നിച്ചു - ഒപ്പം. മഹാ...മോഹാൻ-മഹത്തായ അസ്ത്രത്തിൻെറ ബലം കൊണ്ട് ഗാഢമോഹന്മാരായ. ഗാഢമോഹന്മാർ - അധികം ബോധക്ഷയത്തോടുകൂടിയവർ, തീരെ ബോധം ഇല്ലാത്തവർ, പരശുരാമൻെറ അസ്ത്രങ്ങരം ഏററു ബോധം നശിച്ചു വീണവർ. ഇപ്രകാരമുള്ള ആ ഭ്രാതാക്കന്മാരെ. പരശുനാ - മഴുകൊണ്ട്. നിഹന്തും - നിഹനിക്കുന്നതിനായിട്ട്, കൊല്ലുവാൻ. മുൻ-മുന്നിൽ. ആപതിതഃ—ചാടിവീണ. ധന്വീ—വില്ലാളി, രാമൻ. അശരീരിവാചാ—അശരീരിവാക്ക കേട്ടിട്ട്. ജവാൽ—വേഗം. ന്യവത്തത-അവരുടെ വധത്തിൽനിന്നു നിവത്തിച്ചു, (പിന്മാറി), അവരെ വധിക്കാതെ വിട്ടു.*

ശ്ലോകം 71. തല്ക്കാലേ—അപ്പോരം. രാജപുത്രപ്രമഥനം—രാജകുമാരന്മാരുടെ വധം, രാജപുത്രന്മാരെ ശകത്ത കഥ. സിംഹ...നാശം—സേനാനായകനായ സിംഹസേനൻെറ നാശം. ശക്താനാം...പരിഭ

*അവതാരിക നോക്കുക.

ഉൽക്കുലാമർഷശോകവ്യതികരവിവശോ
ജാമദഗ്ന്യം കടുക്കെ-
ന്നുഗ്രാത്മാ കാൎത്തവീൎയ്യാർജ്ജുനനഭിമുഖമാ-
യാതവാനാതതായീ. 71

ബാണാനെയ്തു കരാഃ (ഭടാഃ) കേചന; ഝടിതി കൃപാ
ണാനെടുത്തങ്ങിളക്കീ
ചേണാർന്നന്യേ; പരേ ഭാൎഗ്ഗവമനുമുഹുരാ-
ഹൂതവന്തോ രണാൎത്ഥം;
നാനാകുന്തക്ഷുരപ്രാദിഭിരദയമെറി-
ഞ്ഞു തഥാ കേചിദേകേ
മാനോദഗ്രാ ധനുൎജ്ജ്യാശിഞ്ജിതമിടമിറ-
ച്ചു ജഗച്ചക്രവാളേ. 72

വം അപി—ശക്തന്മാരായ പുത്രന്മാരുടെ തോൽവിയും. പാടേ...കാണ്ഡേ—ഇവയെക്കുറിച്ചെല്ലാം വേണ്ടവിധം കേട്ടു് അനവസരത്തിൽ. അകാണ്ഡേ—ഇങ്ങനെ നാശം വരുമെന്നു വിചാരിക്കാതെയിരിക്കുന്ന നേരം. ഉഗ്രാത്മാ ആതതായീ കാൎത്തവീര്യാർജ്ജുനൻ—ഉഗ്രാത്മാവും ആതതായിയുമായ കാൎത്തവീര്യാർജ്ജുനൻ. ഉഗ്രാത്മാവു്—ഭയങ്കരൻ. ആതതായി (മുൻപു് അൎത്ഥം പറഞ്ഞിട്ടുണ്ടു്.) ഉൽക്കുല...വിവശഃ-കരകവിഞ്ഞു് (അത്യധികം) അമൎഷം, വ്യസനം എന്നിവ ഇടകലൎന്നുണ്ടായി വിവശനായിട്ടു്. അതിരില്ലാതെ വൎദ്ധിച്ച അമൎഷത്തിനും വിഷാദത്തിനും വശപ്പെട്ടവനായി. കടുക്കെന്നു്—വേഗത്തിൽ. ജാമദഗ്ന്യം—പരശുരാമനു്. അഭിമുഖം—അഭിമുഖമായി, നേരെ. ആയാതവാൻ—ആയാതവാനായി, പോയി, പുറപ്പെട്ടു. പരശുരാമനു് അഭിമുഖമായി ചെന്നു.

ശ്ലോകം 72—കേചന ഭടാഃ—ചില ഭടന്മാർ. ബാണാൻ—ബാണങ്ങളെ. എയ്തു—പ്രയോഗിച്ചു. അന്യേ—മറ്റു ചിലർ. ഝടിതി—വേഗം. കൃപാണാൻ—വാളുകളും. എടുത്തു ചേണാൎന്നു—ഭംഗിയായി. അങ്ങിളക്കീ—അവിടെയിളക്കി. പരേ—അന്യന്മാർ. രണാൎത്ഥം- പോർ ചെയ്യുന്നതിനു്. ഭാൎഗ്ഗവം—പരശുരാമനെ. അനുമുഹുഃ—കൂടക്കൂടെ. ആഹൂതവന്തഃ—ആഹൂതവാന്മാരായി. ആഹ്വാനം ചെയ്തു, വിളിച്ചു. തഥാ കേചിൽ—അപ്രകാരം വേറെചിലർ. നാനാഃ...ഭിഃ—ബഹുവിധങ്ങളായ കുന്തം, ക്ഷുരപ്രം (ശരവിശേഷം) മുതലായ ആയുധങ്ങളെക്കൊണ്ടു ദയയില്ലാതെ തങ്ങളിൽ എറിഞ്ഞു. ഏകേ—വേറെ ചിലർ. ജഗച്ച

എത്തും നേരത്തുതന്നേ സമരശിരസി പെ-
ട്ടെന്നു ക്രൂരമ്പുകൊണ്ടു-
മ്മദ്ധ്യേ ഫാലം തൊട്ടത്താൻ ഭൃഗുവരനതുകൊ-
ണ്ടാശു മോഹിച്ചു വീണു
സദ്യോ മൂർച്ഛാവസാനേ സ്വയമയമിഷുവ-
ൎഷേണ പാടേ പൊതിഞ്ഞാ-
നിത്രൈലോക്യൈകവീരം ഹയരഥസഹിതം
ഹേഹയം നാമ ധീരം. 73

മാനം കൈക്കൊണ്ടു യുദ്ധേ പരശുധരമുനി-
പ്രൌഢനാം കാൎത്തവീൎയ്യൻ-
താനും നേരിട്ടു മുട്ടിത്തെരുതെരെ മുഹുരേ-
സ്സീട്ടുമമ്പിൻ കദംബൈഃ

ക്രവാളേ–ലോകത്തിൽ, ഭ്രമണ്ഡലത്തിൽ. മാനോദഗ്രം–മാനംകൊണ്ടു് ഉദഗ്രമായ. ഉദഗ്രം–മുറ്റത്തു്. ജ്യാനിനാദം–ഞാണിൻെറ ശബ്ദം. ഇടനിറച്ചു–നിറച്ചു. ചിലരുടെ കടുത്തതായ ഞാണൊലി ലോകത്തിൽ എല്ലാ സ്ഥലത്തും നിറഞ്ഞു.

ശ്ലോകം 73—സമരശിരസി–പടയുടെ തലയ്ക്കൽ, യുദ്ധക്കളത്തിൽ പ്രധാനസ്ഥാനത്തു്. എത്തും നേരത്തുതന്നേ–ചെന്നുചേൎന്ന സമയത്തു തന്നെ. മദ്ധ്യേ ഫാലം–നെറ്റിയുടെ നടുവിൽ. പെട്ടെന്നു ക്രൂരമ്പുകൊണ്ടു തൊട്ടത്താൻ–മൂച്ചയുള്ള അമ്പു പ്രയോഗിച്ചു. നെറ്റിക്കു നടുവിൽ അമ്പു കൊണ്ടു. ആശു–വേഗത്തിൽ. ഭൃഗുവരൻ–പരശുരാമൻ. അതുകൊണ്ടു–ശരം ഏറ്റതുകൊണ്ടു്. മോഹിച്ചു–ബോധംകെട്ടു. വീണു–നിലത്തു വീണു. മൂർച്ഛാവസാനേ–ബോധക്കേടു തീൎന്ന സമയം. സദ്യഃ–പെട്ടെന്നു്. സ്വയം–ഏകനായി, തനിയെ. ഇഷുവൎഷേണ–ശരസമൂഹം വൎഷിച്ചു. ഇത്രൈലോക്യൈകവീരം–ഈ മൂന്നു ലോകങ്ങളിലും ഏകവീരനും, എതിരില്ലാത്ത മഹാവീരനും. ഹേഹയം നാമ ധീരം–കാൎത്തവീൎയ്യാൎജ്ജുനനായ ധീരനെ. ധീരൻ–ഒന്നുകൊണ്ടും മനസ്സിനു കുലുക്കംതട്ടാത്തവൻ. ഹയരഥസഹിതം–കുതിരകളോടും രഥത്തോടുംകൂടി. ഹയം–കുതിര. പൊതിഞ്ഞാൻ–മൂടി. കാൎത്തവീൎയ്യാൎജ്ജുനനിൽ കണക്കില്ലാതെ ശരക്കൂട്ടങ്ങൾ വൎഷിച്ചു.

ശ്ലോകം 74—കദംബൈഃ–കൂട്ടങ്ങൾകൊണ്ടു്. നാനാശാൽക്കാരഘോരൈഃ–നാനാപ്രകാരത്തിലുള്ള 'ശാൽ'ക്കാരത്തിൻെറ ഉച്ചത്തിലുള്ള ശബ്ദംകൊണ്ടു ഭയങ്കരങ്ങൾ. ശാൽക്കാരം–'ശാൽ' എന്ന ശബ്ദം.

നാനാ ശാൽക്കാരഘോരൈരതിടഖിലിടയില-
ന്യോന്യസംഘട്ടരീത്യാ
കാണെക്കാണെത്തെറിക്കും മുഖരശിഖികണൈ-
രൊക്കെ മൂടീ ദിഗന്തം. 74

ശാർദ്ദൂലാദ്യൈശ്ചതുർഭിർവിധൃതമഥ തുരം-
ഗൈസ്തുംഗം ശതാംഗം
ധാത്രീനാഥസ്തദാനീം മുനിവൃഷഭരഥ-
ത്തോടു മുട്ടിച്ചശങ്കം
ഭേത്തും വിദ്ധ്യൻ പൃഷൽക്കൈരതിരഭസമട്ട-
ക്കം വിധൗ ചെററുവാങ്ങി
പ്രോദ്രിക്തത്മാ ഭൃഗൂണാമധിപതി സമരം
ഘോരഘോരം വ്യതാനീൽ. 75

---

അന്യോന്യസംഘട്ടരീത്യാ—തങ്ങളിൽ ഏററുമുട്ടുന്ന സമ്പ്രദായംകൊണ്ടു്. കാണെ...കണൈഃ—സ്പഷ്ടമായി കാണത്തക്കവണ്ണം തെറിക്കുന്ന തീപ്പൊരിയുടെ ശകലങ്ങൾകൊണ്ടു്. മുഖരം—ശബ്ദിക്കുന്നതു്. ശിഖികണം-ആയുധങ്ങൾ കൂട്ടിമുട്ടിയുണ്ടാകുന്ന തീപ്പൊരി. കാണെക്കാണെ-ഇതു ചമ്പൂകാരന്മാർക്കു പ്രത്യേകതയുള്ള ഒരു പദമാണു്. വെളിവിൽ കാണത്തക്കവിധം, അധികം സ്പഷ്ടമായി. ദിഗന്തം ഒക്കെ മൂടി—എല്ലാ ദിക്കുകളിലും തീപ്പൊരികൾ നിറഞ്ഞു.

ശ്ലോകം 75—സധാത്രീനാഥഃ തദാനീം-ആ രാജാവു് അപ്പോൾ. ധാത്രീനാഥൻ-ധാത്രിയുടെ നാഥൻ, രാജാവു്. അഥ—പിന്നീടു്. ശാർദ്ദൂലാദ്യൈഃ ചതുർഭിഃ തുരംഗൈഃ വിധൃതം തുംഗം ശതാംഗം—ശാർദ്ദൂലാദികൾ നാലുപേരും നയിക്കുന്നതും (ശാർദ്ദൂലൻ മുതലായവർ.) കുതിരകൾ വഹിക്കുന്നതും ഉയന്നതും ആയ രഥത്തെ. അശങ്കം—സംശയംകൂടാതെ. മുനി...മുട്ടിച്ചു-പരശുരാമന്റെ രഥത്തോടു തൊടിയിച്ചു. അത്രടുത്തു് അടുത്തു. പൃഷൽക്കൈഃ-ശരങ്ങൾ പ്രയോഗിച്ചു. ഭേത്തും... വിധൗ-കഠിനമായി മുറിച്ചുകൊണ്ടു വേഗത്തിൽ അടുക്കുന്ന സമയം. വിദ്ധ്യൻ—മുറിക്കുന്നവൻ. പ്രോദ്രി...മധിപതി—മഹാത്മാവായ പരശുരാമൻ. ഭൃഗൂണാം അധിപതി—ഭൃഗുക്കളുടെ നാഥൻ. ഘോരഘോരം—അതിഘോരമാകുംവണ്ണം, എതിക്കുന്നതിനു കഴിയാത്തവിധം ശക്തിയോടുകൂടി. സമരം—യുദ്ധത്തെ. വ്യതാനീൽ—(ക്രിയ. ഏകവചനം) ചെയ്തു.

യുദ്ധേ തത്ര ഭയങ്കരവ്യതികരേ
പൃഥ്വീന്ദ്രബാണങ്ങളേ-
റത്യായസ്തമവേക്ഷ്യ ഭാർഗ്ഗവമുനിം
പര്യാകുലേ സാരഥൗ
രുദ്രാണ്യാ സഹ ഭക്തബന്ധുഭഗവാൻ
പ്രത്യക്ഷമേത്യ സ്വയം
കൈത്താർകൊണ്ടു തലോടി മോഹമഖിലം
നിർമ്മൂല്യ ചൊല്ലീടിനാൻ. 76

ദുഷ്ടശ്രേണീവിനാശോദ്യത വിവശമതേ!
വത്സ! പോരും വിഷാദം
പെട്ടെന്നഗ്രേ തുടങ്ങുംഹൈഹയജനിമദവും
ഹൈഹയാനാമധീശം

ശ്ലോകം 76—തത്ര–അവിടെ. യുദ്ധേ–യുദ്ധം. ഭയങ്കരവ്യതികരേ–ഭയങ്കരമായി വന്നപ്പോഠം, യുദ്ധസ്ഥിതി ഭയങ്കരമായി മാറിയപ്പോഠം. സാരഥൗ പര്യാകുലേ–തേരാളി വിഷമിച്ചവനും ആയപ്പോഠം. പൃഥ്വീന്ദ്രബാണങ്ങളേററു അത്യായസ്തം ഭാർഗ്ഗവമുനിം അവേക്ഷ്യ-കാർത്തവീര്യാർജ്ജുനൻെറ ബാണങ്ങഠം ഏററു് അധികം ആയാസപ്പെട്ടവനായ പരശുരാമനെ കണ്ടിട്ടു്, പരശുരാമൻ ക്ഷീണിച്ചവശനായതു കണ്ട സമയം. ഭക്തബന്ധു ഭഗവാൻ രുദ്രാണ്യാ സഹപ്രത്യക്ഷം ഏത്യ–ഭക്തജനങ്ങളുടെ ബന്ധുവായ ശ്രീപരമേശ്വരൻ ശ്രീപാർവ്വതിയോടുകൂടി പ്രത്യക്ഷമായി വന്നു. ബന്ധു–ആപൽകാലത്തു കഷ്ടത നീക്കി രക്ഷിക്കുന്നവൻ—സ്വജനം. രുദ്രാണി-ശ്രീപാർവ്വതി. 'ശിവാ ഭവാനീ രുദ്രാണീ' എന്നു് അമരം. ഏത്യ-(അവ്യയം.) പ്രാപിച്ചിട്ടു്. കൈത്താർ...ചൊല്ലീടിനാൻ–പുഷ്പംപോലെ മൃദുവായ കൈകൊണ്ടു പരശുരാമൻെറ ദേഹം തലോടി ബോധക്കേടൊക്കെ നീക്കി. നിർമ്മൂല്യ–നിർമ്മൂലനംചെയ്തു, വേരോടെ നശിപ്പിച്ചു. ചൊല്ലീടിനാൻ–ശിഷ്യവാത്സല്യത്തോടുകൂടി പറഞ്ഞു.

ശ്ലോകം 77—ദുഷ്ട...വത്സ!–ദുഷ്ടന്മാരുടെ കൂട്ടത്തെ വധിക്കുന്നതിനു് ഒരുമ്പെട്ടിരിക്കുന്നവനും വിവശമതിയും ആയിരിക്കുന്ന വത്സ! വിവശമതേ–തല്ക്കാലം യുദ്ധംകൊണ്ടു ബുദ്ധിക്കു പരവശതയുള്ളവൻ. ദുഷ്ടശ്രേണീവിനാശോദ്യത, വിവശമതേ, വത്സ എന്നിവ സംബുദ്ധി. വത്സ!–ഉണ്ണീ! വാത്സല്യാധിക്യദ്യോതകം. വിഷാദം പോരും–വിഷാദിച്ചതു മതി, ഇനി സങ്കടപ്പെടേണ്ട. പെട്ടെന്നഗ്രേ–

പൃഷ്ഠാഭോഗം വധിച്ചീടുക പുനരിതുകൊ-
ണ്ടെന്നു തൽക്കണ്ണമൂലേ
തുഷ്ട്യാ സമ്മന്ത്ര്യ ലോകത്രയഗുരു സഹസാ
പാൎവ്വതീശസ്തിരോധാൽ. 77

അന്തർഹിതേ പുരഹരേ തിലകം ഭൃഗൂണാം
മന്ത്രാസ്ത്രപങ്ക്തിയെ മുമോച മഹീമഹേന്ദ്രേ
സന്തോഷമാൎന്നിരുവരും പരമാസ്ത്രസംഘൈ-
സ്സന്ത്രാസിതത്രിഭുവനൈ രണമാദധാതാം. 78

---

വേഗം സമീപത്തുചെന്നു്. ആഹവജയിനം ഹേഹയാനാം അമും അധീശം—ഇപ്പോഠം ജയിച്ചു നില്ക്കുന്നവനും ഹേഹയവംശക്കാൎക്കു നാഥനും ആയ ഈ കാൎത്തവീൎയ്യനെ. തുടൻ—തുടൎന്നു യുദ്ധംചെയ്തു്. ഇതുകൊണ്ടു—ഞാൻ ഇപ്പോഠം ഉപദേശിക്കുന്ന മന്ത്രംകൊണ്ടു്. പൃഷ്ഠാഭോഗം—വദ്ധിച്ച ആഭോഗത്തോടുകൂടുംവണ്ണം. ആഭോഗം—പൂൎണ്ണത, തികവു് (ശക്തിത്തികവു്). വധിച്ചീടുക—കൊന്നാലും. എന്നു്—എന്നിപ്രകാരം. തല്ക്കണ്ണമൂലേ—പരശുരാമന്റെ ചെവിയിൽ. തുഷ്ട്യാ—തുഷ്ടിയോടുകൂടി. തുഷ്ടി—സന്തോഷം. സമ്മന്ത്ര്യ—വഴിപോലെ മന്ത്രിച്ചിട്ടു്. സഹസാ—വേഗം. ലോകത്രയഗുരുഃ പാൎവ്വതീശഃ—മൂന്നു ലോകങ്ങഠക്കും ഗുരുവായ ശ്രീപരമേശ്വരൻ. തിരോധാൽ—തിരോധാനംചെയ്തു, മറഞ്ഞു. ശിഷ്യനു മന്ത്രം ഉപദേശിച്ചതിനുശേഷം ഭഗവാൻ മറഞ്ഞു.

ശ്ലോകം 78—പുരഹരേ അന്തൎഹിതേ—ശ്രീപരമേശ്വരൻ മറഞ്ഞപ്പോഠം. പുരഹരൻ—ത്രിപുരന്മാരെ നശിപ്പിച്ചവൻ. അന്തൎഹിതൻ—അന്തദ്ധാനം ചെയ്തവൻ, മറഞ്ഞവൻ. ഭൃഗൂണാം തിലകം—ഭൃഗുവംശക്കാൎക്കു പൊട്ടായവൻ, ആഭരണമായവൻ, പരശുരാമൻ. മഹീമഹേന്ദ്രേ-കാൎത്തവീൎയ്യാജ്ജുനനിൽ. മഹേന്ദ്രപദം—ഐശ്വൎയ്യാദ്യുല്ക്കൎഷദ്യോതകം എന്നു കാണേണ്ടതാണു്. മന്ത്രാസ്ത്രപങ്ക്തിയെ—മന്ത്രം ജപിച്ചു സിദ്ധിവരുത്തിയ അസ്ത്രക്കൂട്ടത്തെ. മുമോച—മോചിച്ചു. പ്രയോഗിച്ചു, വിട്ടു. ഇരുവരും—രാമനും അജ്ജുനനും. സന്തോഷമാൎന്നു—സന്തോഷത്തോടെ. സന്ത്രാസിതത്രിഭുവനൈഃ പരമാസ്ത്രസംഘൈഃ—മൂന്നു ലോകങ്ങഠക്കും ഭയം ജനിപ്പിക്കുന്നവയും അത്യുൽകൃഷ്ടങ്ങളും ആയ അസ്ത്രസമൂഹങ്ങളെക്കൊണ്ടു്, അവ ഉപയോഗിച്ചു്. രണം—യുദ്ധത്തെ. ആദധാതാം—(ദ്വിവചനം) ചെയ്തു. രണ്ടുപേരും ദിവ്യാസ്ത്രങ്ങഠ പ്രയോഗിച്ചു ലോകഭയങ്കരമായവിധം യുദ്ധം (ധരിച്ചു) ചെയ്തു.

ദണ്ഡകം 1. ശ്രീഗാരുഡാസ്ത്രമഥ നാഗാസ്ത്രവാഷ്പി
ന്നതിവേഗാത്സസർജ്ജ ഭൃഗുവീരൻ; ശ്രീകലരുമരുണമയമാ
കലിതമതിഭയദമാകലിതജഗതി തിമിരാസ്ത്രേ. ശിഖിരൂ
പമസ്ത്രവരമകലേ നിരാസ യുധി പകരം പ്രയുജ്യ വരുണാ
സ്ത്രം; ശിഖരിമയമു(?പ)രചിതമഖിലമപി ഭുവനതലമി
ടതുടരെ വിറയൽത്തകുമതിമഹതി കൊടിയ പവനാസ്ത്രേ.
അസ്ത്രം മഹേശ്വരമയം വൈഷ്ണവാസ്ത്രപരിവൃദ്ധൗ തൊട്ട
ത്തിതതിഘോരം; അസ്ത്രമഥ ഗജമയമൊരസ്ത്രമുടനഴകി
നൊട്ടദസ്യമൃഗപരിവൃഢമഹാസ്ത്രം, അസുരാസ്ത്രമാത്തമഥ

---

ദണ്ഡകം 1-പൂർവ്വപദ്യത്തിൽ സൂചിപ്പിച്ച ദിവ്യാസ്ത്രങ്ങൾ പ്രയോഗിച്ചുള്ള യുദ്ധത്തെ ഈ ദണ്ഡകത്തിൽ വർണ്ണിക്കുന്നു. ഭൃഗുവീരൻ-പരശുരാമൻ. നാഗാസ്ത്രവാഷ്പിന്-കാർത്തവീര്യാർജ്ജുനൻ പ്രയോഗിച്ച നാഗാസ്ത്രസമൂഹത്തിന്നു പകരം. ശ്രീഗരുഡാസ്ത്രം-ഗരുഡാസ്ത്രത്തെ. വേഗാൽ-വേഗം. സസർജ്ജ-വിട്ടു, പ്രയോഗിച്ചു. നാഗാസ്ത്രത്തിന്നു പകരം അതിന്റെ ശക്തിയെ നശിപ്പിക്കുന്ന ഒരു ഗരുഡാസ്ത്രം പ്രയോഗിച്ചു. ആകുലിതജഗതി തിമിരാസ്ത്രേ-ഇരുട്ടു ജനിപ്പിച്ചു ലോകത്തിനെല്ലാം കഠിനമായ സങ്കടമുണ്ടാക്കുന്ന തിമിരാസ്ത്രത്തെ പ്രയോഗിച്ചപ്പോൾ. ശ്രീകലരു...മാകലിതം-ശോഭയോടു കൂടിയ അരുണാ(സൂര്യാ)സ്ത്രംകൊണ്ടു് അതിനെ എതിർത്തു നശിപ്പിച്ചു. അരുണൻ-സൂര്യൻ. (സൂര്യന്റെ തേരാളിയായ അരുണൻ എന്നും അർത്ഥം ഗ്രഹിക്കാം.) അരുണശബ്ദത്തിന്നു ചുവപ്പ് എന്നു് അർത്ഥം ഉള്ളതിനാൽ ഉദിച്ചുയരുന്ന ബാലാർക്കൻ എന്നു് ഈ പദത്തിനു് അർത്ഥം ഗ്രഹിക്കുന്നതു യുക്തമായിരിക്കും. ബാലസൂര്യാസ്ത്രം. ശിഖിരൂപം അസ്ത്രവരം-ശിഖിരൂപമായ മഹാസ്ത്രത്തെ, ആഗ്നേയാസ്ത്രത്തെ. ശിഖി-അഗ്നി. പകരം വരുണാസ്ത്രം പ്രയുജ്യ-പകരം വരുണാസ്ത്രത്തെ പ്രയോഗിച്ചു. യുധി-യുദ്ധത്തിങ്കൽ. അകലെ-അകലത്തു്. നിരാസ-നിരസിച്ചു. വരുണാസ്ത്രപ്രയോഗംകൊണ്ടു് ആഗ്നേയാസ്ത്രത്തെ അകലെയാക്കി. അഖില...പവനാസ്ത്രേ-ലോകംമുഴുവൻ അധികമായി വിറയ്ക്കത്തക്ക വിധം മഹത്തും ഭയങ്കരവും ആയ വായവ്യാസ്ത്രം പ്രയോഗിച്ച സമയം. അതിമഹതി-(സപ്തമി. പവനാസ്ത്രേ എന്ന പദത്തിന്റെ വിശേഷണം) ഏററവും വലിയതു്. ശിഖരിമയം ഉപരചിതം-പർവ്വതാസ്ത്രത്തെ പ്രയോഗിച്ചു. ശിഖരി-പർവ്വതം. ഉപരചിതം-അവിടെയുണ്ടാക്കി, വായവ്യാസ്ത്രത്തെ പർവ്വതാസ്ത്രംകൊണ്ടു തടുത്തു. അയം...വൃദ്ധൗ-ഇവൻ (രാമൻ) എതിരാളി പ്രയോഗിച്ച വൈഷ്ണവാസ്ത്രത്തിന്റെ ശക്തി വർദ്ധിച്ചപ്പോൾ. അതിഘോരം മഹേശ്വരം അസ്ത്രം തൊടുത്തിതു-ഏററ

വിധുരാസ്ത്രയോഽപി ബത സസുരാസുരാസ്സപദി ലോകാഃ അതുപൊഴുതു ഭൃഗുവരനമതുലരുചിരഥചരണമയമസൃജദതി നിശിതശരമുയി(?രി)ലിതവിഗമഹാസ്ത്രം. വൈരിഞ്ചമസ്ത്രമതിഘോരം തൊടുത്തളവു വാരാൻ ഹേഹയനരേന്ദ്രേ, വൈരിവരശലഭശിഖി വാരയിതുമകൃത ഭൃഗുവീരനൊരു പകരമതുതന്നെ. വരമസ്ത്രമപ്പൊഴുതു വിധിശീർഷമുജ്ജ്വലിതഹരിദന്തമർജ്ജുനനുദാസേ, പരിവാസിതപ്രമഥനവരമിനിയ പരശുമയമരുണശിഖികണഭരിത

---

വും ഭയങ്കരമായ മഹേശ്വരാസ്ത്രംകൊണ്ടതിനെ എതിർത്തു. മഹേശ്വരം-മഹേശ്വരനെ സംബന്ധിച്ചതു്. ശൈവം ഗജമയം അസ്ത്രം—ഗജാസ്ത്രം. മൃഗ...മഹാസ്ത്രം-സിംഹാസ്ത്രം. മൃഗപരിവൃഢൻ-മൃഗങ്ങളുടെ രാജാവു്, സിംഹം. ഗജാസ്ത്രശക്തിയെ സിംഹാസ്ത്രംകൊണ്ടു നശിപ്പിച്ചു. ഉദസ്യ-അകലെയാക്കി. അഥ അസുരാസ്ത്രം ആത്തം-അനന്തരം അസുരാസ്ത്രം എടുത്തു പ്രയോഗിച്ചു. സസുരാഃ ലോകാഃ ത്രയഃ അപി സപദി ബത വിധുരാഃ-സുരന്മാരോടും അസുരന്മാരോടുംകൂടിയ മൂന്നുലോകങ്ങളും ആശ്ചര്യം (കഷ്ടം!) അപ്പോഴം വേഗം വിധുരങ്ങളായി. അസുരാസ്ത്രം പ്രയോഗിച്ചപ്പോഴം മൂന്നു ലോകങ്ങൾക്കും (അവയിലെ ജീവജാലങ്ങൾക്കും) കഠിനമായ സങ്കടമുണ്ടായി. വിധുരാഃ-വിധുരങ്ങൾ, സങ്കടത്തോടുകൂടിയവ. ത്രയഃ അപി—മൂന്നും. അതുലരുചി—നിസ്തുല്യമായ ശോഭയോടുകൂടിയ. രഥചരണമയം—ചക്രസ്വരൂപം. (രഥചരണം--രഥത്തിൻെറ ചരണം, ചക്രം.) അസൃജൽ-സൃജിച്ചു, പ്രയോഗിച്ചു. അതിനിശിതം—ഏററവും മൂർച്ചയുള്ളതു്. ഹേഹയനരേന്ദ്രേ—കാർത്തവീര്യാർജ്ജുനൻ. അതിഘോരം വൈരിഞ്ചം അസ്ത്രം തൊടുത്തളവു്—അധികം കടുത്തതായ ബ്രഹ്മാസ്ത്രം പ്രയോഗിച്ചപ്പോൾ. വൈരിഞ്ചം—ബ്രഹ്മാവിനെ സംബന്ധിച്ചതു്. വൈരിവരശലഭശിഖി—ബലവാന്മാരായ ശത്രുക്കളാകുന്ന ഇയ്യാംപാററകൾക്കു് അഗ്നിയായിരിക്കുന്നവൻ, ഏതു കരുത്തേറിയ ശത്രുവിനെയും നിഷ്പ്രയാസം നശിപ്പിക്കുന്നവൻ. വാരയിതും—അതിനെ വാരണം ചെയ്യുന്നതിനായി, (തടയുന്നതിനു്). പകരം അതുതന്നെ അകൃത—അതുതന്നെ പ്രയോഗിച്ചു. ബ്രഹ്മാസ്ത്രത്തെ ബ്രഹ്മാസ്ത്രംകൊണ്ടുതന്നെ എതിർത്തു. 'ബ്രഹ്മാസ്ത്രത്തിനു ബ്രഹ്മാസ്ത്രം' എന്ന പഴഞ്ചൊല്ലു പ്രസിദ്ധമാണു്. ബ്രഹ്മാസ്ത്രത്തിനു മററസ്ത്രങ്ങളേക്കാൾ ശക്തി കൂടുതലുണ്ടു്. ബ്രഹ്മാസ്ത്രംകൊണ്ടല്ലാതെ അതിനെ മറ്റൊന്നുംകൊണ്ടു് എതിർക്കാവുന്നതല്ല. അപ്പൊഴുതു അർജ്ജുനൻ ഉജ്ജ്വലിതഹരിദന്തം വരം വിധിശീർഷം ഉദാസേ—അപ്പോൾ കാർത്തവീര്യാർജ്ജുനൻ ദിക്കുകളെയെല്ലാം ജ്വലിപ്പിക്കുന്നതും

മസൃജദഥ ഭൃഗുപതി മഹാസ്ത്രം. ഇത്ഥം പരസ്പരമനല്പാസ്ത്ര സന്തതിഭിരെത്തീതഭേദഭുജവീര്യൗ. ഇത്ര ഭയകരമതിവിചിത്രമൊരു സമരമൊരിടത്തുമിഹ നഹി ജഗതി പാർത്താൽ. ഇതരേതരം തുടരമുരുവിക്രമമെങ്ങുദിത കുതുകാതൂതൗ ഭുവനവീരൗ, ഇതമുടയ ഖരസമരമിതുവതമിതഭിരഭസ അതുലബലനിധികൾ പല ദിവസമധികമദധാതാം.

---

(എരിക്കന്നേതും) ശ്രേഷ്ഠവും ആയ വിധിശീഷം (ബ്രഹ്മശീഷം) എന്ന അസ്ത്രത്തെ പ്രയോഗിച്ചു. ബ്രഹ്മശീഷം (ബ്രഹ്മശിരസ്സ്) മിക്കവാറും ബ്രഹ്മാസ്ത്രത്തോടു തുല്യമായ ഒരു ദിവ്യാസ്ത്രമാണ്. ഇതിനെപ്പറ്റി പുരാണങ്ങളിൽ പറയുന്നുണ്ട്. ''അസ്ത്രം ബ്രഹ്മശിരശ്ചൈവ'' (ബാലകാണ്ഡം. സർഗ്ഗം 27.) എന്ന വാല്മീകിരാമായണത്തിൽ വിശ്വാമിത്രൻ ശ്രീരാമന് ഉപദേശിച്ച ദിവ്യാസ്ത്രങ്ങളുടെ കൂട്ടത്തിൽ ബ്രഹ്മശീഷവും ഉൾപ്പെടുന്നതായി കാണുന്നു. ''ബ്രഹ്മശിരോസ്ത്രം ബ്രഹ്മാസ്ത്രാദന്യാൽ'' എന്ന തിലകവ്യാഖ്യാനത്തിൽനിന്നു ബ്രഹ്മാസ്ത്രമല്ലെന്നു ഗ്രഹിക്കാം.

''അശ്വത്ഥാമ്നോപസൃഷ്ടേന
ബ്രഹ്മശീർഷ്ണോരുതേജസാ
ഉത്തരായാ ഹതോ ഗർഭ
ഈശേനാജീവിതഃ പുനഃ''

(പ്രഥമസ്കന്ധം) എന്ന മഹാഭാഗവതത്തിൽ ഈ മഹാസ്ത്രത്തെപ്പററി പറയുന്നു.

''അപാണ്ഡവം ജഗൽ കർത്തും
ബ്രഹ്മശീഷാസ്ത്രമാദദേ.''

എന്ന ഭാരതമഞ്ജരിയിലും (ക്ഷേമേന്ദ്രൻ) കാണുന്നു. ഇതിൽനിന്നൊക്കെ അപ്രതിമമായ പ്രഭാവത്തോടുകൂടിയ ഒരു ദിവ്യാസ്ത്രമാണു ബ്രഹ്മശീഷം എന്നു വെളിപ്പെടുന്നു. ഹരിദന്തം–ഹരിത്തുകളുടെ അന്തം, ദിഗന്തം. പരിവസിതപുരമഥനവരം–സേവിക്കപ്പെട്ട ശിവന്റെ വരത്തോടു കൂടിയതു്, ശിവൻ അനുഗ്രഹിച്ചു കൊടുത്തതു്. ''വരിവസിതേ വരിവസ്യിതമുപാസിതഞ്ചോപചരിതം ച'' എന്നു് അമരം. വരിവസിതം–സേവിക്കപ്പെട്ടതു്. ഉപചരിക്കപ്പെട്ടതു്. അരുണശിഖികണഭരിതം പരശ്ശതമയം–രക്തവർണ്ണമായ അഗ്നിയുടെ പൊരികളോടുകൂടിയ, തീപ്പൊരികൾ പറക്കുന്ന. ഭൃഗുപതി–രാമൻ. അസൃജൽ–സൃജിച്ചു, പ്രയോഗിച്ചു. അഭേദഭുജവീര്യൗ–കൈക്കരുത്തിനു വ്യത്യാസമില്ലാത്തവരായ, തുല്യപരാക്രമശാലികളായ അവർ, രാമാർജ്ജുനന്മാർ. പരസ്പരം–തങ്ങളിൽ. ഇത്ഥം–ഇപ്രകാരം.

ഇത്ഥം നാനാസ്ത്രശസ്ത്രവ്യതികരഗഹനേ
സംഗരേ കാർത്തവീര്യ്യ–
ന്നെത്തീ ശക്തിക്ഷ വാട്ടം; പ്രബലഭുജസഹ–
സ്രം തളർന്നം ചമഞ്ഞു;
അത്യാശ്ചര്യ്യം തദാ കയ്യുട്ടമ തടവി മ–
ന്ദസ്മിതം പെയ്തുട്ടത്തു
മെത്തീട്ടം കോപഭാരാരുണനയനദലോ
ഭാഗ്യഭൂമാ ഭൃഗൂണാം. 79

അനല്പാസ്ത്രസന്തതിഭിഃ–ദിവ്യങ്ങളായ അസ്ത്രങ്ങളെക്കൊണ്ടു്, മഹാസ്ത്രങ്ങൾ പ്രയോഗിച്ച്. എത്തീതു എന്ന പദത്തിന്നു് എതിർത്തു എന്ന അത്ഥം സംഗതമല്ല. എതിർത്തീതു എന്ന പദത്തെ എത്തീതു എന്നു വൃത്തത്തിനിണങ്ങത്തക്കവിധം മാററംചെയ്തു പ്രയോഗിച്ചതാണെന്നു വിചാരിക്കണം. അതിന്നു്,

''അപി മാഷം മഷം കുര്യാ–
ച്ഛന്ദോ ഭംഗം ന കാരയേൽ''

എന്ന ന്യായംതന്നെ ശരണം. ഭയകരം–ഭയത്തെ ജനിപ്പിക്കുന്നതു്, ഭയങ്കരം. അതിവിചിത്രം–ഏറ്റവും അത്ഭുതം. ഇതരേതരം–അന്യോന്യം, ഒരാളും മറേറയാളും. ഉരുവിക്രമൈഃ–വലിയ പരാക്രമങ്ങൾകൊണ്ടു്. ഉദിതകുതുകാത്ഭുതൗ ഭുവനവീരൗ–സന്തോഷവും അത്ഭുതവും വളത്തുന്നവരും ലോകവീരന്മാരും. അതുലബലനിധികൾ–നിസ്തുല്യമായ ബലത്തോടുകൂടിയവരും ആയ. ഇരുവരും–രണ്ടുപേരും, രാമാജ്ജുനന്മാർ. പലദിവസം–അനേകം ദിവസം. ഇതമുടയ–രണ്ടുപേക്കു മിഷ്ടമായ. ഖരസമരം–കടുത്ത യുദ്ധത്തെ. അദധാതാം–ചെയ്തു. രണ്ടുപേരും അതികഠിനമായ യുദ്ധം പലദിവസവും ചെയ്തു(ധരിച്ചു.) (ദ്വിവചനം).

ശ്ലോകം 79—യുദ്ധത്തിൽ കാർത്തവീര്യനു സംഭവിച്ച വൈവശ്യത്തെ പ്രതിപാദിക്കുന്നു. ഇത്ഥം–ഇപ്രകാരം. നാനാ...സംഗരേ–നാനാപ്രകാരങ്ങളായ അസ്ത്രങ്ങളും ആയുധങ്ങളും ഇടകലർന്നു് ഉപയോഗിച്ച ഭയങ്കരമായ യുദ്ധം നടന്നപ്പോൾ. കാർത്ത...ചമഞ്ഞു–കാർത്തവീര്യന്റെ ശക്തി ക്ഷയിച്ചു, ആയിരം കൈകൾക്കും തളർച്ച തട്ടി. പ്രബലം–ശക്തിയേറിയതു്. കൈക്കട്ടമ–കൈകളുടെ കട്ടപ്പും. കട്ടമ സാധാരണമായി ഉപയോഗിക്കാത്ത ഒരു പുതിയ പദം. മെത്തീട്ടം... ദളഃ–വദ്ധിച്ചതായ കോപാധിക്യംകൊണ്ടു കണ്ണു ചുവന്നവനും. ഭൃഗൂണാം ഭാഗ്യഭൂമാ-ഭൃഗുക്കളുടെ ഭാഗ്യത്തിനു ഭൂമാവായും ഇരിക്കുന്ന രാമൻ. ഭൂമാവു്–ബാഹുല്യം, ബഹുലത്വം. ഭൃഗൂണാം ഭാഗ്യഭൂമാ–എന്ന പദം

ക്ഷപിതഭുജബലോഷ്മാ തത്ര വിശ്രാന്തയുദ്ധഃ
സുഭടസദസി നാമഗ്രാഹമാഹൂയ രാമം
നൃപകുലമുടിരത്നക്കല്ലു പോർവാളെടുത്ത-
ങ്ങിടതലകുലയുംമാറുദ്ധനാനോ ബഭാഷേ. 80

"ഏറക്കണ്ണും ചുവത്തിപ്പെരികെമിടമനാ-
ശ്ശാറാടിച്ചീട വേണ്ടാ
ശ്ശൂരതാപ്രൗഢിഭാവിച്ചറിവനറിവനി-
ന്നിന്നെ ഞാൻ ബ്രഹ്മബന്ധോ!
വീരന്മാരാം നൃപപ്രൗഢരിലൊരുവനെ വി-
പ്രൻ ജയിച്ചീലിതിൻ കീഴ്

കർത്താവ്. മന്ദസ്മിതംചെയ്തടുത്തു-മന്ദമായി ചിരിച്ചുകൊണ്ടു് അടുത്തു ചെന്നു. യുദ്ധത്തിൽ കാർത്തവീര്യാർജ്ജുനനു് അവശത സംഭവിച്ചു, ബലമേറിയ കൈകളെല്ലാം തളർന്നു, അപ്പോൾ പരശുരാമൻ കോപാധിക്യം കൈക്കൊണ്ടു് അടുത്തുചെന്നു.

ശ്ലോകം 80—നൃപകുലമുടിരത്നക്കല്ലു്-രാജാക്കന്മാരിൽ ശ്രേഷ്ഠനായ കാർത്തവീര്യൻ. ക്ഷപിതഭുജബലോഷ്മാ-കൈകളുടെ പരാക്രമം നശിച്ചവനായി. ഊഷ്മാ-പരാക്രമാധിക്യദ്യോതകം, ചൂടു്. തത്ര വിശ്രാന്തയുദ്ധഃ-അവിടെ യുദ്ധത്തിൽനിന്നു വിശ്രാന്തനും (വിശ്രമിച്ചവൻ). സുഭടസദസി-സമർത്ഥന്മാരായ ഭടന്മാരുടെ സദസ്സിൽവച്ചു്. രാമംനാമഗ്രാഹം ആഹൂയ-പരശുരാമനെ പേരുപറഞ്ഞു് ആഹ്വാനം ചെയ്തിട്ടു്. അനാദരാധിക്യദ്യോതകം. 'രാമാ' എന്നു വിളിച്ചു. പോർവാളെടുത്തു-യുദ്ധത്തിനുള്ള വാൾ എടുത്തു. ഇട...മാറു-ഇടയും അററവും കൊലയത്തക്കവിധം. ഉദ്ധനാനഃ-ഹനിക്കുന്നവനായിട്ടു്. ആബഭാഷേ-ഭാഷണംചെയ്തു, പറഞ്ഞു.

ശ്ലോകം 81—കാർത്തവീര്യാർജ്ജുനൻ പറയുന്ന വീരവാദം. മിടമ-സാമർത്ഥ്യം. ശൂരതാപ്രൗഢി-ശൂരതയുടെ പ്രൗഢി, വലിയ ശൂരതയുണ്ടെന്നുള്ള അഹങ്കാരം. ബ്രഹ്മബന്ധോ!-സംബുദ്ധി, ബ്രാഹ്മണന്റെ ധർമ്മം ഒന്നും ഇല്ലാത്തവനേ! നാമമാത്രബ്രാഹ്മണൻ. ഞാൻ നിന്നെ അറിവൻ-ഞാൻ നിന്നെ അറിയും അറിയും, നല്ലപോലെ അറിയാം. ഇതിൻകീഴ്-ഇതിനു കീഴിൽ ഒരിക്കലും, മുൻപു് ഒരുകാലത്തും. വിപ്രൻ-ബ്രാഹ്മണൻ. വീര...ജയച്ചീല-ശൗര്യവീര്യപരാക്രമങ്ങളോടുകൂടിയ രാജാക്കന്മാരിൽ ആരെയെങ്കിലും ഒരാളെ. ഒരുവനെ വി—പ്രൻ ജയിച്ചീല-എന്നിടത്തു യതിഭംഗം അതിദുസ്സഹമാ

നേരിട്ടെങ്ങും മൃഗേന്ദ്രം കുറുനരി കൊലചെ-
യ്യുന്നതുണ്ടോ വരുന്നൂ? 81

സുവ്യക്തം കള്ളയോഗീ കരുതുമളവെടാ!
നീ ജടാം മൂർദ്ധ്നി മമ്മാ!
കല്പിച്ചോ വില്ലുമമ്പും മഴുവുമരിയ കൈ-
ത്തണ്ടമേലക്ഷദാമം
ഭവ്യം കൃഷ്ണാജിനം വക്ഷസി നവനവശ-
സ്ത്രാഭിഘാതം തഴമ്പും
ദുർവൃത്തന്മാക്കു യോഗ്യം ചരിതമിതു വിരു-
ദ്ധം മിഥോ വിശ്വനിന്ദ്യം. 82

യിരിക്കുന്നു. ജയിച്ചീല—ജയിച്ചിട്ടില്ല, ചരിത്രത്തിൽ അങ്ങനെ കേട്ടുകേൾവിയില്ല. അങ്ങനെ സംഭവിക്കാവുന്നതല്ലെന്ന് ഉദാഹരണം കൊണ്ടു സമർത്ഥിക്കുന്നു. കുറുനരി മൃഗേന്ദ്രം നേരിട്ടു—ദുർബ്ബലനായ കുറുക്കൻ മൃഗരാജാവായ സിംഹത്തിനെ എതിർത്തുതോല്പിച്ചു. കൊല... വരുന്നൂ—കൊല്ലുകയെന്നതു സംഭവിക്കുന്നതാണോ? എങ്ങും—ഒരിടത്തും, എവിടെയും. ബ്രാഹ്മണനു കുറുക്കൻെറയും രാജാവിനു സിംഹത്തിൻെറയും സ്ഥാനം.

ശ്ലോകം 82—കരുതും അളവു നീ കള്ളയോഗി സുവ്യക്തം—സൂക്ഷ്മം വിചാരിച്ചാൽ നീ ഒരു കള്ളസന്യാസിയാണെന്നു നല്ലതുപോലെ തെളിയും. സുവ്യക്തം—സ്പഷ്ടമാണ്. എടാ—നിന്ദ്യതാദ്യോതകം. മൂർദ്ധ്നി ജടാം—മൂർദ്ധാവിങ്കൽ(ശിരസ്സിൽ) ജടയേ. കല്പിച്ചോ?—കല്പിച്ചിട്ടാണോ? കെട്ടിവച്ചതാണോ? മമ്മാ!—ആശ്ചര്യദ്യോതകം. വില്ലു...ലക്ഷദാമം—വില്ല്, അമ്പ്, മഴു, അക്ഷമാല(രുദ്രാക്ഷമാല) എന്നിവ കൈത്തണ്ടിലുമുണ്ട്. ഭവ്യം—മംഗലമായ. അരിയ കൃഷ്ണാജിനം—വലിയതായ കൃഷ്ണമൃഗത്തോല്. വക്ഷസി—മാറിടത്തിൽ ഉണ്ട്. നവനവ...തഴമ്പും—പുതിയപുതിയ ആയുധങ്ങൾ ഏററുമുട്ടിയിട്ടുള്ള തഴമ്പും മാറിലുണ്ട്. ദുർവൃത്തന്മാക്ക്—ദുർമ്മാർഗ്ഗികൾക്ക്, ധർമ്മമില്ലാത്തവക്ക്. യോഗ്യം—ചേരുന്നത്, യുക്തം. ഇതുചരിതം—നിൻെറ ഈ ചരിത്രം. മിഥഃ വിരുദ്ധം—തമ്മിൽ വിരുദ്ധമാണ്, ചേരുന്നതല്ല. വിശ്വനിന്ദ്യം—സവ്വക്കും നിന്ദ്യമാകുന്നു, ബ്രാഹ്മണൻെറ(യോഗിയുടെ) വേഷം, രാജാവിൻെറ പ്രവൃത്തി(യുദ്ധം, ഹിംസ മുതലായവ) ഇവ അന്യോന്യം ചേരാത്തവയും നിന്ദ്യവുമാകുന്നു. നീ ഇത്തരക്കാരനാണ്.

സാധൂനാമാത്മകമ്മസ്ഥിതിയുമൊരു തപോ-
വൃത്തിയും ബ്രാഹ്മണാനാം
വാർത്തേട്ടം ജാതിധമ്മം വിഹിതമരിയ ശ-
സ്ത്രഗ്രഹം ക്ഷത്രിയാണാം
നാൾതോറും ദുഷ്ടശിഷ്ടക്ഷപണഭരണഭൂ-
പാലനപ്രൗഢി ധമ്മം
മീതേ മന്വാഹിതാന്യധ്യയനയജനദാ-
നാനി കമ്മാണി നൂനം. 83

ശ്ലോകം 83. ബ്രാഹ്മണാദിജാതികളുടെ ധമ്മം പ്രതിപാദിക്കുന്നു. സാധൂനാം ബ്രാഹ്മണാനാം - വിശിഷ്ടന്മാരായ ബ്രാഹ്മണർക്കു്. ''സഭ്യസജ്ജനസാധവഃ'' എന്നു് അമരം. ആത്മ...വൃത്തിയും-തങ്ങളുടെ കുലകമ്മങ്ങരം അനുഷ്ഠിച്ചുകൊണ്ടുള്ള സ്ഥിതിയും (ഇരിപ്പും) തപസ്സും (ബ്രഹ്മദ്ധ്യാനം). തപോവൃത്തി-ബ്രഹ്മവിചാരം. ക്ഷത്രിയാണാം-രാജാക്കന്മാക്കു്. അരിയ ശസ്ത്രഗ്രഹം-മഹത്തായ ആയുധഗ്രഹണം. വാർത്തേട്ടം-യുക്തമായ. ജാതിധമ്മം-കുലധമ്മമായിട്ടു്. വിഹിതം-മുൻപിനാലേ ആചാര്യന്മാർ വിധിച്ചിരിക്കുന്നു. ആയുധം ധരിച്ചു ലോകരക്ഷ ചെയ്യുന്നതാണു രാജധമ്മം.

നൃപസ്യ വർണ്ണാശ്രമപാലനം യൽ
സ ഏവ ധമ്മോ മനുനാ പ്രണീതഃ

(രഘു. സ. 14) എന്നു കാണുക. നാരംതോറും-ദിവസംതോറും. ദുഷ്ട... പ്രൗഢി-ധമ്മം നശിപ്പിക്കുന്ന ദുഷ്ടന്മാരെ ഇല്ലാതെയാക്കിയും സദ്വൃത്തന്മാരെ രക്ഷിച്ചും ഭൂമിയെ പ്രൗഢതയോടുകൂടി കാക്കുന്നതും ധമ്മമാണു്.

കീർത്തനീയഗുണ! സാധുമൗർവ്വിയിൽ
ചേർത്തബാണമുപസംഹരിക്ക നീ
ആർത്തരക്ഷ ഭവദായുധക്രിയാ
പാത്തലേശനതു സാധുബാധനം.

(കേരളീയഭാഷാശാകുന്തളം.) എന്ന പദ്യത്തിൽ രാജധമ്മം ഉപദേശിച്ചിരിക്കുന്നതു കാണുക. മീതേ-ഇവയ്ക്കുമേൽ, ഇവ കൂടാതെ. അദ്ധ്യയന...ദാനാനി മന്വാഹിതാനി കമ്മാണി-വേദാദ്ധ്യയനം, യജനം, ദാനം എന്നീ കമ്മങ്ങളും മന്വാഹിതങ്ങളാണു്. നൂനം-നിശ്ചയം. യജനം-യാഗം ചെയ്യുന്നതു്. ഈ വേദാദ്ധ്യയനാദി കമ്മങ്ങളും മനു വിധിച്ചിരിക്കുന്നവയാണു്. ഈ പദ്യത്തിൽ മന്വാദികളായ ആചാര്യന്മാർ ധമ്മശാസ്ത്രങ്ങളിൽ വിധിച്ചിരിക്കുന്ന ബ്രാഹ്മണക്ഷത്രിയധമ്മങ്ങളെ ഉപദേശിച്ചിരിക്കുന്നു.

ക്ഷത്രഃ ശാസ്താ ഖലാനാമൊരുപൊഴുതുമഹം
　　നൈവ കേനാപി ശാസ്യഃ
സത്യത്വേനാഭിധത്തേ ശ്രുതിരവനിപതിം
　　ലോകപാലാംശമെന്യേ
യുക്തോ ധർമ്മാഹവേന സ്വയമഥ നിജധ—
　　ർമ്മത്യജാം നിഗ്രഹോ മേ
തസ്മാദ്ധർമ്മച്യുതോ നീ സുനിയതമിഹ ശാ—
　　സ്യോ മയാ ധർമ്മനേത്രാ. 84

---

ശ്ലോകം 84—ധർമ്മശാസ്ത്രത്തെ അടിസ്ഥാനമാക്കി താൻ തെററുകാരനല്ല എന്നു പറയുന്നു. ക്ഷത്രഃ ഖലാനാം ശാസ്താ–രാജാവു് ഖലന്മാരുടെ ശാസ്താവാണു്. ഖലന്മാർ–ധർമ്മദ്രോഹികരം. ശാസ്താവു്–ശാസിക്കുന്നവൻ. ഒരു പൊഴുതും അഹം കേന അപി ശാസ്യഃ ന ഏവ–ഒരിക്കലും ഞാൻ ആരാലും ശിക്ഷിക്കപ്പെടേണ്ടവനല്ലതന്നെ. ഞാൻ അധർമ്മം ഒന്നും ചെയ്തിട്ടില്ല. എന്യേ–അതു കൂടാതെ. ശ്രുതിഃ–വേദം. അവനിപതിം–രാജാവിനെ. ലോകപാലാംശം–അഷ്ടദിക്പാലന്മാരുടെ അംശങ്ങരം ചേർന്നുണ്ടായവനെന്നു. സത്യത്വേന അഭിധത്തെ–സത്യമായിപ്പറയുന്നു.

　　അഷ്ടാനാം ലോകപാലാനാം
　　വപുർധാരയതേ നൃപഃ

(മനു) എന്നും,

　　നരപതികുലഭൃത്യൈ ഗർഭമാധത്ത രാജ്ഞീ
　　ഗുരുഭിരഭിനിവിഷ്ടം ലോകപാലാനുഭാവൈഃ

(രഘു. സ. 2) എന്നും കാണുക. മേ–രാജാവായ എനിക്കു്. അഥ സ്വയം–പിന്നെ തനിയെ. നിജ...ത്യജാം–സ്വന്തം കുലധർമ്മം ഉപേക്ഷിച്ചു നടക്കുന്നവരുടെ. നിഗ്രഹഃ-വധം. ധർമ്മാഹവേന-ധർമ്മയുദ്ധംകൊണ്ടു്, ധർമ്മമായി യുദ്ധം ചെയ്തു്. യുക്തഃ–യോഗ്യമാകുന്നു, അസദ്വൃത്തന്മാരെ വധിക്കുന്നതു് എന്റെ ധർമ്മമാണു്. ധർമ്മച്യുതഃ നീ–ധർമ്മഭ്രഷ്ടനായ നീ, താൻ ചെയ്യേണ്ട ധർമ്മം ഉപേക്ഷിച്ചു നടക്കുന്ന നീ. ധർമ്മനേത്രാ മയാ–ധർമ്മത്തെ നയിക്കുന്നവനായ എന്നാൽ. തസ്മാൽ–അക്കാരണംകൊണ്ടു്. ഇഹ ശാസ്യഃ സുനിയതം–ഇവിടെ ശാസ്യനാണു് എന്നതു നിയമസിദ്ധമാണു്. രാജധർമ്മത്തിൽ നിൽക്കുന്ന ഞാൻ ആർക്കും വദ്ധ്യനല്ല. ബ്രാഹ്മണധർമ്മഭ്രഷ്ടനായ നിന്നെ വധിക്കേണ്ടതു് എന്റെ ധർമ്മമാകുന്നു. ''ന പാപാനാം വധേ പാപം വിദ്യതേ'' (വാ. രാ., സു. കാ., സ. 52) എന്നു കാണുക.

അകൃത്യകത്താരമതീവ ജാല്മം
നിഭൃത്തമസ്യാദ(?നികൃത്തമാത്രാസ്യ)മസത്തമം ത്വാം
മഹത്തമക്ഷത്രവിഘാതപാപം
നിഹത്യ ദോഷോ നഹി സംഭവേന്മേ. 85

തൽ ബ്രഹ്മവച്ച്സമവേഹി മഹീസുരാണാം
ശസ്ത്രഗ്രഹാന്തമതുമല്ലതിപാതകീ നീ
ക്ഷത്രാഭിഘാതവിധിനാപ്യധുനാ ദുരാത്മ-
ന്നദ്യൈവ നിന്നെ നിഹനിഷ്യതി കാത്തവീയ്യഃ.'' 86

ഇത്ഥം നിശമ്യ വചനം ഭൃഗുപുംഗവൻ താൻ
വക്ത്രേ മൃദുസ്മിതമണിഞ്ഞതികോപശോണേ

ശ്ലോകം 85—അകൃത്യകത്താരം–അധമ്മം പ്രവത്തിക്കുന്നവനും. അതീവ ജാല്മം–ഏററവും നികൃഷ്ടനും. 'നിഭൃത്തമസ്യാദ'മെന്ന ഗ്രന്ഥപാഠം ശരിയാണെന്നു തോന്നുന്നില്ല. 'നികൃത്തമാത്രാസ്യ'മെന്നാകണം ശുദ്ധപാഠം. അമ്മയുടെ കണ്ഠം മുറിച്ചവൻ, ഏററവും ദുഷ്ടൻ എന്ന അത്ഥം പ്രകൃതത്തിൽ സംഗതമാണ്. അസത്തമം–ദുജ്ജനവും. മഹത്തമ...പാപം–മഹാന്മാരായ രാജാക്കന്മാരെ വധിച്ച പാപത്തോടുകൂടിയവനും ആയ. ത്വാം–നിന്നെ. നിഹത്യ–നിഹനിച്ചിട്ട്, കൊന്നിട്ട് (കൊന്നാൽ). മേ ദോഷഃ സംഭവേൽ നഹി–എനിക്കു ദോഷം ഉണ്ടാകുകയില്ല. പല പ്രകാരത്തിലും നീ മഹാപാപിയാണ്. നിന്നെ വധിച്ചാൽ പാപമില്ല.

ശ്ലോകം 86—മഹീസുരാണാം തൽ ബ്രഹ്മവർച്ചസം–ബ്രാഹ്മണരുടെ ആ ബ്രഹ്മതേജസ്സ്. ശസ്ത്രഗ്രഹാന്തം അവേഹി–ശസ്ത്രഗ്രഹം വരയ്ക്കു മാത്രമേയുള്ള എന്ന് അറിഞ്ഞാലും. ആയുധം എടുക്കുന്നതോടുകൂടി ബ്രാഹ്മണരുടെ ബ്രഹ്മതേജസ്സ നശിക്കുന്നു. ക്ഷത്രാ...വിധിനാ അപി–ക്ഷത്രിയന്മാരെ വധിച്ചതുകൊണ്ടും. അതു...നീ–അതുതന്നെയല്ല നീ മഹാപാപികൂടിയാണ്. ദുരാത്മൻ–ദുഷ്ടാ! കാത്തവീര്യഃ–ഈ കാത്തവീര്യരാജാവു്. അദ്യ ഏവ–ഇപ്പോഠം തന്നെ. നിന്നെ നിഹനിഷ്യതി–നിന്നെ വധിക്കുന്നുണ്ട്.

ശ്ലോകം 87—ഭൃഗുപുംഗവൻതാൻ–പരശുരാമൻ. താൻ–സ്വയം. ഇത്ഥം വചനം നിശമ്യ–ഇപ്രകാരമുള്ള വാക്കുനിശമിച്ചിട്ട (കേട്ടിട്ട്.) കാത്തവീര്യാജ്ജുനന്റെ സ്പഷ്ടമായ ആക്ഷേപം കേട്ടിട്ട്. അതികോപശോണേ വക്ത്രേ–അധികമായ കോപംകൊണ്ടു ചുവന്ന മുഖത്ത്. മൃദുസ്മിതം അണിഞ്ഞു–പുഞ്ചിരിവഹിച്ചു, പുഞ്ചിരിയുണ്ടായിട്ട്.

ഉക്തിം ഗഭീരപരുഷാമതിനുത്തരം ക–
ണ്ടുത്തീണ്ണവിക്രമനൊടർജ്ജുനനോടവാദീൽ: 87

"മാനാഢ്യേ സോമവംശേ പിറവി, സകലവ–
ണ്ണാശ്രമാചാരധമ്മ–
ജ്ഞാനം, നല്ലൊന്നിതെല്ലായിലുമഴകിതൊരാ–
ജ്ഞാ മുടിപ്പൂമ്പു രാജ്ഞാം
മാനിക്കേണം മഹീരക്ഷണമനുപമമെ–
ന്നങ്ങിരിക്കേ മുനീന്ദ്രം
താനേ സമ്യക്കൃതാതിഥ്യകമറുകൊല നീ
കൊന്നതേതേതു ധമ്മം? 88

അണിഞ്ഞു–മുഖംപുഞ്ചിരികൊണ്ടു് അലങ്കരിച്ചു. ഉത്തീണ്ണവിക്രമനൊടു അജ്ജുനനൊടു–മഹാപരാക്രമം ക്ഷയിച്ചവനായ അജ്ജുനനോടു് അതിനുത്തരം–അതിനു് ഉത്തരമായി. ഗഭീരപരുഷാം-അത്ഥം ഏറിയതും കഠിനവുമായ. ഉക്തിം–വാക്കിനെ. അവാദീൽ–പറഞ്ഞു. ഉത്തീണ്ണവിക്രമനൊടു അജ്ജുനനൊടു–എന്ന ഭാഗത്തിൽ സംസ്കൃതസമ്പ്രദായം അനുസരിച്ചു വിഭക്തിപ്പൊരുത്തം വരുത്തിയിരിക്കുന്നു. ഭാഷയിൽ ഈ സമ്പ്രദായം സ്വീകാര്യമല്ല. എങ്കിലും ചമ്പൂപ്രബന്ധകത്താക്കന്മാർ സാധാരണമായി ഇപ്രകാരം ചെയ്യാറുണ്ടു്. "പുണ്യവാനോടു വിഷാദിനീ നിഷധരാജനോടു നളനോടു സൗജന്യശാലിനീ" (ഭാഷാനൈഷധചമ്പു.) "പാതിവ്രത്യോജ്വലാംഗിക്കവിലഗുണനിധിക്കംഗനാമൗലിമാലക്കു" (ഉത്തരരാമായണം ചമ്പു) ഇത്യാദി ഭാഗങ്ങൾ നോക്കുക.

ശ്ലോകം 88—മാനാഢ്യേ........പിറവി–അധികമായ മാനത്തോടുകൂടിയ ചന്ദ്രവംശത്തിലാണു ജനനം. ആഢ്യം–ശ്രേഷ്ഠം, സമ്പന്നം. സകല........ജ്ഞാനം–എല്ലാവണ്ണങ്ങളുടേയും (ബ്രാഹ്മണാദിജാതികൾ) ആശ്രമങ്ങളുടെയും (ബ്രഹ്മചര്യാദികൾ) ആചാരങ്ങളുടെയും (ശിഷ്യന്മാരുടെ നടപടികൾ) ധമ്മങ്ങളെയും കുറിച്ചുള്ള അറിവു്. നല്ലൊന്നു–ഇതു നന്നുതന്നെ. ആജ്ഞാ–കല്പന. രാജ്ഞാം മുടിപ്പൂൺപു–രാജാക്കന്മാരുടെ ശിരസ്സിനു് ആഭരണമാണു്. നീ പറയുന്നതു് എല്ലാ രാജാക്കന്മാരും ശിരസാ വഹിക്കുന്നു. ഇതെ...മഴകു–ഇതെല്ലാററിനെയുംകാൾ ഭംഗിയേറിയ കാര്യമാണു്. മഹീരക്ഷണം അനുപമം മാനിക്കേണം എന്നിരിക്കെ–ലോകത്തെ സംരക്ഷിക്കുകയെന്ന ധമ്മത്തെ അനുപമമാകുംവണ്ണം ബഹുമാനിക്കണം എന്നിരിക്കെ. ധമ്മം ഇപ്രകാരം ഇരിക്കുമ്പോൾ. അനുപമം–ഉപമയില്ലാത്തതു്. നി

ഇക്കാര്യം വേദശാസ്ത്രസ്മൃതികളിലെവിടെ-
　　ക്കേൾ വിധിച്ചു ജഗത്യാം
വിഖ്യാതൈർവ്വീരഭൂപൈരൊരു ദശയിലിതം-
　　ഗീകൃതം കേളിയുണ്ടോ?
ചൊൽക്കൊള്ളും ചക്രവത്തിപ്പരിഷകളിൽ നിന-
　　ക്കെന്നി മററല്പബുദ്ധേ!
ധിക്കഷ്ടം! വിപ്രഹിംസാദുരിതമിതു വൃഥാ
　　തേടുവാനാക്കു തോന്നും? 89

സ്ഥലം. സമ്യക്കൃതാതിഥ്യകം മുനീന്ദ്രം-വഴിപോലെ അതിഥി സല്ക്കാരംചെയ്തു സന്തോഷിപ്പിച്ച മുനിശ്രേഷ്ഠനെ.അറുകൊല നീ താനേ കൊന്നതു ഏതുധമ്മം--അറുകൊലയായിട്ട നീ തനിയെ കൊന്നുവല്ലോ. ഏതു ധമ്മം അനുസരിച്ചാണ് അങ്ങനെ ചെയ്തതു്. അറുകൊല-പിശാചിന്റെ ഒരു വകഭേദം. ജനങ്ങളെ കൊല്ലുന്നതു്. അറുകൊ(കു)ല എന്നതു ചമ്പൂകാരന്മാക്കു് ഇഷ്ടമുള്ള ഒരു പദമാണു്. ''തണ്ണീർ പോലും കൊടാതോരറുകുലയനവൻ കാലനും നില്ക്ക ദൂരേ''(ഭാഷാരാമായണചമ്പു.) ''മലയാനിലനിവനറുകുലകൊൽവാനരികിൽ വരുന്നു.'' (കൊടിയവിരഹം ചമ്പു.) എന്നും മററും നോക്കുക. മഹാനായ മുനി, പോരെങ്കിൽ നിന്നെ ബഹുമാനിച്ചവനും; അങ്ങനെയുള്ള ഒരാളെയാണല്ലോ പിശാചിനെപ്പോലെ നീ വധിച്ചതു്.

ശ്ലോകം 89—ജഗത്യാം-ലോകത്തിൽ (ജഗതി, ജഗത്തു്). ഇക്കാര്യം-കൃതോപകാരനായ മുനിയുടെ വധം.വേദ...വിധിച്ചു-വേദങ്ങളും, ധമ്മാദിശാസ്ത്രങ്ങളും, പുരാണങ്ങളും മുതലായവയിൽ ഏതിലാണു്, എവിടെയാണു വിധിച്ചിരിക്കുന്നതു്? ഇതു്-ഇതുപോലെയുള്ള അധമ്മം. ഒരു ദശയിൽ-എപ്പോളെങ്കിലും ഒരിക്കൽ. വിഖ്യാതൈഃ വീരഭൂപൈഃ അംഗീകൃതം കേളിയുണ്ടോ-കീത്തിയേറിയവരും വീരന്മാരുമായ രാജാക്കന്മാരിൽ ഒരുവൻ സ്വീകരിച്ചിട്ടുള്ളതായി കേൾവിയുണ്ടോ? അല്പബുദ്ധേ-ക്ഷുദ്രബുദ്ധിയായ (അറിവും വീണ്ടുവിചാരവും ഇല്ലാത്തവൻ)അജ്ജുനാ! ചൊല്ക്കൊള്ളും...ക്കെന്നി-ഖ്യാതി നേടിയിരിക്കുന്ന ചക്രവത്തിമാരുടെ കൂട്ടത്തിൽ നിനക്കല്ലാതെ. വൃഥാ-വെറുതേ. വിപ്രഹിംസാദുരിതം ഇതു തേടുവാൻ ആക്കു തോന്നും-ബ്രാഹ്മണനെ കൊന്നിട്ടുള്ള പാപം സമ്പാദിക്കുന്നതിനു വേറെ ആക്കു തോന്നും? വേറെ ആർ വിചാരിക്കും? ധിക്കു്, കഷ്ടം-നിന്ദ്യം.

സ്വയമതിഥിസപര്യാമത്ഭുതാഹാരവാസാ-
ലയബഹുവിധഭോഗശ്ലാഘനീയാം ഗൃഹീത്വാ
അയി കഥയ ദുരാത്മന്നാത്മനൈവ പ്രയാണേ
നയതി യമിനമന്തം കസ്ത്വദന്യോ മുനിം തം 90

പിറവിയുമമലാനാമന്വയേ ഹേഹയാനാ-
മറിവുമഖിലലോകശ്ലാഘിതം വീര്യവാസ്ത്യം
നിരുപമമിതൊരോന്നേ നന്നനന്നെന്നിരിക്കേ
ദുരിതമിതു നിനച്ചാററങ്ങനേ വിപ്രഘാതം. 91

ശ്ലോകം 90—അത്ഭുതാ...ശ്ലാഘനീയാം അതിഥിസപര്യാം സ്വയം ഗൃഹീത്വാ–ആശ്ചര്യജനകങ്ങളായ (അതിവിശിഷ്ടങ്ങളായ) കറികളോടുകൂടിയ ആഹാരം, താമസിക്കുന്നതിനുള്ള സ്ഥലം, ബഹുപ്രകാരങ്ങളായ സുഖവിഭവങ്ങൾ (ശയ്യാദി സാധനങ്ങൾ) എന്നിവകളോടു ചേൻറ് ഏററവും ശ്ലാഘനീയം (സ്തുതിക്കേണ്ടതു്) ആയ അതിഥിപൂജയെ സ്വയം സ്വീകരിച്ചിട്ടു്. അതിഥി–വിരുന്നുകാരൻ. സപര്യ–പൂജ. ''കര്യാൽ സപര്യാം കശികാത്മജായ.'' (രാമായണ (ഭോജ) ചമ്പു). അയി ദുരാത്മൻ കഥയ–ദുരാത്മാവായ അജ്ജുന, നീ പറഞ്ഞാലും! യമിനം തം മുനിം–യമിയായ ആ മുനിയെ. യമി–യമവൃത്തിയിൽ ഇരിക്കുന്നവൻ. അതുകൊണ്ടാണ നിനക്കു് അദ്ദേഹത്തിനെ കൊല്ലുവാൻ കഴിഞ്ഞതെന്നു് ആശയം. ത്വദന്യഃ കഃ–നീ അല്ലാതെ വേറെ ഏതൊരുവൻ. ആത്മനാ ഏവ–തന്നാൽതന്നെ. പ്രയാണേ–പോകുന്ന സമയം. അന്തം നയതി–അന്തത്തെ നയിക്കുന്നു. കൊല്ലുന്നു. ആരും ഇങ്ങനെ ഒരു വലിയ നന്ദികേടു കാണിക്കുന്നതല്ല. അത്ഭുതാ...ശ്ലാഘനീയാം–ഈ പദം മുനി ചെയ്ത അതിഥിസല്ക്കാരത്തിൻെറ ദിവ്യത്വത്തെയും, അദ്ദേഹത്തോടു നന്ദി കാണിക്കേണ്ട ആവശ്യകതയേയും വ്യഞ്ജിപ്പിക്കുന്നു. ഇവിടെ ശകാരം ഏററവും പരുഷമായിരിക്കുന്നു.

ശ്ലോകം 91—അമലാനാം ഹേഹയാനാം അന്വയേ പിറവിയും–നിമ്മലചരിതന്മാരായ ഹേഹയവംശരാജാക്കന്മാരുടെ വംശത്തിലാണ നീ പിറന്നതു്. അന്വയേ–വംശത്തിൽ. അഖില...ശ്ലാഘിതം അറിവും വീര്യവാസ്ത്യം–നിൻെറ അറിവും പരാക്രമങ്ങളും സജ്ജനങ്ങളും പുകഴ്ത്തുന്നതാണു്. ഇതൊരോന്നേ നിരുപമം നന്നെന്നിരിക്കെ–ഇതോരോന്നും നിസ്തുല്യവും ഏററവും നല്ലതും എന്നിരിക്കുമ്പോൾ. ഇതു വിപ്രഘാതം ദുരിതം എങ്ങനേ നിനച്ചാർ–ഈ ബ്രാഹ്മണവധമാകുന്ന പാപം ചെയ്യുന്നതിനു നിനക്കു് എങ്ങനെ തോന്നി?

വന്ദ്യം ഗുരുത്വമഖിലൈരവനീസുരാണാം
മന്നിങ്കൽ വിപ്രഭരണം ശരണം നൃപാണാം
വണ്ണദ്വയേ വിധികൃതാമൊരു ധമ്മവേലാം
നന്നായ്ക്കളഞ്ഞിതു കുലാധമ! നീ ഹതാത്മാ. 92

രക്തം തെ ശരഭിന്നഗാത്രഗളിതം
പൃഥ്വ്യാശ്ശുനാമാമിഷം
പ്രത്യക്ഷം ദ്യുസദാം നഭഃസ്ഥലജുഷാം
പ്രാണാൻ കൃതാന്തസ്യ ച
അദ്യൈവ പ്രവിഭജ്യ താതനിധന-
പ്രോത്ഥസ്യ കോപാനല-

നിൻെറ കുലശുദ്ധ്യാദിഗുണങ്ങഠം വിചാരിച്ചാൽ ഇപ്രകാരം ബ്രഹ്മഹത്യ ചെയ്യുന്നതിന്ന നിനക്കു് തോന്നുവാൻ ഇടയില്ല.

ശ്ലോകം 92—അവനീസുരാണാം ഗുരുത്വം അഖിലൈഃ വന്ദ്യം—ബ്രാഹ്മണരുടെ ഗുരുത്വം എല്ലാവരാലും വന്ദ്യമാണു്. എല്ലാവരും ബ്രാഹ്മണജാതിക്ക ശ്രേഷ്ഠതയുണ്ടെന്ന സമ്മതിക്കും. ഗുരുത്വം—മഹത്വം, മാഹാത്മ്യം. മന്നിങ്കൽ നൃപാണാം വിപ്രഭരണം ശരണം—ഭൂമിയിൽ രാജാക്കന്മാക്ക ബ്രാഹ്മണരെ വഴിപോലെ ഭരിക്കുകയെന്നതു ശരണമാകുന്നു. അങ്ങനെ ചെയ്യുകയെന്നതു് അവക്ക ശ്രേയസ്സിന നിദാനമാകുന്നു. വണ്ണദ്വയേ—ബ്രാഹ്മണജാതിയിലും ക്ഷത്രിയജാതിയിലും. വിധികൃതാം ഒരു ധമ്മവേലാം—ഈശ്വരൻ നിശ്ചയിച്ചതായിരിക്കുന്ന ധമ്മത്തിൻെറ വേലയെ (അതിരിനെ). കുലാധമ! ഹതാത്മാ നീ നന്നായ് കളഞ്ഞിതു—രാജവംശത്തിൽ പിറന്നവരിൽ അധമനും ഹതാത്മാവും ആയ നീ നല്ലപോലെ നശിപ്പിച്ചു. ഹതാത്മാവു്—രാഗദ്വേഷാദിവികാരങ്ങഠംക്കു് അടിപെട്ടു പ്രവത്തിച്ചു് ആത്മനാശം വരുത്തിയവൻ. നീ പണ്ടുള്ളവർ നിശ്ചയിച്ചു് ആദരിച്ചുവന്ന ധമ്മത്തെ ലംഘിച്ചവനാണു്.

ശ്ലോകം 93—തേ-എല്ലാംകൊണ്ടും വധിക്കപ്പെടേണ്ടവനായ നിൻെറ. ശര...ഗളിതം രക്തം—ശരങ്ങഠംകൊണ്ടു പിളന്ന ശരീരത്തിൽ നിന്നു് ഒഴുകുന്ന രക്തത്തെ. പൃഥ്വ്യാഃ-ഭൂമിക്കും. ആമിഷം—ശരീരത്തിലെ മാംസത്തെ. ശുനാം—പട്ടികഠംക്കും. നഭഃസ്ഥലജുഷാം ദ്യുസദാം കൃതാന്തസ്യ ച—ആകാശത്തു വന്നു നില്ക്കുന്ന ദേവന്മാക്കും കാലനും. ദ്യുസത്തു്—ദ്യോവിങ്കൽ, (സ്വഗ്ഗത്തിൽ) പാക്കുന്നവർ, ദേവന്മാർ. പ്രാണാൻ-പ്രാണങ്ങളെയും. പ്രത്യക്ഷം—എല്ലാവരും കണ്ടുനില്ക്കെ. അദ്യ

പ്രക്ഷോഭസ്യ കരിഷ്യതേ പരശ്ശുരാ-
മോയം വിരാമം ക്ഷണാൽ.'' 93

ഇത്ഥംവാദീ ഭൃഗുണാമധിപതി വിശിഖം
കൊണ്ടു ചിച്ഛേദ കോപാ-
ദുത്തുംഗം കേതുദണ്ഡം ഝടിതി പൊടിപെട്ടു-
ത്തമ്മണിത്തേരശേഷം
ചിത്രം ചിത്രം മുടിച്ചാൻ കുലചിലകളൊരോ-
ന്നേ തദാ ദീനസത്വോ
ദദ്ധ്യൗ ശ്രീവിഷ്ണുചക്രം വിപദഭയകരം
കാത്തവീര്യോ ജയൈഷീ. 94

---

ഏവ പ്രവിഭജ്യ-ഇപ്പോഴത്തന്നെ ഭാഗിച്ചുകൊടുത്തിട്ടു്. അയം പരശ്ശുരാമഃ-ഈ പരശ്ശുരാമൻ. താത...പ്രക്ഷോഭസ്യ-പിതാവായ മഹഷിയെ വധിച്ചതുകൊണ്ടുള്ള കോപാഗ്നിയുടെ പ്രക്ഷോഭത്തിനു് (ഇളക്കത്തിനു്, വദ്ധനവിനു്). പ്രക്ഷോഭം-അധികമായ ക്ഷോഭം. ക്ഷണാൽ-വേഗം. വിരാമം കരിഷ്യതേ-വിരാമത്തെ ചെയ്യുന്നുണ്ടു്. കോപാഗ്നിയുടെ വളർച്ചയെ നശിപ്പിക്കുന്നുണ്ടു്. ഉടനെ നിൻെറ ചോര ഭൂമിയിൽ ഒഴുകും. മാംസം പട്ടികഠ തിന്നും. ജീവൻ സ്വർഗ്ഗത്തിൽ (കാലപുരിയിൽ) എത്തും. ശ്ലോകം പൂവ്വാദ്ധത്തിലെ ആശയകല്പനം രസകരമായിരിക്കുന്നു.

ശ്ലോകം 94—ഭൃഗുണാം അധിപതി-ഭൃഗുക്കളുടെ നാഥനായ പരശ്ശുരാമൻ. ഇത്ഥംവാദീ-ഇപ്രകാരം വാദിച്ചിട്ടു്. വാദിക്കുക-എതിരാളിയുടെ വാദം (ആക്ഷേപം) അടിസ്ഥാനമില്ലാത്തതെന്നു സ്ഥാപിക്കുക. കോപാൽ-കോപം ഹേതുവായിട്ടു്.ഉത്തുംഗം കേതുദണ്ഡം-ഉയൎന്നനില്ക്കുന്ന കൊടിമരത്തെ. കേതുദണ്ഡം-കേതുവാകുന്ന ദണ്ഡം. കേതു-കൊടിമരം. ''കേതോഃ പതാകാംശുകമെന്നപോലെ'' എന്നു നോക്കുക. വിശിഖംകൊണ്ടു-അമ്പു പ്രയോഗിച്ചു. ചിച്ഛേദ-ഛേദിച്ചു, മുറിച്ചു. അമ്മണിത്തേരശേഷം-മണികഠ പതിച്ചിരിക്കുന്നതും വിലയേറിയതും ആയ ആ തേരു മുഴുവനും. പൊടിപെട്ടുത്തു-പൊടിയായി, ഭസ്മമാക്കി ചെയ്തു. ചിത്രം ചിത്രം-അത്ഭുതം! അത്ഭുതം! യുദ്ധവൈഭവം ആശ്ചര്യംതന്നെ. കുല...മുടിച്ചാൻ-കുലചിലകളെ ഓരോന്നായി മുറിച്ചു മുടിച്ചു (നശിപ്പിച്ചു). തദാ-ആ സമയം. ദീനസത്വഃ-ആത്മവീര്യം ക്ഷയിച്ചവനും. ജയൈഷീ-ജയം ലഭിക്കണമെന്നു് ആഗ്രഹിച്ചിരിക്കുന്നവനും ആയ. കാത്തവീര്യഃ. കാത്തവീര്യാജ്ജുനൻ.

ഉച്ചയ്ക്കുജ്ജ്വലമാമഹസ്കരസഹ-
സ്രാഭം സഹസ്രാരമ-
ത്യുച്ചക്രം മനസാ സഹസ്രഭുജനാം
വീരൻ വണങ്ങും വിധൗ
വിശ്വക്ഷോഭണഘോഷഭീഷണതരം
ഘോരപ്രഭാവിഷ്ഫുര-

വിപദഭയകരം—ആപത്തുകളിൽനിന്ന് അഭയത്തെ (രക്ഷയെ) ചെയ്യുന്ന, കഷ്ടതകരം നീക്കി രക്ഷിക്കുന്ന. വിഷ്ണുചക്രം—മഹാവിഷ്ണുവിന്റെ ചക്രായുധത്തെ, സുദർശനത്തെ. ദദ്ധ്യൗ-ധ്യാനംചെയ്യു, വിചാരിച്ചു. അവശനായ അജ്ജുനൻ ആത്മരക്ഷയ്ക്കു വിഷ്ണുവിൻെറ സുദർശനചക്രത്തെ സ്മരിച്ചു.

ശ്ലോകം 95—സുദശ്നചക്രത്തിൻെറ വരവിനെപ്പററി പ്രതിപാദിക്കുന്നു. സഹസ്ര...വിധൗ—ആയിരം കൈകളോടുകൂടിയവനും മഹാവീരനും ആയ കാത്തവീര്യാജ്ജുനൻ മനസ്സുകൊണ്ടു വിചാരിച്ചു വന്ദിച്ചസമയം. ഉച്ചയ്ക്കു...ത്യുച്ചക്രം—നട്ടുച്ചയ്ക്കു് അധികമായി പ്രകാശിക്കുന്ന ആയിരം (അസംഖ്യം) സൂര്യന്മാരുടെ ശോഭയോടുകൂടിയതും. സഹസ്രാരം സുദർശനം ത്യുച്ചക്രം—ഭഗവാൻെറ സുദർശനചക്രം. ഉച്ചയ്ക്കു...സഹസ്രാഭം-ഈ പദം സുദർശനത്തിൻെറ പ്രകാശം അതിരൂക്ഷവും ദുസ്സഹവും എന്നു ദ്യോതിപ്പിക്കുന്നു. വിശ്വ...തരം—ലോകങ്ങളെ ഇളക്കിമറിക്കുന്ന ശബ്ദഘോഷംകൊണ്ടു ഭയങ്കരം. പ്രഭാ...ച്ചക്രം-ശോഭകൊണ്ട്എല്ലാ ദിക്കുകളെയും പ്രകാശിപ്പിക്കുന്നതും. വിഷ്ഫുരത്ത്-വിശേഷേണ സ്ഫുരത്ത് (തിളങ്ങുന്നതു്). വിരവോ...ന്നഭ്യാശം-വളരെവേഗം അവിടെ അടുക്കൽ. അഭ്യായയൗ—അഭ്യായാനംചെയ്യു, അഭിമുഖമായി വന്നു. അഭ്യാശം—സമീപം.

ഈ സന്ദർഭത്തിൽ കിമ്മീരവധം ആട്ടക്കഥയിൽനിന്നു സുദശ്നത്തിൻെറ വരവിനെ വണ്ണിക്കുന്ന പദ്യം ഇവിടെ ഉദ്ധരിക്കുന്നതു് ഉചിതമായിരിക്കും.

താവദ്ദൈവകരണവാമേതരകരപരിഘ-
പ്രൗഢഭ്രഷ്ടായമാണം
ദുപ്യദ്ദൈത്യേന്ദ്രകണ്ഠക്ഷരദസൃഗനലി-
പ്താംഗപിംഗീകൃതാശം
കല്പാന്താനല്പദീപ്തിപ്രചുരപരിണമൽ
കോടിസൂര്യപ്രകാശം
ചക്രാഖ്യം ധാമ ചക്രായുധസവിധമുപേ-
ത്യാശ്രു തുഷ്ടാവ ശൗരിം

ദ്ദിക്ചക്രം വിരവോടെഴുന്നരുളി നി-
ന്നഭ്യാശമഭ്യായയൗ. 95

അന്നേരമാ വരവുകണ്ടു ഭൃഗുപ്രവീരൻ
വിന്യസ്യ പോർചിലയുമമ്പുമകമ്പചേതാഃ
ഒന്നിച്ചു വിശ്വജനസന്തതി നോക്കിനില്ക്കേ
വന്ദിച്ചു ഭക്തിയൊടു നിന്നിതമേയധാമാ. 96

മുഷ്ക്കോടെഴുന്ന മുഖരാരസഹസ്രനിർയ്യ-
ന്നിശ്ശേഷചണ്ഡശിഖിമണ്ഡലദുന്നിരീക്ഷം
അഗ്രേ നിരർഗ്ഗളമണഞ്ഞു സുദർശനം ത-
ച്ചക്രം പരം പരശുരാമതനൗ നിലീനം 97

ഈ പദ്യം ചമ്പൂകാരന്റെ വർണ്ണനത്തേക്കാൾ ഓജസ്സും പ്രൗഢിയും ഓ വവും ഏറിയതായിരിക്കുന്നു. ചമ്പൂപദ്യത്തിലെ 'ഉജ്ജ്വലമാമഹസ്സാര സഹസ്രാഭ'വും, 'വിശ്വക്ഷോഭണഘോഷഭീഷണതര'വും ഓജസ്സ തികഞ്ഞ പദങ്ങളെന്നു സമ്മതിക്കണം. എങ്കിലും 'ദ്ദപ്യദ്ദൈത്യേന്ദ്ര...കൃതാശ'ത്തിന്റെയും 'കല്പാന്താ...പ്രകാശ'ത്തിന്റെയും മുൻപിൽ അവയുടെ തേജസ്സിനു മ്ലാനിതട്ടുന്നതാണെന്നു സഹൃദയന്മാർക്കു തോന്നാതിരിക്കുകയില്ല.

ശ്ലോകം 96—അന്നേരം.–സുദർശനചക്രം വന്നസമയം. അകമ്പചേതാഃ–മനസ്സിനു ഇളക്കംതട്ടാത്തവനും, ധൈര്യത്തോടുകൂടിയവൻ. അമേയധാമാ–അളവില്ലാത്ത തേജസ്സോടുകൂടിയവനും, പ്രഭാവശാലിയും ആയ. ഭൃഗുവീരൻ–പരശുരാമൻ. പോർച്ചിലയും അമ്പും–യുദ്ധത്തിനുള്ള വില്ലും അമ്പും. ഒന്നിച്ചു–ഒപ്പം, ഒരേസമയം. വിന്യസ്യ–താഴെവച്ചിട്ട്. വിശ്വ...നോക്കിനില്ക്കേ–ലോകത്തിലുള്ള ജനങ്ങൾ എല്ലാം നോക്കി നില്ക്കുമ്പോൾ. ഭക്തിയോടു വന്ദിച്ചുനിന്നിതു–ഭക്തിയോടുകൂടി തൊഴുതുനിന്നു.

ശ്ലോകം 97—മുഷ്ക്കൊടു-ഗർവ്വോടുകൂടി. മുഖാര...ദുന്നിരീക്ഷം–ശബ്ദിക്കുന്നവയായ അസംഖ്യം ആരങ്ങളിൽനിന്നു പുറപ്പെടുന്നവയും ഉച്ചത്തിലുള്ള ശബ്ദംകൊണ്ടു ഭയങ്കരവുമായ അഗ്നിസമൂഹംകൊണ്ടു നേരെനോക്കുവാൻ കഴിയാത്തതും. നിര്യത്ത്–പുറപ്പെടുന്നതു്. ചണ്ഡം–ഭയങ്കരം. ശിഖി–ശിഖകളോടുകൂടിയതു്, അഗ്നി. ശിഖകളോടുകൂടി കത്തുന്ന അഗ്നിയെന്നു ഭാവം. ദുന്നിരീക്ഷം–നിരീക്ഷിക്കുവാൻ (നേരെ നോക്കുവാൻ) കഴിയാത്തതു്, രൂക്ഷതരമായ പ്രകാശമുള്ളതു്.

അന്നേരം കാർത്തവീര്യൻ പരശുധരമുനൗ
　　ദീപ്രതേജോനികായ-
ഛന്നാംഗേ വൈഷ്ണവശ്രീവിലസിതമഖിലം
　　കണ്ടു വിസ്മേരചേതാഃ
നന്നായ് പോന്നുത്ഭവിച്ചാൻ മമ നിധനകൃതേ
　　സോയമാസന്നമിപ്പോ-
ളെന്നും ദത്തർഷിതൻ വാക്യവുമിതി മരണാ-
　　യാശു ചക്രേ മനീഷാം. 98

യോഗേന ശുദ്ധിം മനസോ വിതന്വൻ
ജ്യോതിസ്സദാധായ പരം സമാധൗ

---

സുദർശനം—സുദർശനം എന്നു പേരായ. തൽചക്രം—ആ ചക്രം, മഹാവിഷ്ണുവിന്റെ ആയുധം. നിരർഗ്ഗളം—തടസ്സമില്ലാതെ. അഗ്രേ അണഞ്ഞു—സമീപത്തുവന്നു. രാമതനൗ—പരശുരാമന്റെ ശരീരത്തിൽ. പരം—ഏററവും. നിലീനം—നിലീനമായി, ലയിച്ചു. ദിവ്യാസ്ത്രങ്ങൾ അവയെ (അവയുടെ ദേവതമാരെ) വണങ്ങുന്നവരെ ഉപദ്രവിക്കുന്നതല്ല, അപ്രകാരം ഒരു മഹത്വം അവക്കു് ഉണ്ടു്.

ശ്ലോകം 98—പരശുധരമുനൗ—പരശുരാമൻ. ദീപ്ര......ഛന്നാംഗേ—ദീപ്രമായ തേജസ്സമൂഹംകൊണ്ടു ശരീരം മറയ്ക്കപ്പെട്ടവനായപ്പോൾ. ദീപ്രം—പ്രകാശിക്കുന്നതു്. ഛന്നം—മറച്ചതു്, അധികം പ്രകാശമാനമായ തേജസ്സുകൊണ്ടു ശരീരം മറഞ്ഞപ്പോൾ. (പരശുരാമനിൽ) വൈഷ്ണവ......മഖിലം കണ്ടു—മഹാവിഷ്ണുവിന്റെ തേജോവിലാസം സർവ്വവും കണ്ടിട്ടു്. വിസ്മേരചേതാഃ—വിസ്മേരഹൃദയനായി, (മനസ്സിൽ വിസ്മയം ഉള്ളവനായി.) മമ നിധനകൃതേ—എന്റെ വധത്തിനായി, എന്നെക്കൊല്ലുവാൻ. സഃ അയം—ആ ഇവൻ, പരശുരാമൻ. നന്നായ്......ത്ഭവിച്ചാൻ—വന്നുജനിച്ചു. എന്നെ വധിക്കുന്നതിനുവേണ്ടിയാണു പരശുരാമന്റെ ജനനം. ആസന്നം—സമീപിച്ചതു്. ദത്തർഷിതൻ വാക്യവും—ദത്താത്രേയമഹർഷിയുടെ വാക്കും. ഇതെല്ലാം ഓർമ്മിച്ചു കാർത്തവീര്യാർജ്ജുനൻ. ആശു—വേഗം. മരണായ മനീഷാം ചക്രേ—മരണത്തിനായി മനീഷയെ ചെയ്തു. മരണം വന്നുകൊള്ളട്ടെ എന്നു വിചാരിച്ചു.

ശ്ലോകം 99—യോഗീ—യോഗിയായ കാർത്തവീര്യൻ. ''ബഭൂവ യോഗീ കില കാർത്തവീര്യഃ'' (രഘു. സ. 6) യോഗനിഷ്ഠയിൽ ഇരുന്നു. യോഗേന—യോഗംകൊണ്ടു്. യോഗം—മനസ്സിനെ അന്യവൃത്തി

ആത്മാനുഷംഗോജ്ജ്വലമഞ്ജസോൎദ്ധ്വം
തൽബ്രഹ്മരന്ധ്രേ വിനിവേശ്യ യോഗീ 99

ആധായ ജീവാത്മപരാത്മനോര-
പ്യൈക്യസ്രവാനന്ദസുധാപ്ലുതാത്മാ
പശ്യൻ ജഗൽബ്രഹ്മമയം നനൎത്ത
സ്വബാഹുചക്രസ്ഫുരദായുധോസൗ. 100

കളിൽനിന്നു പിൻവലിച്ചു പരാത്മാവിൽ ഉറപ്പിച്ചുനിൎത്തുന്നതു്. ''യോഗശ്ചിത്തവൃത്തിനിരോധഃ''എന്നു പതഞ്ജലി. മനസഃ ശുദ്ധിം വിതന്വൻ–മനസ്സിന്റെ ശുദ്ധിയെ ചെയ്തിട്ടു്. ശുദ്ധി–രാഗദ്വേഷാദി മാലിന്യങ്ങൾ നീങ്ങിയിട്ടുണ്ടാകുന്ന സ്വച്ഛത. ആത്മാനുഷംഗോജ്ജ്വലം–ആത്മാവിന്റെ അനുഷംഗം (ചേൎച്ച)കൊണ്ടു് ഉജ്ജ്വലം ആക്കി. പരം തൽ ജ്യോതിഃ–പരമായിരിക്കുന്ന ആ ജ്യോതിസ്സിനെ പരമാത്മാവിനെ. സമാധൗ-സമാധിയിൽ. നിധായ-നിധാനംചെയ്തിട്ടു്, വച്ചിട്ടു്,സമാധി കൈക്കൊണ്ടു. അഞ്ജസാ–നന്നായി. ഊൎദ്ധ്വം–മേൽഗതിയാക്കി. ബ്രഹ്മരന്ധ്രേ–ബ്രഹ്മരന്ധ്രത്തിൽ. വിനിവേശ്യ–വിനിവേശിപ്പിച്ചിട്ടു്, വച്ചിട്ടു്, ചേൎത്തു. യോഗം കൈക്കൊണ്ടു്കാൎത്തവീൎയ്യാൎജ്ജുനൻ ദേഹത്യാഗത്തിനു ഒരുമ്പെട്ടു. യോഗികളുടെ ആ മരണസ്വഭാവത്തെ ഈ പദ്യത്തിലും അടുത്തതിലും പ്രതിപാദിച്ചിരിക്കുന്നു.

മരണമടുത്തിതു നമുക്കെന്നുറച്ചുടൻ
കരണങ്ങളുമെല്ലാമടക്കി മനസ്സിങ്കൽ
ജീവനെ യോഗംകൊണ്ടു പരമാത്മനി ചേൎത്തു
കേവലാനന്ദമയനായ്ച്ചമഞ്ഞതുനേരം
പരമാനന്ദനൃത്തം തുടങ്ങി നൃപവരൻ

(ബ്രഹ്മാ—കിളി.) എന്നു നോക്കുക. വിഷ്ണുഗീതയിൽ കാൎത്തവീൎയ്യാൎജ്ജുനന്റെ ഈ യോഗവൃത്തിയെക്കുറിച്ചു് പറയുന്നില്ല.

ശ്ലോകം 100—സ്വബാഹുചക്രസ്ഫുരദായുധഃ അസൗ-തന്റെ ബാഹുസമൂഹങ്ങളിൽ ആയുധങ്ങൾ പരിശോഭിക്കുന്നവനായ ഇവൻ, കാൎത്തവീൎയ്യാൎജ്ജുനൻ. യോദ്ധാവായി കൈകളിൽ ആയുധങ്ങൾ ധരിച്ചുകൊണ്ടിരിക്കുന്ന സമയത്തുതന്നെയാണു് ഇപ്രകാരം അൎജ്ജുനൻ യോഗവൃത്തി വരിച്ചതെന്നു് ഈ പദം ദ്യോതിപ്പിക്കുന്നു. ജീവാത്മപരാത്മനോഃ അപി–ജീവാത്മാവിന്റെയും പരമാത്മാവിന്റെയും. ഐക്യ...പ്ലുതാത്മാ-ഐക്യത്താൽ (ചേൎച്ചയാൽ)സ്രവിക്കുന്ന,(ഒലിക്കുന്ന) ആനന്ദമാകുന്ന അമൃതംകൊണ്ടു നനഞ്ഞ ആത്മാവോടുകൂടിയവനായിട്ടു്. ആനന്ദം–ബ്രഹ്മാനന്ദം, മോക്ഷസുഖം. ജീവാത്മാവും പര

**"തൂഷ്ണീം നില്ലാസ്സു ഭോഷാ ചപലമുനിവടോ!**
**പോരിനായ്ക്കൊണ്ടു വാവാ**
**ക്ഷാത്രം ജൈത്രം ജഗത്യാമറിക ധൃതിമയം**
**പേടിയില്ലേതുമേ മേ**
**യാത്രാക്കുന്നുണ്ടു ബാണപ്രദലിതശിരസം**
**പ്രേതലോകേശരാജ്യേ**
**ജാത്യാ ചോരം ഖലം ത്വാമിതി വചനവുമു-**
**ച്ചൈച്ചവ്വിളിച്ചാബഭാഷേ. 101**

മാത്മാവും തമ്മിൽ പരമൈക്യത്തെ പ്രാപിച്ചു. അപ്പോരം ആനന്ദമാകുന്ന അമൃതം ഉണ്ടായി. അതിൽ ആത്മാവു മുങ്ങി (നനഞ്ഞു). ജീവാത്മാപരമാത്മാക്കരം ഒന്നിച്ചുചേർന്നുണ്ടായ ബ്രഹ്മാനന്ദത്തെ ആത്മാവുകൊണ്ടനുഭവിച്ചു. ജഗൽ—ലോകത്തെ മുഴവൻ—ബ്രഹ്മമയം, പരബ്രഹ്മസ്വരൂപമായി. പശ്യൻ—കണ്ടു. നനർത്ത—നൎത്തനം ചെയ്തു. മഹായോഗിയായ കാർത്തവീര്യൻ അപ്പോരം ചരാചരാത്മകമായ ലോകം മുഴവൻ ബ്രഹ്മസ്വരൂപമായി കണ്ടു് ആനന്ദിച്ചു നൃത്തംചെയ്തു.

ശ്ലോകം 101—മുൻപു രണ്ടു പദ്യങ്ങളിൽ വിവരിച്ചവിധം കാർത്തവീര്യാർജ്ജുനൻ മഹത്തായ യോഗവൃത്തിവരിച്ചു ബ്രഹ്മാനന്ദത്തിനു പാത്രമായി നൃത്തം ചെയ്തുവെങ്കിലും പുറമേ ലോകബോദ്ധ്യത്തിനുവേണ്ടി രാജാവെന്ന നിലയിൽ എതിരാളിയെ പോരിനു വിളിച്ചു യുദ്ധം ചെയ്യുന്നു. ഭോഷാ ചപലമുനിവടോ!—എടാ ഒന്നിനും കൊള്ളാത്തവനും ചപലബുദ്ധിയുമായ മുനിവടോ! വടു—ബ്രഹ്മചാരി. തൂഷ്ണീം നില്ലാസ്സു—മൗനിയായി നില്ക്കാതെയിരിക്കുക. പോരി..... വാവാ—യുദ്ധം ചെയ്യുന്നതിനു വരിക, എന്നോടു് എതിർക്കുക. ഇപ്പോരുള്ള വെറുതേ നില്ക്കേണ്ടതു്. ജഗത്യാം—ലോകത്തിൽ. ക്ഷാത്രം—ക്ഷത്രിയൻെറ പ്രഭാവം. ജൈത്രം—ജയം കൈക്കൊള്ളുന്നതും. ധൃതിമയം—ധൈര്യമുള്ളതുമാണു്. അറിക—എന്നറിഞ്ഞാലും. മേ ഏതുമേ പേടിയില്ല-എനിക്കു നിന്നെക്കുറിച്ചു് അല്പവും ഭയമില്ല. ജാത്യാ ചോരം ഖലം ത്വാം—ജാത്യാതന്നെ (ജാതികൊണ്ടുതന്നെ.) ചോരനും (വഞ്ചകനും) ഖലനും (ഹിംസാദിപാപങ്ങരം ചെയ്യുന്നവനും) ആയ നിന്നെ. ബാണപ്രദളിതശിരസം—(ദ്വിതീയ, തല്കാലവിശേഷണം). ബാണങ്ങരം കൊണ്ടു തല പിളൎന്നിട്ടു് (പ്രദളിതശിരസ്സാക്കിയിട്ടു്). പ്രദളിതം-പ്രകൎഷേണ ദളനം ചെയ്യപ്പെട്ടതു്. (അധികം പിളൎന്നതു്.) പ്രേതലോകേശരാജ്യേ—യമൻെറ നാട്ടിലേയ്ക്കു്. പ്രേതലോകേശൻ—പ്രേതലോകത്തിനു് ഈശൻ, കാലൻ. യാത്രാക്കുന്നുണ്ടു്—യാത്രയാക്കിയയയ്ക്കുന്നുണ്ടു്. നിന്നെ ഇപ്പോരംതന്നെ വധിക്കുന്നുണ്ടു്. 'യാത്രാക്കുന്നുണ്ടു്' എ

അതുകേട്ടതികോപലോഹിതാക്ഷോ
ഹൃതവീര്യം കൃതവീര്യസൂനുമേനം
നിശിതേന പരശ്വധേന ഹന്തും
ഭൃഗുവീരൻ വിരവിൽ കയർത്തണഞ്ഞു. 102

മുട്ടിച്ചഗ്രേ കുമച്ചന്നിശിതപരശുനാ
വിഹ്വലീഭൂതഗാത്രം
തട്ടിക്കീഴാക്കി മൗലിഗ്രഹണപരവശാൽ
ഭൂതലേ വീതശങ്കം

ന്നതു ചമ്പൂകാരന്മാർ ഉപയോഗിക്കാറുള്ള പദമാണ്. ''പുണ്യാബ്ധേ! ഹന്ത! മാമെന്തിനു നരവര യാത്രാക്കവാനായ് മുതിന്നീടുന്നു'' എന്നും (ഭാഷാനൈഷധചമ്പു ഉത്തരഭാഗം)'ഖണ്ഡിച്ചാഹന്ത കണ്ഠം നിശിത പരശുനാ കാലഗേഹേ ഖലം ത്വാമിന്നേ യാത്രാക്കിയേ ഭാസുരഭുജമഹിമാ ഭാർഗ്ഗവൻ ചെററടങ്ങു.'' (ഭാ. രാ. ച.) എന്നും കാണുക. 'യാത്രയാക്കുക' എന്നു വേണ്ടതിനു 'യ'കാരം ലോപിപ്പിച്ചിരിക്കുന്നു. ഇതു പഴയ പ്രയോഗമാണ്. ഇതി–ഇപ്രകാരം. വചനവും–വാക്കും. ഉച്ചൈഃ വിളിച്ചു ആബഭാഷേ–ഉച്ചത്തിൽ വിളിച്ചുപറഞ്ഞു. ഉച്ചൈഃ–(അവ്യയം) ഉച്ചൈസ്സായിട്ട്. എല്ലാവരും കേൾക്കത്തക്കവണ്ണം. ''വചനവുമ—ച്ചൈഃ'എന്നിടത്തു യതിഭംഗദോഷം ദുസ്സഹം.

ശ്ലോകം 102—ഭൃഗുവീരൻ–പരശുരാമൻ. അതുകേട്ടു–കാർത്തവീര്യാർജ്ജുനൻെറ വീരവാദംകേട്ടു. അതി...താക്ഷഃ–അധികകോപം ഉണ്ടായി കണ്ണുചുവപ്പിച്ചുകൊണ്ടു്. ലോഹിതം–ചുവന്നതു്. ഹൃതവീര്യം കൃതവീര്യസൂനും എനം–മുൻപേതന്നെ ആത്മശക്തി നശിച്ചവനും കാർത്തവീര്യാർജ്ജുനനുമായ ഇവനെ. വിരവിൽ–വേഗം. നിശിതേന പരശ്വധേന ഹന്തും–മൂർച്ചയേറിയ മഴുകൊണ്ടു കൊല്ലുന്നതിനായി. ഹന്തും–(അവ്യയം.) ഹനിക്കുന്നതിനായി. കയർത്തണഞ്ഞു–കയർത്തുകൊണ്ടു വന്നു.

ശ്ലോകം 103—തികതില പിടിപെട്ടോരു–പൂർണ്ണമായി, തികച്ചും, ബാധിച്ചു. തികതില എന്ന പദത്തിനു മുഴുക്കെ,പൂർണ്ണമായി, എന്നു് അർത്ഥം ഗ്രഹിക്കണം. പരമകാഷ്ഠയിൽ എത്തിയതു്. ഇതു ഭാഷാചമ്പൂകാരന്മാർക്ക് ഹിതമായ ഒരു പഴയ പദമാണ്. ''മാരാർത്തിമാനസാന്തേ തികതിലപിടിപെട്ടു മഹാരാജമൗലേഃ (ഭാഷാനൈഷധചമ്പു.) എന്നു നോക്കുക. 'തികതില പിടിപെടുക' എന്നു് ഒരുമിച്ചാണു് ഉപയോഗിച്ചു കാണുന്നതു്. അതുകൊണ്ടു് ഇതു് ഒരു ശൈലിയെന്നു വിചാരിക്കണം. കോപാന്ധചേതാഃ–മനസ്സിൽ കോപം അ

പെട്ടെന്നാക്രമ്യ വക്ഷോഭുവി വടിവൊടു വാ-
മാംഘ്രിണാ ബാഹുചക്രം
വെട്ടിപ്പാടേ മുറിച്ചു തികതില പിടിപെ-
ട്ടോരു കോപാന്ധചേതാഃ 103

കട്ടക്കെന്നോരോന്നേ വിപുലഭുജദണ്ഡങ്ങളെ മുറി-
ച്ചൊട്ടുക്കം മൂർദ്ധാനം ധൃതമണികിരീടം പരശുനാ
പടുതേനോച്ഛിദ്യ പ്രതിഭയബലം ഹേഹയപതിം
മുറിച്ചശ്രാന്താത്മാ രണഭുവി ഭൃഗൂണാംപതി ബഭൗ. 104

---

ധികം വദ്ധിച്ചവനായ രാമൻ. അഗ്രേ-അഗ്രത്തിങ്കൽ. മുന്നിൽ-സമീപത്തിൽ. നിശിതപരശുനാ-മൂച്ച്യുള്ള മഴുകൊണ്ടു്. മുട്ടിച്ചു-മുട്ടി, തൊട്ടു. കുമച്ചു-അടിച്ചു. വിഹ്വലീഭൂതഗാത്രം-വിവശമായ ശരീരത്തോടുകൂടിയവനാക്കിയിട്ടു്. വിഹ്വലം-വിഷാദത്തോടുകൂടിയതു്, വിവശം. വീതശങ്കം-സംശയംകൂടാതെ. അത്ര ഭൂതലെ-ഭൂമിയിൽ, മണ്ണിൽ. മൗലി...പരവശാൽ-തലയിൽ പിടിച്ചു പരവശത ചേത്തിട്ടു്. തട്ടിക്കീഴാക്കി-തട്ടിത്താഴെയാക്കി. പെട്ടെന്നു്-വേഗം. വക്ഷോഭുവി-മാറിടത്തിങ്കൽ, മാറിടം. വാമാംഘ്രിണാ ആക്രമ്യ-ഇടത്തുകാൽ കൊണ്ടു് ആക്രമിച്ചിട്ടു്. ഇടത്തുകാൽകൊണ്ടു് മാറ്റിടം അമത്തിപ്പിടിച്ചു. വടിവൊട-വഴിപോലെ. ബാഹുചക്രം-കാത്തവീര്യാജ്ജുനന്റെ ആയിരം കൈകളെയും. പാടേ വെട്ടിമുറിച്ചു-തന്റെ ഹിതംപോലെ വെട്ടി മുറിച്ചു.

ശ്ലോകം 104—ഭൃഗൂണാം പതി-പരശുരാമൻ. വിപുലഭുജദണ്ഡങ്ങളെ ഓരോന്നേ-കാത്തവീര്യാജ്ജുനന്റെ വിസ്താരമുള്ള ഓരോ ഭുജദണ്ഡത്തെയും. ഭുജദണ്ഡം-ദണ്ഡുപോലെ നീണ്ടു തടിച്ച കയ്യു്, ഭുജമാകുന്ന ദണ്ഡം. കട്ടക്കെന്നു-ഭയങ്കരമായ വിധം. മുറിച്ചു-വെട്ടി. ഒട്ടുക്കം-കയ്യുകരം മുറിച്ചു കളഞ്ഞു് ഒടുവിൽ. ധൃതമണികിരീടം മൂർദ്ധാനം-മണിക്കിരീടം ധരിച്ചിരിക്കുന്ന മൂദ്ധാവിനെ (ശിരസ്സിനെ). പരശുനാ-മഴുകൊണ്ടു്. പടുതേന-മിടുക്കോടുകൂടി. ആച്ഛിദ്യ-മുറിച്ചിട്ടു്. പ്രതിഭയബലം-എതിരാളികരംക്ക ഭയം ഉണ്ടാക്കുന്ന വിധം കരുത്തുള്ളവൻ, മഹാബലനായ. ഹേഹയപതിം-കാത്തവീര്യനെ. മുറിച്ചു-വെട്ടിക്കൊന്നു്. അശ്രാന്താത്മാ-അശ്രാന്താത്മാവായി, ക്ലേശം ബാധിക്കാത്തവനായി. രണഭുവി-യുദ്ധക്കളത്തിൽ. ബഭൗ-ശോഭിച്ചു.

അന്നേരം വാനിൽനിന്നാഗതമഴകിനൊടാ-
രുഹ്യ താർക്ഷ്യധ്വജാഢ്യം
ധന്യാഭോഗം വിമാനം ജ്വലിതമകുടകേ-
യൂരഹാരാംഗധാരീ
അന്വീതോ വിഷ്ണുഭക്തൈരുദിതജയപദൈ-
സ്സർവ്വതോ ദിവ്യലോകൈ-
രൊന്നിച്ചാനമ്യമാനോ നൃപകുലമണി വൈ-
കുണ്ഠലോകം പ്രപേദേ. 105

---

ശ്ലോകം 105—കാൎത്തവീര്യാജ്ജുനൻ പഴയ ശരീരം ഉപേക്ഷിച്ചു ദിവ്യശരീരത്തോടുകൂടി വൈകുണ്ഠത്തിലേക്കു പോയി എന്നു പ്രതിപാദിക്കുന്നു. അന്നേരം—ദേഹം പരശുരാമൻ മുറിച്ചു നിജ്ജീവമാക്കിയപ്പോഠം, കൊന്നപ്പോഠം. അഴകിനൊടു—ഭംഗിയായി. വാനിൽനിന്നാഗതം—ആകാശത്തിൽനിന്നു വന്നതും. താർക്ഷ്യധ്വജാഢ്യം—ഗരുഡധ്വജംകൊണ്ടു പ്രൗഢവും. ധന്യാഭോഗം—ധന്യത്വം പൂണ്ണമായി കൈവന്നിരിക്കുന്നതും ശ്ലാഘ്യത തികഞ്ഞതും ആയ. വിമാനം—വിമാനത്തെ (ആകാശത്തിൽക്കൂടി സഞ്ചരിക്കുന്ന വാഹനം). ജ്വലിത...ധാരീ—രത്നങ്ങഠംകൊണ്ടു ശോഭിക്കുന്ന കിരീടാദ്യാഭരണങ്ങഠം ധരിച്ചവനായിട്ട്. ധാരീ—ധരിക്കുന്നവൻ. വിഷ്ണുഭക്തൈഃ അന്വീതഃ—വിഷ്ണുഭക്തന്മാരോടുകൂടിയവനും (ചുററപ്പെട്ടവൻ). സർവ്വതഃ—എല്ലാസ്ഥലത്തും. ഉദിതജയപദൈഃ ദിവ്യലോകൈഃ ഒന്നിച്ചു ആനമ്യമാനഃ—ജയിച്ചാലും ജയിച്ചാലും എന്നു പറയുന്ന ദിവ്യന്മാരാൽ ഒപ്പം നമസ്കരിക്കുന്നവനായിട്ട്. നൃപമണി—കാൎത്തവീര്യാജ്ജുനൻ. വൈകുണ്ഠലോകം—വൈകുണ്ഠത്തെ. പ്രപേദേ—പ്രാപിച്ചു. മഹാഭക്തനും യോഗിയും ആയ കാൎത്തവീര്യാജ്ജുനൻ യോഗ്യതാനുസരണം ദിവ്യവേഷം പൂണ്ടു ദിവ്യന്മാരാൽ പൂജിതനായിട്ടു വൈകുണ്ഠത്തിൽ എത്തി.

മമ ചക്രാവതാരോ ഹി
കാൎത്തവീര്യോ ധരാതലേ
കൃതകാര്യോ ദ്വിജശ്രേഷ്ഠ
തം സമാപയമാനദ

(ബ്രഹ്മാ—മൂലം) എന്നു നോക്കുക. സുദർശനചക്രത്തിൻെറ അവതാരമാണു കാൎത്തവീര്യാജ്ജുനൻ. ലോകത്തിൽ ചെയ്യേണ്ടുവയായ കൃത്യങ്ങഠം എല്ലാം നിവ്വഹിച്ചപ്പോഠം (മഹാവിഷ്ണുവായ) പരശുരാമൻ അജ്ജുനനെ വധിച്ചു.

സംഫുല്ലാഭോഗശാലീ ജലനിധിവസനാം
കാൎത്തവീൎയ്യാൎജ്ജുനൻ താ-
നെൺപത്താറായിരത്താണ്ടവനിയെ മുഴവൻ
കാത്തു ധൎമ്മേണ മേന്മേൽ
വൻപോരാട്ടത്തിലെത്തി പ്രസഭമഭിഹതൊ
ജാമദഗ്ന്യേന സാക്ഷാൽ
സംപ്രാപ്തോ വിഷ്ണുലോകം കനിവൊടനുഭവൻ
ദിവ്യഭോഗാനവാത്സീൽ 106

ശ്ലോകം 106—സംഫുല്ലാഭോഗശാലീ കാൎത്തവീൎയ്യാജ്ജുനൻ-പരിപൂൎണ്ണമായ സുഖത്തോടുകൂടി, കാൎത്തവീൎയ്യാജ്ജുനൻ. ജലനിധിവസനാം അവനിയെമുഴവൻ-കടലു ചുററുന്ന (വസ്ത്രസ്ഥാനത്തു ധരിക്കുന്ന) ഭൂമിയെ സൎവ്വം. മേന്മേൽ ധൎമ്മേണ-മേല്ക്കുമേൽ ധൎമ്മം കൈക്കൊണ്ടു്. സ്വധൎമ്മനിരതനായി. എൺപത്താറായിരത്താണ്ടു കാത്തു-എൺപത്തിയാറായിരം സംവത്സരം ഭരിച്ചു, ഇത്രയുംകാലം നാടുവാണു. വൻപോരാട്ടത്തിനെത്തി-പരശുരാമനുമായി യുദ്ധത്തിനുചെന്നു്. പ്രസഭം ജാമദഗ്ന്യേന ഹതഃ-ബലോല്ക്കൎഷംനിമിത്തം പരശുരാമനാൽ വധിക്കപ്പെട്ടവനായി. പ്രസഭം-ബലാൽക്കാരം. അഭിഹതൻ-വധിക്കപ്പെട്ടവൻ. സാക്ഷാൽ വിഷ്ണുലോകം സമ്പ്രാപ്തഃ-സാക്ഷാത്തായി വൈകുണ്ഠത്തിൽ പ്രവേശിച്ചു. ദിവ്യഭോഗാൻ കനിവൊടു അനുഭവൻ-ദിവ്യങ്ങളായ സുഖങ്ങളെ അനുഭവിച്ചുകൊണ്ടു്. അവാത്സീൽ-വസിച്ചു. ധൎമ്മേണ-കാൎത്തവീൎയ്യാജ്ജുനൻ നാടുവാണകാലം ജനങ്ങൾ അധൎമ്മം ചെയ്യണമെന്നു മനസ്സിൽ വിചാരിക്കപോലും ചെയ്തില്ല. അത്രയ്ക്കു ധൎമ്മോല്ക്കൎഷത്തോടുകൂടി.

അകാൎയ്യചിന്താ സമകാലമേവ
പ്രാദുൎഭവംശ്ചാപധരഃ പുരസ്താൽ
അന്തശ്ശരീരേഷ്വപി യഃ പ്രജാനാം
പ്രത്യാദിദേശാവിനയം വിനേതാ.

(രഘു. സ.6) എന്നു നോക്കുക. ഇത്രയും ധൎമ്മനിഷ്ഠയോടുകൂടി വേറൊരു രാജാവു നാടുവാണിട്ടുണ്ടോ എന്നു സംശയമാണു്.

വിഷ്ണുഭക്തന്മാരുമായ് വൈകുണ്ഠലോകംപുക്കു
വിഷ്ണുസാരൂപ്യം പ്രാപിച്ചീടിനാനജ്ജുനനും.

എന്നും,

എൺപത്താറായിരത്താണ്ടിങ്ങനെ ചെന്നശേഷം
വമ്പനാം ഭാൎഗ്ഗവനോടേററിതു വിധിവശാൽ

തൽക്ഷണേന ഭൃഗുവംശമൗലിമണി ഹേഹ-
യേശ്വരനെ നിഗ്രഹി-
ച്ചക്ഷപാം മുഴവനാജിഭൂമിയിൽ വസിച്ചു
ഹൃഷ്ടപരിവാരവാൻ
ഉത്തരേദ്യുരകൃതവ്രണം പുരവരെ നി-
യുജ്യ ഗുരുധേനുതൻ
വത്സമന്തികമുപാനിനായ കൃതവീര്യ-
സൂനുതനയാർപ്പിതം. 107

ഹോമധേനുവരവത്സമേകി വിനയാൽ വ-
ണങ്ങുമളവുദ്ധുര-
പ്രേമലോലപിതൃബാഷ്പപൂരപരിഷിക്ത-
മൂർത്തിരഭിമാനവാൻ

---

ധർമ്മേണ യുദ്ധംചെയ്തു ഭാർഗ്ഗവകുഠാരത്താൽ
നിർമ്മലനായ നൃപൻ സാധിച്ചാൻ മോക്ഷത്തെയും

എന്നും (ബ്രഹ്മാ. കിളി.) കാണുക.

ശ്ലോകം 107—തൽക്ഷണേന—വേഗം, അപ്പോൾ. ഭൃഗുവംശ...മുഴവൻ—പരശുരാമൻ കാർത്തവീര്യാർജ്ജുനനെ വധിച്ചിട്ട് ആ രാത്രിമുഴവൻ. ഹൃഷ്ടപരിവാരവാൻ—സന്തുഷ്ടന്മാരായ പരിവാരങ്ങളോടുകൂടി. ആജിഭൂമിയിൽ വസിച്ചു—യുദ്ധക്കളത്തിൽ പാർത്തു. ഉത്തരേദ്യുഃ അടുത്തദിവസം. അകൃതവ്രണം—അകൃതവ്രണനെ. പുരവരെ—വിശിഷ്ടമായ പുരത്തിൽ. നിയുജ്യ—നിയോഗിച്ചിട്ട്, അവിടെ താമസിക്കണമെന്ന് ആജ്ഞാപിച്ചു. കൃതവീര്യസൂനുതനയാർപ്പിതം—കാർത്തവീര്യാർജ്ജുനന്റെ പുത്രന്മാർ കൊണ്ടുവന്നുകൊടുത്ത. ഗുരുധേനുതൻ വത്സം—കാമധേനുവിന്റെ കുട്ടിയെ. അന്തികം ഉപാനിനായ—സമീപത്തു് ഉപനയിച്ചു, കൊണ്ടുവന്നു.

ശ്ലോകം 108—ഹോമധേനു...മാനവാൻ—കാമധേനുവിന്റെ കുട്ടിയെ കൊണ്ടുചെന്നുകൊടുത്തു താഴ്മയോടുകൂടി വണങ്ങിയപ്പോൾ അധികം സ്നേഹത്തോടുകൂടിയ പിതാവിന്റെ കണ്ണുനീരിനാൽ നനയ്ക്കപ്പെട്ട ശരീരത്തോടുകൂടിയവനും ആത്മാഭിമാനമുള്ളവനും ആയി. ഉദ്ധുരം—അധികം, അതിരുകടന്നതു്. ലോലം-ഇളകിയതു്. പിതൃബാഷ്പം—പിതാവായ ജമദഗ്നിയുടെ കണ്ണുനീർ. അഭിമാനവാൻ—പിതാവിന്റെ ഹിതം സാധിച്ചു എന്ന അഭിമാനത്തോടുകൂടിയവൻ. ജനനിയോടു...തോർത്തു—മുൻപു നേരെ അമ്മയായ രേണുകയോടു ചെയ്ത

ർജ്ജവമോടു ജനനീപുരോ വിരചിതാം പ്ര-
　　തിജ്ഞയെ വിധാതു-
ദ്ദാമമുദ്യമമണഞ്ഞതോർത്തു ജമദഗ്നി-
　　നാ സ ജഗദേ കൃതീ 108

"അത്യുഗ്രം ചെയ്യൊലാ സാഹസമയി സുമതേ!
　　വത്സ! ജാത്യാ വിരോധം
ക്ഷത്രത്തോടിന്നി വേണ്ടാ നിഹതമിതപരാ-
　　ദ്ധം ത്വയാ വൈരിജാതം
ഉദ്രിക്തക്ഷത്രഹത്യാദുരിതമിതപനേ-
　　തും മഹേന്ദ്രേ വസിച്ചീ-
ടദ്രൗ സംവത്സരാൻ ദ്വാദശ മഹിതതപം
　　ചെയ്തു നിർമ്മത്സരാത്മാ. 109

---

പ്രതിജ്ഞയെ നിർവ്വഹിക്കുന്നതിനായി കഠിനമായ ഉദ്യമം കൈക്കൊണ്ടതു വിചാരിച്ചു. ജ്ജവ-നൈർമ്മല്യം, നേരു്. ജനനീപുരഃ-അമ്മയുടെ അടുത്തു. വിരചിതാം-ചെയ്തതായ, പ്രതിജ്ഞയുടെ വിശേഷണം. വിധാതും-(അവ്യയം) ചെയ്യുന്നതിനായി, നിർവ്വഹിക്കുന്നതിനു്. ഉദ്ദാമം-നിരങ്കുശം, തോന്നിവാസം. കൃതീ സ ജഗദേ-കൃതിയായിരിക്കുന്ന അവൻ ജമദഗ്നിയാൽ പറയപ്പെട്ടു, ജമദഗ്നി അവനോടു പറഞ്ഞു. കൃതീ-ശ്രേഷ്ഠൻ.

ശ്ലോകം 109—അയി സുമതേ വത്സ!-അല്ലയോ സുശീലനായ ഉണ്ണീ (മകനേ!) അത്യുഗ്രം സാഹസം ചെയ്യൊലാ-അതികഠിനമായ സാഹസപ്രവൃത്തി (ക്ഷത്രിയകുലനാശം) ചെയ്യരുതു്. ക്ഷത്രത്തോടു ജാത്യാ ഇന്നി വിരോധം വേണ്ടാ-ക്ഷത്രിയജാതിയോടു് ഇനി വിരോധം പാടില്ല. അതു് ഉപേക്ഷിക്കണം. ത്വയാ വൈരിജാതം നിഹതം-നീ ശത്രുസമൂഹത്തെ ഹനിച്ചു (കൊന്നു). ഇതു് അപരാദ്ധം-ഇതു വലിയ തെററാണു്. ഉദ്രിക്ത...തപനേതും-വീരന്മാരായ രാജാക്കന്മാരെ വധിച്ചിട്ടുണ്ടായ ഈ പാപത്തെ (ക്ഷത്രഹത്യാപാപം) കളയുന്നതിനു്, നശിപ്പിക്കുന്നതിനു്. അപനേതും-അപനയിക്കുന്നതിനു്. മഹേന്ദ്രേ അദ്രൗ-മഹേന്ദ്രപർവ്വതത്തിൽ. ദ്വാദശവത്സരാൻ-പന്ത്രണ്ടു സംവത്സരം. നിർമ്മത്സരാത്മാ-മത്സരം മുതലായ ദോഷങ്ങൾ നീക്കി മനസ്സു നിർമ്മലമാക്കിയവനായി, മനസ്സിൽ രാഗദ്വേഷാദി ദോഷങ്ങൾ തീരെയില്ലാത്തവനായി. മഹിതതപംചെയ്തു-ശ്ലാഘ്യമായ തപസ്സുചെയ്തു്. മഹിതം-പൂജിതം, പ്രശസ്തം. വസിച്ചീടുക-വസി

ഗദ്യം 4. തദനു ഭൃഗൂത്തമനഭിമാനാംബുധി കുലരിപു രാജ്ഞാം ശിരസാ കയ്യേക്കാണ്ടിനിയ ജനിത്രീം വന്ദിച്ചുടനെ സരഥം സൂതമയച്ചു യഥാഗതമധികവിനീത്യാ സഹജന്മാരൊട്ടു യാത്ര പറഞ്ഞു തെളിഞ്ഞു പുറപ്പെട്ടദ്രിവരോപരി ശുദ്ധവിവിക്തേ പുക്കൊരു ദേശേ യമനിയമാഹിതഹൃദയവിശുദ്ധിർവ്വിജിതാസനതതിരസകൃദുപാത്തപ്രാണായാമവശീകൃതപവനസ്ത്യക്താഹാരഃ പ്രത്യാഹാ

---

ച്ചാലും. നീ മദമത്സരാദികരം പരിത്യജിച്ച ശാന്താത്മാവായി മഹേന്ദ്രപർവ്വതത്തിൽ ചെന്നു തപസ്സുചെയ്തു പാക്കണം. എത്ര ഗംഭീരവും സാരവത്തും ആയ ഉപദേശം! ഭാരതീയന്മാരായ ആചാര്യന്മാക്കല്ലാതെ ഇപ്രകാരം ആത്മതത്വോജ്ജ്വലങ്ങളായ ഉപദേശങ്ങരം ചെയ്യുന്നതിനു് ആക്കു തോന്നും?

ഗദ്യം 4—ഭൃഗൂത്തമൻ–ഭൃഗുക്കളിൽ ഏറ്റവും ശ്രേഷ്ഠൻ. രാജ്ഞാം കുലരിപു–രാജാക്കന്മാരുടെ വംശത്തിനു ശത്രു. ശിരസാ കൈക്കൊണ്ടു–പിതാവിൻെറ ആജ്ഞയെ ശിരസ്സുകൊണ്ടു വഹിച്ചു. ശിരസാ–ആദരാധിക്യദ്യോതകം. ഉടനെ–തൽക്ഷണംതന്നെ. ജനിത്രീം വന്ദിച്ചു–അമ്മയെ വണങ്ങി. സരഥം സൂതം യഥാഗതം അയച്ചു–രഥത്തോടുകൂടിയ തേരാളിയെ വന്നതുപോലെ അയച്ചു. വിനീത്യാ–വിനീതി (താഴ്മ)യോടുകൂടി. സഹജന്മാരൊടു്–സഹോദരന്മാരോടു്. തെളിഞ്ഞു–മനസ്സിൽ പ്രസാദത്തോടുകൂടി. അദ്രിവരോപരി–മഹേന്ദ്രപർവ്വതത്തിൻെറ മുകളിൽ. വിവിക്തേ ഒരു ദേശേ പുക്കു–നിർമ്മലവും വിജനവും ആയ ഒരു സ്ഥലത്തു ചെന്നു. തപസ്സിനു യാതൊരു വിധത്തിലും തടസ്സമുണ്ടാകാത്ത സ്ഥലത്തു്. മുൻപു ഗദ്യാരംഭത്തിൽ പറഞ്ഞ ഭൃഗൂത്തമൻ കർത്താവു്. യമനിയമാഹിത ഹൃദയവിശുദ്ധിഃ–യമം, നിയമം മുതലായവകൊണ്ടു മനസ്സു നിർമ്മലമാക്കി.

''യമനിയമാദികരംകൊണ്ടേ
വിമലത ചേർത്തുരംക്കരുന്നിലനുവേലം
ദമിതമഹേന്ദ്രിയതുരഗ–
സ്തിമിതസമാധിസ്സമാസ്ത തപസേസൗ.''

(ഭാഷാരാമായണചമ്പു. രാവണോത്ഭവം.) എന്നു കാണുക. മനോമാലിന്യം നിശ്ശേഷം നീക്കി.

''അഷ്ടാവംഗാനി യോഗസ്യ
യമോ നിയമ ആസനം
പ്രാണായാമസ്തഥാ പ്രത്യാ–
ഹാരശ്ചാപി ച ധാരണാ
ധ്യാനം സമാധിരിത്യേവ.''

**രപാരാ നിരപായം ധാരണകൊണ്ടേ ചിത്തമുറപ്പിച്ചമല മമേയം ധ്യായൻ പരമം ബ്രഹ്മ സനാതനമതുലസമാധിയുറച്ചു മഹാത്മാ പവ്വ്ണി മാതപശക്തി സഹിച്ചും ലംബികതന്മേൽ സ്ഥാപിതജിഹ്വാ യോഗേ മഹതി നികാമമു**

എന്നു കാണുക. യമം, നിയമം, ആസനം, പ്രാണായാമം, പ്രത്യാഹാരം, ധാരണ, ധ്യാനം, സമാധി എന്നിവയാണു യോഗത്തിന്റെ എട്ടു് അംഗങ്ങൾ. ഇവയുടെ സ്വഭാവാദികളെക്കുറിച്ചു യോഗാദിശാസ്ത്രങ്ങളിൽനിന്നു് അറിയുന്നതു യുക്തമായിരിക്കും. വിജിതാസനതതിഃ-ആസനങ്ങളെ ജയിച്ചവനായി. ആസനങ്ങൾ—പത്മം, വീരം മുതലായി യോഗശാസ്ത്രം വിധിക്കുന്ന ആസനങ്ങൾ (ആസനം—ഇരിക്കുന്ന സമ്പ്രദായം—ഇരിപ്പു്. 'സ്ഥിരസുഖം ആസനം' എന്നു യോഗശാസ്ത്രം. (പതഞ്ജലി). അസകൃ...പവനഃ—പലതവണ പ്രാണായാമംചെയ്തു ശരീരാന്തർഗ്ഗമായ വായുവിനെ സ്വവശത്തിൽ നിർത്തിയിട്ടു്, വശീകരിച്ചു.

''യോഗീയുഞ്ജീത സതത-
മാത്മാനം രഹസി സ്ഥിതഃ
ഏകാകീ യതചിത്താത്മാ
നിരാശീരപരിഗ്രഹഃ
ശുചൗ ദേശേ പ്രതിഷ്ഠാപ്യ
സ്ഥിരമാസനമാത്മനഃ
നാത്യുച്ഛ്റിതം നാതിനീചം
ചൈലാജിനകുശോത്തരം.''

(ഭഗ. ഗീ. അ. 6.) എന്നും,

''സമമാമാസനത്തിൽ നിവന്നു ശരീരത്തെ
സമമാക്കിക്കരങ്ങൾരണ്ടുമുത്സംഗംതന്നിൽ
പിണച്ചുവച്ചു നാസികാഗ്രത്തിൽ മിഴിയിണ-
യണച്ചങ്ങിരിക്കേണം ധ്യാനത്തെ ശീലിപ്പവൻ
പൂരകകുംഭകരേചകപ്രയോഗങ്ങളാൽ
പാരം ശോധിച്ചീടേണം പ്രാണസഞ്ചാരമാർഗ്ഗം
പിന്നെയീ പ്രാണായാമം വിജിതേന്ദ്രിയനായി
മന്ദം വിപര്യയമാം രീതിക്കു ശീലിക്കേണം.

(ഭാഗ. ഭാ. ഗാ. ഏകാ. അ. 14.) എന്നും നോക്കുക. ത്യക്താഹാരഃ—ഭക്ഷണം ഉപേക്ഷിച്ചു, ആഹാരം അത്യന്തം മിതമാക്കി. പ്രത്യാഹാരപരഃ—പ്രത്യാഹാരത്തിൽ തല്പരനായിട്ടു്. പ്രത്യാഹാരം—യോഗത്തിന്റെ എട്ടംഗങ്ങളിൽ ഒന്നു്. വിഷയങ്ങളിൽനിന്നു മനസ്സിനെ പിൻവലിച്ചു് ആത്മാവിൽ ലയിപ്പിക്കുന്നതു പ്രത്യാഹാരം. നിരപായം-

റച്ചും പന്തീരാണ്ടുകാലം മുഴുവൻ കൊടിയതപം ചെയ്തു അഞ്ചിതജനകതപോവനയാത്രാമദ്ധ്യേ വഴിയിൽ മുനീന്ദ്രമുഖോദിതമുദ്ധതഹൈഹയരാജസുതന്മാരകമേ പകയായ് പിതരം കൊന്നതുമതുലശുചാ നിജ ജനനി മരിച്ചതുമഖിലം കേട്ടൊരു ദുഃഖഭരാത്തോ വിലപിച്ചേററം തലമൂടേറിന കോപദവാഗ്നിജ്ജ്വാലാമാലീ സകലക്ഷത്രവിഘാതോദ്യുക്തഃ സഹസാ സംസ്മൃതസഹസാഹൂതമണിരഥ

അപായം കൂടാതെ. ധാരണ–യോഗാംഗങ്ങളിൽ ഒന്നു്. മനസ്സിൻെറ ധാരണം (ധരിച്ചുകൊണ്ടുള്ള നില) ധാരണ. ചിത്തം ഉറപ്പിച്ചു–മനസ്സിനെ ദൃഢമാക്കുകയാണു ധാരണയുടെ ഫലം. ധാരണകൊണ്ടു് അങ്ങനെ ചെയ്തു. അമലം അമേയം പരമം അതുലം സനാതനം ബ്രഹ്മ സമാധി ഉറപ്പിച്ചു ധ്യായൻ–നിർമ്മലവും അളക്കുവാൻ കഴിയാത്തതും സർവ്വവസ്തുക്കളിലുംവച്ചു് ഉൽകൃഷ്ടവും സമമായി മററൊന്നും ഇല്ലാത്തതും നിത്യവും ആയ ബ്രഹ്മത്തെ തപസ്സിൻെറ ദൃഢതകൊണ്ടു മനസ്സിൽ ധ്യാനിച്ചു. നിർമ്മലം–മായയുടെ ബന്ധം കൂടാത്തതു്, സ്വച്ഛം. ധ്യായൻ–ധ്യാനിക്കുന്നവൻ. ഏകാഗ്രമായി ഒരു വസ്തുവിനെ വിചാരിക്കുന്നതു ധ്യാനം. മഹാത്മാ–മഹാത്മാവായ രാമൻ. മാതപശക്തി–മഹത്തായ തപസ്സിൻെറ ശക്തി. ലംബിക–ഉള്ളിലെ നാക്കു്, അണ്ണാക്കു്. സ്ഥാപിതജിഹ്വഃ–സ്ഥാപിതജിഹ്വനായും, നാവു മുട്ടിച്ചു വച്ചും. മഹതി യോഗേ നികാമം ഉറച്ചും–മഹത്തായ യോഗവൃത്തിയിൽ സുസ്ഥിരനായും. നികാമം–ഏററവും. പന്തീരാണ്ടേ...ചെയ്തു–പന്ത്രണ്ടു സംവത്സരം കടുത്ത തപസ്സു് അനുഷ്ഠിച്ചു. അഞ്ചിത...വഴിയിൽ–പിന്നീടു യോഗ്യനായ പിതാവിൻെറ ആശ്രമത്തിലേക്കു പോകുന്നതിനിടയ്ക്കു്, വഴിയിൽവച്ചു്. മുനീന്ദ്ര...ദിതം–മുനീന്ദ്രൻെറ മുഖത്തുനിന്നും ഉണ്ടായതു്, മുനി പറഞ്ഞതു്. ഉദ്ധത...സുതന്മാർ–അഹങ്കാരികളായ കാർത്തവീര്യാർജ്ജുനൻെറ പുത്രന്മാർ. മുൻപു യുദ്ധത്തിൽ മരിക്കാതെ ശേഷിച്ചവർ—ശൂരൻ ശൂരസേനൻ മുതലായവർ.

''ദൃഷ്ട്വാഗ്ന്യഗാര ആസീന–
മാവേശിതധിയം മുനിം
ഭഗവത്യുത്തമശ്ലോകേ
ജഘ്നുസ്തേ പാപനിശ്ചയാഃ''

(ഭാഗവതം. നവ. സ്ക. അ. 16.) എന്നു കാണുക. മഹർഷി യോഗവൃത്തി കൈക്കൊണ്ടു ഭഗവദ്ധ്യാനനിരതനായിരിക്കുന്ന സമയത്താണു് ഖലന്മാരായ ശൂരാദികൾ അദ്ദേഹത്തിനെ വധിച്ചതു്. അകമേ... കൊന്നതും–ഉള്ളിൽ പകയോടുകൂടി പിതാവിനെ വധിച്ചതും. അതുല...മരിച്ചതും–നിസ്തുല്യമായ സങ്കടത്തോടുകൂടി രേണുക മരിച്ചതും.

സീമനി ഝടിതി കരേറി പ്രകടിതദൃഢതരപരികരബന്ധ
സ്സജ്യശരാസപരശ്വധശാലീ മാഹിഷ്മതിയാം നഗരേ
പോയ്ച്ചെന്നാഹവസംഗതഹേഹയ രാജകുമാരന്മാരെ
പ്പടയോടുകൂടെക്കൊന്നുമുടിച്ചു മഹാസ്ത്രജ്വാലാമാലകൾ
കൊണ്ടേ നഗരിയെ മുഴുവൻ ചുട്ടുതകർത്തു ചതുരന്തക്ഷിതി
തന്നിൽ നടന്നും വർഷദ്വിതയംകൊണ്ടു സമസ്തം ക്ഷത്രി
യവംശമറുതിപെടുത്തും പിന്നെച്ചെന്നു മഹേന്ദ്രൻ ത
ന്മേൽ ഇരുപതിലേറാം വർഷം നാലും കൊടിയതപസ്യാ
രീതിതുടർന്നും പുനരഥ നീള ക്ഷത്രക്ഷേത്രേ വിപ്രോല്പാദിത

---

അഖിലം കേട്ടൊരു ശോകഭരാർത്തഃ–ഈ വർത്തമാനങ്ങൾ എല്ലാം കേട്ടു് അധികം സങ്കടത്തോടുകൂടിയവനായി. തലമൂടേറിന–തലയുടെ മുട്ടവരെച്ചെന്ന, അധികമായി വർദ്ധിച്ചു. ചമ്പൂകാരന്മാക്കു പ്രിയമേറിയ ഒരു നല്ല മലയാളപദമാണു് ഇതു്. കോപ...മാലീ–കോപമാകുന്ന അഗ്നികളുടെ ജ്വാലയോടുകൂടിയവനായി, കണക്കില്ലാതെ കോപം വർദ്ധിച്ചു. ജ്വാലാമാലീ–ജ്വാലാസമൂഹത്തോടുകൂടിയവൻ. സകല...ദ്യക്തഃ–സകല രാജാക്കന്മാരേയും കൊല്ലുന്നതിനു് ഒരുമ്പെട്ടു. സഹസാ...സീമനി–ഉടനെ, വിചാരിച്ചപ്പോൾത്തന്നെ, സഹസാഹൻ കൊണ്ടുവന്ന മണിരഥത്തിൽ. കരേറി–കയറിയിരുന്നു. പ്രകടിത...ബന്ധഃ–പരികരബന്ധങ്ങൾ എല്ലാം പ്രകടിപ്പിച്ചു. സജ്യശരാസപരശ്വധശാലീ–സജ്യമായ വില്ലോടും മഴുവോടുംകൂടി. സജ്യം–ഞാണോടു കൂടിയതു്. മാഹി...ചെന്നു–കാർത്തവീര്യാർജ്ജുനന്റെ മാഹിഷ്മതി എന്ന പട്ടണത്തിൽ ചെന്നു. ആഹവ...കുമാരന്മാരെ–യുദ്ധത്തിനു് ഒരുമ്പെട്ടുവന്ന കാർത്തവീര്യാർജ്ജുനന്റെ പുത്രന്മാരെ. പട...മുടിച്ചു–അവരുടെ സൈന്യങ്ങളോടുകൂടി കൊന്നു നശിപ്പിച്ചു, രാജകുമാരന്മാരെയും അവരുടെ സൈന്യങ്ങളേയും നിശ്ശേഷം വധിച്ചു. മഹാ...തകർത്തു–മഹാസ്ത്രങ്ങളുടെ അഗ്നിജ്വാലകൾകൊണ്ടു മാഹിഷ്മതീനഗരം മുഴുവനും ചുട്ടുപൊട്ടിച്ചു ഭസ്മമാക്കി, അസ്ത്രപ്രയോഗം കൊണ്ടു പട്ടണം നശിപ്പിച്ചു. ചതുരന്ത...നടന്നും–ചതുരന്തയായ ഭൂമിയിൽ എല്ലാ സ്ഥലത്തും നടന്നും. ചതുരന്ത–നാലു ദിക്കുകളാകുന്ന അന്തത്തോടു കൂടിയതു്. ''ഭൂത്വാ ചിരായ ചതുരന്തമഹീ സപത്നീ'' (അഭി. ശാകു.) എന്നു കാണുക. ക്ഷത്രിയവംശമതറുതി പെടുത്തും–രാജവംശത്തെ ഇല്ലാതാക്കിയും കൊടിയ...രീതി–ഭയങ്കരമായ സമ്പ്രദായത്തിലുള്ള തപസ്സ്, ഉഗ്രമായ തപസ്സ്. ക്ഷത്രക്ഷേത്രേ...സംഘം അശേഷം–ക്ഷത്രിയസ്ത്രീകളിൽ ബ്രാഹ്മണക്കുണ്ടായ വീരന്മാരായ പുത്രന്മാരെയെല്ലാം. ക്ഷത്രിയർ നിശ്ശേഷം നശിച്ചപ്പോൾ അവ

**വീരക്ഷത്രിയസംഘമശേഷം വെണ്മഴകൊണ്ടു കുമച്ചുമുടിച്ചും രണ്ടാണ്ടേക്കു നടന്നു ധരണ്യാം ഭൂയസ്തത്ര മഹേന്ദ്രേ ഗത്വാ ചാരുചതുർവ്വിംശതിവർഷാന്തം ഘോരതപം ചെയ്തവിടെ വസിച്ചും പരിചിലിവണ്ണം പാരം മൂവ്വെഴവട്ടം വൈരം നിക്ഷത്രാമഥ പൃഥിവീം കൃത്വാ സമയമൊട്ടുക്കിപ്പിന്നെക്കൊടിയമുടിക്ഷത്രിയരെപ്പന്തീരായിരമൊക്കപ്പൊടെ ജീവഗ്രാഹം ഝടിതി ഗൃഹീത്വാ മഹിതകുരുക്ഷേത്രത്തിലശങ്കം വെട്ടിക്കൊന്നച്ചോരകൾകൊണ്ടേ പഞ്ചസരസ്സുകൾ തീർത്തതിൽ മുങ്ങിപ്പിത്രോരുദകക്രിയയും ചെയ്തു കൃതാർത്ഥതപൂണ്ടു സമന്തോപപദാ പഞ്ചകനാമം ചേർ**

---

രുടെ സ്ത്രീകൾ ശേഷിച്ചു. അവക്കു ബ്രാഹ്മണരിൽ സന്താനങ്ങളുണ്ടായി. അങ്ങനെയുണ്ടായ രാജാക്കന്മാരുടെ സംഘത്തെ. വെൺമഴ...മുടിച്ചും—മഴകൊണ്ടു് അടിച്ചുതകർത്തും. ഭൂയഃ തത്ര മഹേന്ദ്രേ ഗത്വാ—വീണ്ടും അവിടെ മഹേന്ദ്രപർവ്വതത്തിൽച്ചെന്നു്. ചതുർവ്വിംശതിവർഷാന്തം—ഇരുപത്തിനാലു സംവത്സരം. ഘോരതപം...വസിച്ചും—ഭയങ്കരമായ തപസ്സുചെയ്തു പാർത്തും. മൂവ്വെഴവട്ടം—മുൻപു പറഞ്ഞതനുസരിച്ചു് ഇരുപത്തിയൊന്നു തവണ. ഛന്ദോഭംഗം നേരിടാതെയിരിക്കുന്നതിനു് 'ഏഴ' എന്നതു് 'എഴ' എന്നു പ്രയോഗിച്ചതാണു്. ചമ്പുക്കളിലെ ഗദ്യങ്ങളിൽ ഒട്ടധികം എണ്ണവും വൃത്തച്ഛായയോടു കൂടിയവയാണെന്നു് ഓർമ്മിക്കേണ്ടതാകുന്നു. നിക്ഷത്രാം പൃഥിവീം കൃത്വാ—ഭൂമിയെ നിക്ഷത്രയാക്കിചെയ്തു. നിക്ഷത്ര-രാജാക്കന്മാരില്ലാതെയായതു്. ക്ഷത്രിയന്മാർ നശിച്ചതു്. മുടിക്ഷത്രിയന്മാരെ-കിരീടം ധരിക്കുന്ന രാജാക്കന്മാരെ. ജീവ...ഗൃഹീത്വാ-ജീവനോടുകൂടിഗ്രഹിച്ചിട്ടു്. മഹിത...ക്ഷേത്രത്തിൽ—പുണ്യസ്ഥലമായ കുരുക്ഷേത്രം എന്ന സ്ഥലത്തുവച്ചു്. അശങ്കം-സന്ദേഹം കൂടാതെ. പഞ്ചസരസ്സുകൾ—അഞ്ചു കുളങ്ങൾ. രാജാക്കന്മാരെ വെട്ടിക്കൊന്നു് അവരുടെ രക്തംകൊണ്ടു് അഞ്ചു സരസ്സുകൾ നിർമ്മിച്ചു. മുങ്ങി...ചെയ്തു-അവയിൽ കുളിച്ചു മാതാപിതാക്കന്മാരുടെ ഉദകക്രിയ ചെയ്തു. പിത്രോഃ-മാതാപിതാക്കന്മാരുടെ. ഉദകക്രിയ-മരിച്ചവരുടെ ഗതിക്കുവേണ്ടി ചെയ്യുന്ന പിതൃക്രിയ. കൃതാർത്ഥതപൂണ്ടു—ചെയ്യേണ്ടതു ചെയ്തു എന്നു മനസ്സിനു തൃപ്തി കൈവന്നു. സമന്തോ...തന്നിൽ - സമന്തപഞ്ചകം എന്ന ആ മഹാതീർത്ഥത്തിൽ. പരശുരാമൻ ക്ഷത്രിയരക്തംകൊണ്ടു് ഉണ്ടാക്കിയ അഞ്ചു സരസ്സുകൾക്കു സമന്തപഞ്ചകം എന്നു പേർ കൊടുത്തു. അതിനു് അങ്ങനെ ഖ്യാതി കിട്ടി. അതു പിതൃക്കളുടെ അനുഗ്രഹംകൊണ്ടു മഹാതീർത്ഥങ്ങളിൽ മുഖ്യമായ ഒന്നായി. തീർത്ഥപ്രവരം—തീർത്ഥങ്ങളിൽ ഏററവും

ത്തൊരു തീൎത്ഥപ്രവരംതന്നിൽ പിതൃതൎപ്പണമതിമഹിതം കല്പിച്ചോരാണ്ടേതങ്ങവിടെ വസിച്ചു ഗയാശ്രാദ്ധംകൊണ്ടത്ര പിതൄണാം പ്രീതിവരുത്തി പ്രത്യക്ഷോജ്ജ്വലമൂൎത്തിഭിരേഭിൎജ്ജമദഗ്നിമുഖൈസ്സമനുഗ്രഹീതഃ സിദ്ധവടാശ്രമമേത്യ തപഃസ്യാധൃതസങ്കല്പഃ സ്മരണദശായാം വരികെന്നഗ്രേ സഹസാഹനെയുമയച്ചു തപസ്വീദുഷ്കൃതശാന്ത്യൈ തീൎത്ഥക്ഷേത്രനിഷേവാനിരതോ വാരത്രിതയം ധാരണീവലയം നീളെ വലംവച്ചൃഷിവരവചസാ വീരവധ

വിശിഷ്ടമായതു്. പിതൃ...കല്പിച്ചു–സമന്തപഞ്ചകതീൎത്ഥത്തിൽ പിതൃതൎപ്പണം ചെയ്യുന്നതു് ഉത്തമമെന്നു നിശ്ചയിച്ചു. അതിമഹിതം-അധികം മഹിതം. ഓരാ...വസിച്ചു-പരശുരാമൻ ഒരു കൊല്ലം കുരുക്ഷേത്രത്തിൽ പാൎത്തു. ഗയാ...വരുത്തി–ഗയയിൽ ശ്രാദ്ധകൎമ്മം ചെയ്തു പിതൃക്കൾക്കു സന്തോഷം ഉണ്ടാക്കി. പ്രത്യക്ഷോ...മനുഗ്രഹീതഃ–പ്രത്യക്ഷമായി വന്ന ജമദഗ്നി മുതലായവരാൽ അനുഗ്രഹിക്കപ്പെട്ടവനായി. ശ്രാദ്ധാദികൎമ്മങ്ങളുടെ വൈശിഷ്ട്യംകൊണ്ടു ജമദഗ്നി മുതലായവർ (പിതൃക്കൾ) ഉജ്ജ്വലമായ ശരീരത്തോടുകൂടി പ്രത്യക്ഷമായി വന്നു് അനുഗ്രഹിച്ചു. സിദ്ധവടാശ്രമം–സിദ്ധവടം എന്ന ആശ്രമം. 'സിദ്ധവട'ത്തിന്റെ ശുദ്ധപാഠം 'സിദ്ധപാദം' എന്നായിരിക്കണം. 'സുഖമേ സിദ്ധപാദാശ്രമവും പുക്കു വാണാൻ' എന്നു ഭാഷയിൽ (കിളിപ്പാട്ടിൽ) കാണുന്നു. 'സിദ്ധവടം' അൎത്ഥശൂന്യമല്ല. ഏത്യ-പ്രാപിച്ചു. തപസ്യാധൃതസങ്കല്പഃ-തപസ്സു ചെയ്യണമെന്ന സങ്കല്പത്തോടുകൂടിയവനായി, തപസ്സിനു സങ്കല്പിച്ചു (നിശ്ചയിച്ചു). സ്മരണ...മയച്ചു–ഞാൻ വിചാരിക്കുമ്പോൾ അടുത്തു വരണം എന്നു പറഞ്ഞു സഹസാഹനെ പറഞ്ഞയച്ചു. തപസ്വീ–തപസ്സു ചെയ്യുന്നവനായി. ദുഷ്കൃതശാന്ത്യൈ–പാപങ്ങൾ ശമിപ്പിക്കുന്നതിനായി. ദുഷ്കൃതം–ക്ഷത്രിയഹത്യാപാപം. തീൎത്ഥ...നിരതഃ–പുണ്യങ്ങളായ തീൎത്ഥങ്ങളിലും ദേവാലയങ്ങളിലും ചെന്നു ഭജിക്കുന്നതിനു താല്പര്യത്തോടുകൂടിയവനായി. നിരതൻ–തല്പരൻ. വാരത്രിതയം–മൂന്നു തവണ (വട്ടം). ഋഷിവരവചസാ–വിശിഷ്ടന്മാരായ മുനികളുടെ ഉപദേശം അനുസരിച്ചു്. പ്രായശ്ചിത്തൈ–പ്രായശ്ചിത്തത്തിനായിക്കൊണ്ടു്, വീരന്മാരായ രാജാക്കന്മാരെ വധിച്ച പാപം നശിപ്പിക്കുന്നതിനുവേണ്ടി. സ്വയമേവ–താൻതന്നെ. അത്ഭുതഹയമേധം–അത്ഭുതമായ അശ്വമേധം ചെയ്തു. ആചാര്യായ കാശ്യപമുനയെ–ആചാര്യനായ (കൎമ്മങ്ങൾ എല്ലാം വിധിപോലെ ചെയ്യിച്ച) കാശ്യപമുനിക്കായിക്കൊണ്ടു്. വാരിധിവസനാം ധരിത്രിയെ മുഴുവൻ–സമുദ്രം വസ്ത്രമായി ധരിച്ചിരിക്കുന്ന. കടലു ചുററുന്ന ഭൂമിയെ മുഴുവൻ. ദക്ഷിണ

ത്തിൻ പ്രായശ്ചിത്തൈ്യ സ്വയമേവാത്തതുരഗമേധാചെ സ്ത്വാചാര്യായ ധരിത്രിയെ മുഴുവൻ വാരിധിവസനാം കാശ്യപമുനയെ ദക്ഷിണനൽകിത്തസ്യ നിയോഗാൽ മഹതി മഹേന്ദ്രേ പൃഥു ഗിരീന്ദ്രേ വിശേഷാത്കൃഷ്ടമഹാത്ഭുതചരിതോ നിഷ്കളവിമലബ്രഹ്മോപാസന കയ്ക്കൊണ്ടനുദിന മഴകിലിരുന്നു.

ഇത്യേവം താതഹിംസേന്ധനവിരചിതകോ-
 പാനലേ ഹൈഹയേന്ദ്രം
ഹുത്വാ മുവ്വേഴുവട്ടം നിഹതനൃപകുല-
 സ്സാർവ്വഭൗമോ മുനീനാം

---

നല്കി-ദക്ഷിണകൊടുത്തു. തസ്യ നിയോഗാൽ-ആചാര്യന്റെ ആജ്ഞയനുസരിച്ച്. മഹതി ഗിരീന്ദ്രേ മഹേന്ദ്രേ പൃഥു-മഹത്തും പർവ്വതശ്രേഷ്ഠനുമായ മഹേന്ദ്രത്തിൽ ചെന്നു. മഹേന്ദ്രപർവ്വതത്തിൽ പ്രവേശിച്ചു. വിശേഷാ...ചരിതഃ-വിശേഷാൽകൃഷ്ടവും അത്ഭുതവുമായ ചരിതത്തോടുകൂടിയവനായി. ചരിതം-ചരിത്രം, ചരിച്ചതു്. അനുദിനം-എന്നും, ദിനംപ്രതി. നിഷ്കള...കൈക്കൊണ്ടു-നിഷ്കളബ്രഹ്മത്തെ ധ്യാനംചെയ്തുകൊണ്ടു്, അതിനെ സേവിച്ചു. അഴകിൽ ഭംഗിയായിട്ടു്. ഇരുന്നു-സ്ഥിതിചെയ്തു.

പരശുരാമന്റെ യോഗം, തപസ്സ്, ക്ഷത്രിയവധം, സമന്തപഞ്ചകം, തീർത്ഥയാത്ര, ഭൂപ്രദക്ഷിണം, അശ്വമേധം, വീണ്ടും മഹേന്ദ്രപർവ്വതപ്രാപ്തി, തപസ്സ്, എന്നിവയെ ചുരുക്കി ഭംഗിയായി ഗദ്യത്തിൽ പ്രതിപാദിക്കുന്നു.

ദർപ്പോദ്ധതക്ഷിതിപതിക്ഷപണാൽ കൃതാർത്ഥ-
സ്സംന്യസ്യശസ്ത്രമഥ ശാന്തതരാന്തരംഗഃ
സമ്പ്രാർത്ഥിതോ മുനിഭിരുദ്ധൃതകേരളോയ-
മദ്യാപി തിഷ്ഠതി മഹേന്ദ്രഗിരൗ തപസ്യൻ.

(പരശുരാമവിജയം ആട്ടക്കഥ-കേരളവർമ്മ വലിയകോയിത്തമ്പുരാൻ) എന്ന പദ്യം പ്രകൃതത്തിൽ സ്മരിക്കുന്നതു യുക്തമായിരിക്കും.

ശ്ലോകം 110—ഇത്യേവം-ഇവിടെ പറഞ്ഞവിധം. മുനീനാം സാർവ്വഭൗമഃ ജാമദഗ്ന്യഃ-മുനികളിൽ അഗ്രേസരനായ പരശുരാമൻ. താത...നലേ-പിതാവിന്റെ വധമാകുന്ന വിറകുകൊണ്ടു് ഉണ്ടായി വർദ്ധിച്ച കോപമാകുന്ന തീയിൽ, പിതൃവധംകൊണ്ടാണു പരശുരാമവ ക്ഷത്രിയന്മാരോടു കോപം ഉണ്ടായതു്, നിഷ്കാരണമല്ല. ഹൈ

ദത്വാ കൃത്സ്നാം ധരിത്രീം ക്രതുവിധിഗുരവെ
ദക്ഷിണാം കാശ്യപായ
സ്വസ്ഥാത്മാ തന്നിയോഗാന്ന്യവിശത തപസെ
ജാമദഗ്ന്യോ മഹേന്ദ്രേ. 110

## ഇതി 'രാമാർജ്ജുനീയം' പ്രബന്ധം

സമാപ്തം






ഹയേന്ദ്രം–കാർത്തവീര്യാജ്ജുനനെ. ഹുത്വാ–ഹോമിച്ചിട്ട്, ദഹിപ്പിച്ചു. മുവ്വേഴവട്ടം നിഹതനൃപകുലഃ–ഇരുപത്തിയൊന്നുതവണ രാജാക്കന്മാരുടെ വംശത്തെ നശിപ്പിച്ചു. ക്രതുവിധിഗുരവേ കാശ്യപായ–യാഗം കഴിപ്പിച്ച ആചാര്യനായ കാശ്യപന്. ധരിത്രീം കൃത്സ്നാം ദക്ഷിണാം ദത്വാ-ഭൂമി മുഴുവൻ ദക്ഷിണയായി കൊടുത്തു. സ്വസ്ഥാത്മാ-സ്വസ്ഥമായ ആത്മാവോടു കൂടിയവൻ. സ്വസ്ഥം–യാതൊരു വികാരവും ഇല്ലാത്തതു്, നിമ്മലം, നിശ്ചലം. തന്നിയോഗാൽ–ആചാര്യന്റെ ഉപദേശം അനുസരിച്ചു്. തപസേ-തപസ്സിനായിട്ടു്. മഹേന്ദ്രേ–മഹേന്ദ്രപവ്വതത്തിങ്കൽ (പവ്വതത്തെ). ന്യവിശത–നിവേശിച്ചു, പ്രവേശിച്ചു. ശ്ലോകം പൂവ്വാദ്ധത്തിൽ അലങ്കാരം രൂപകം. പരശുരാമൻ ഹോതാവു്, കോപം അഗ്നി, താതഹിംസ വിറകു്, കാർത്തവീര്യൻ ഹോമദ്രവ്യം, എന്നു രൂപകത്തിന്റെ അംഗങ്ങൾ. പരശുരാമചരിതത്തിന്റെ എല്ലാ പ്രധാന ഭാഗങ്ങളെയും ഈ പദ്യത്തിൽ സൂചിപ്പിച്ചിരിക്കുന്നു എന്നു കാണേണ്ടതാണു്.

എങ്ങാണത്യല്പനാമീ ഞാ–
നെങ്ങാ രാമാജ്ജുനീയവും
പാങ്ങാലും ഗുരുകാരുണ്യ–
ത്താങ്ങാലീ വ്യാഖ്യ തീർത്തു ഞാൻ.

സമാപ്തം

## തിരുത്തു്

| പുറം | വരി | തെറ്റു് | ശരി |
|---|---|---|---|
| 26 | 3 | നികയ്യ | നിയ്യ |
| 34 | 32 | പരശുരാമൻ | പരമശിവൻ |
| 38 | 32 | ഭട്ടതിരി | ഭട്ടമുരാരി |
| 42 | 26 | “വിരഥന്മാരായോരും” എന്ന കഴിഞ്ഞു് “വിമുഖന്മാരും മൗന നിരതന്മാരായോരും” എന്നുകൂടി ചേർക്കണം. | |
| 131 | 16 | സ്വഷ്ടേത | സ്വഷ്ടേന |
| 144 | 27 | ആര | അര |

# രാമാർജ്ജുനീയം ചമ്പു

ഭാഷയിലെ ഒരു വിശിഷ്ടമായ ചമ്പൂപ്രബന്ധമാകുന്നു 'രാമാർജ്ജുനീയം'. 110 പദ്യങ്ങളും മൂന്നു ഗദ്യങ്ങളും ഒരു ദണ്ഡകവും ഉൾക്കൊള്ളുന്ന ഈ പ്രബന്ധം പുസ്തകരൂപത്തിൽ പ്രസിദ്ധപ്പെടുത്തുന്നതു് ഇതാദ്യമാണു്. സുപ്രസിദ്ധ പണ്ഡിതനായ ശ്രീ വടക്കുംകൂർ രാജരാജവർമ്മയുടെ വിജ്ഞേയവും സരളവുമായ വ്യാഖ്യാനം, സംസ്കൃതാനഭിജ്ഞരായ മലയാളികൾക്കു 'രാമാർജ്ജുനീയ'ത്തിന്റെ രസം അനുഭവിക്കുന്നതിനു് അത്യന്തം ഉപകരിക്കുമെന്നതിൽ രണ്ടുപക്ഷമില്ല. പരശുരാമനെയും കാർത്തവീര്യാർജ്ജുനനെയും സംബന്ധിക്കുന്ന കഥയാണു് ഇതിലെ ഇതിവൃത്തം. ലോകോത്തരനായകനായ പരശുരാമനും, ആ വീരകേസരിക്കു തികച്ചും അനുയോജ്യനായ പ്രതിനായകൻ കാർത്തവീര്യാർജ്ജുനനും തമ്മിൽ നടക്കുന്ന ഘോരയുദ്ധവും യുദ്ധത്തിൽ പരശുരാമൻ കാർത്തവീര്യാർജ്ജുനനെ വധിച്ചശേഷം ക്ഷത്രിയകുലനാശം വരുത്തുന്നതും മററുമാണു് ഇതിൽ വർണ്ണിച്ചിരിക്കുന്നതു്.

അസാധാരണ പ്രതിഭാവിലാസവും കവിതാപാടവവുമുള്ള ഒരു പണ്ഡിതനായിരുന്നിരിക്കണം 'രാമാർജ്ജുനീയ'കർത്താവു് എന്നു് അതിലെ വരികൾ സ്പഷ്ടമാക്കുന്നു. ''പൂർവ്വകാലത്തിലെ കവിമുഖ്യന്മാരിൽ ആരോ രചിച്ചിട്ടുള്ളതും വിവിധങ്ങളായ കാവ്യഗുണങ്ങളാൽ വിരാജിതവുമാണു് രാമാർജ്ജുനീയം'' എന്നാണു് മഹാകവി ഉള്ളൂർ അഭിപ്രായപ്പെട്ടിട്ടുള്ളതു്.